# ഉള്ളടക്കം


മുഖവുര ........................................ 3

ഗീതാധ്യാനം ........................................ 4

ഗീതാമാഹാത്മ്യം ........................................ 6

01. അർജുനവിഷാദയോഗഃ ........................................ 9

02. സാംഖ്യയോഗഃ ........................................ 19

03. കർമയോഗഃ ........................................ 36

04. ജ്ഞാനകർമസംന്യാസയോഗഃ ........................................ 46

05. സംന്യാസയോഗഃ ........................................ 56

06. ആത്മസംയമയോഗഃ ........................................ 63

07. ജ്ഞാനവിജ്ഞാനയോഗഃ ........................................ 74

08. അക്ഷരബ്രഹ്മയോഗഃ ........................................ 81

09. രാജവിദ്യാരാജഗുഹ്യയോഗഃ ........................................ 88

10. വിഭൂതിയോഗഃ ........................................ 96

11. വിശ്വരൂപദർശനയോഗഃ ........................................ 105

12. ഭക്തിയോഗഃ ........................................ 122

13. ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗഃ ........................................ 127

14. ഗുണത്രയവിഭാഗയോഗഃ ........................................ 135

15. പുരുഷോത്തമയോഗഃ ........................................ 141

16. ദൈവാസുരസമ്പദ്വിഭാഗയോഗഃ ........................................ 146

17. ശ്രദ്ധാത്രയവിഭാഗയോഗഃ ........................................ 151

18. മോക്ഷസംന്യാസയോഗഃ ........................................ 157

# മുഖവുര

ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിൽ ഏറ്റവുമധികം ജനപ്രിയവും പ്രചുരപ്രചാരമുള്ളതുമായ ഒരു മഹത്തായ അദ്ധ്യാത്മിക ഗ്രന്ഥ മാണ് ശ്രീമദ് ഭഗവദ്ഗീത. വേദോപനിഷത്തുക്കളിലെ ഉദാത്ത വും സൂക്ഷ്മവുമായ ആദ്ധ്യാത്മികതത്വങ്ങളെ ഭഗവാൻ ശ്രീകൃഷ്ണ ൻ ഗീതയിൽ സുലളിതമായി ഭക്തി, ജ്ഞാന, കർമ്മ യോഗ ങ്ങളായി ഏവർക്കും അനുഷ്ഠിക്കുവാനാവും വിധം പ്രതിപാദിച്ചി ട്ടുണ്ട് എന്നതാണ് ഗീതയുടെ പ്രധാന സവിശേഷത. ഗീതാ മാഹത്മ്യത്തിലെ ഈ ശ്ലോകം ഈ സന്ദർഭത്തിൽ സ്മരണീയ മാണ്.

**സർവ്വോപനിഷദോ ഗാവോ ദോഗ്ദ്ധാ ഗോപാലനന്ദനഃ**
**പാർഥോ വത്സഃ സുധീർഭോക്താ ദുഗ്ധം ഗീതാമൃതം മഹത്**

ഉപനിഷത്തുക്കളെല്ലാം പശുക്കളും, ശ്രീകൃഷ്ണൻ കറവക്കാ രനും, അർജ്ജുനൻ പശുക്കിടാവും, പാൽ ഗീതാമൃതവും, ആ ഗീതാമൃതം ഭുജിക്കുന്നവർ ബുദ്ധിമാന്മാരാകുന്നു.

ശ്രീമദ് ഭഗവദ്ഗീത അർഥസഹിതം ഡിജിറ്റൈസ് ചെയ്ത് ഈ ബ്ലോഗിൽ അപ്‌ലോഡ് ചെയ്യണമെന്ന എന്റെ ചിരകാല അഭിലാഷമാണ് ഇന്ന് പൂവണിയുന്നത്. ഈ ഇ–ബുക്ക് എല്ലാ മലയാളികൾക്കുമായി സസന്തോഷം സമർപ്പിക്കുന്നു. ഇതു ഡിജിറ്റൈസ് ചെയ്യുന്നതിൽ എന്റെ സുഹൃത്ത് ശ്രീ. പി. എസ്സ്. രാമചന്ദ്രൻ നല്ലൊരു പങ്കു വഹിച്ചിട്ടുണ്ടെന്ന കാര്യം കടപ്പാ ടോടെ സ്മരിക്കുന്നു.

ഈ ഇ–പുസ്തകത്തിൽ എന്തെങ്കിലും തെറ്റുകൾ നിങ്ങളുടെ ശ്രദ്ധയിൽപെട്ടാൽ എന്നെ അറിയിക്കുവാനപേക്ഷിക്കുന്നു.

– പ്രസാധകൻ,

29 ആഗസ്റ്റ് 2009

ഓം

# ഗീതാധ്യാനം

**പാർഥായ പ്രതിബോധിതാം ഭഗവതാ നാരായണേന സ്വയം**
**വ്യാസേന ഗ്രഥിതാം പുരാണമുനിനാ മധ്യേ മഹാഭാരതം**
**അദ്വൈതാമൃതവർഷിണീം ഭഗവതീമഷ്ടാദശാധ്യായിനീം**
**അംബ ത്വാമനുസന്ധധാമി ഭഗവദ്ഗീതേ ഭവദ്വേഷിണീം**

ഭഗവാൻ നാരായണൻ സ്വയം അർജ്ജുനനോടുപദേശിച്ചതും, പൗരാണികമുനിയായ വേദവ്യാസൻ മഹാഭാരതത്തിന്റെ മദ്ധ്യത്തിൽ കോർത്തതും, അദ്വൈതമാകുന്ന അമൃതം വർഷിക്കുന്നതും, പതിനെട്ട് അദ്ധ്യായങ്ങളോടുകൂടിയതും ഭഗവതിയുമായ ഭഗവദ്ഗീതേ! അമ്മേ! സംസാരനാശിനിയായ അവിടുത്തെ ഞാൻ ധ്യാനിക്കുന്നു.

**നമോ$f$സ്തുതേ വ്യാസ വിശാലബുദ്ധേ**
**ഫുല്ലാരവിന്ദായതപത്രനേത്ര**
**യേന ത്വയാ ഭാരതതൈലപൂർണ്ണഃ**
**പ്രജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ**

മഹാഭാരതമാകുന്ന എണ്ണ നിറച്ച് ജ്ഞാനമയമായ ദീപം ജ്വലിപ്പിച്ച് ലോകത്തിനു വെളിച്ചം പകർന്നവനും, വിടർന്ന താമരപ്പൂവിന്റെ ഇതളുകൾ പോലുള്ള കണ്ണുകളുള്ളവനും, വിശാലബുദ്ധിയുമായ വേദവ്യാസമഹർഷിയ്ക്കു നമസ്കാരം.

**പ്രപന്നപാരിജാതായ തോത്രവേത്രൈകപാണയേ**
**ജ്ഞാനമുദ്രായ കൃഷ്ണായ ഗീതാമൃതദുഹേ നമഃ**

ശരണാർഥികളുടെ അഭിലാഷങ്ങളെയെല്ലാം നിറവേറ്റുന്നവനും, ചമ്മട്ടിയും കോലും കൈയ്യിലേന്തിയവനും, ജ്ഞാനമുദ്ര പിടിച്ചവനും ഗീതാമൃതം കറന്നവനുമായ ഭഗവാൻ ശ്രീകൃഷ്ണനു നമസ്കാരം.

**സർവോപനിഷദോ ഗാവോ ദോഗ്ധാ ഗോപാലനന്ദനഃ**
**പാർഥോ വത്സഃ സുധീർഭോക്താ ദുഗ്ധം ഗീതാമൃതം മഹത്**

എല്ലാ ഉപനിഷത്തുക്കളും പശുക്കളും, കറവക്കാരൻ ശ്രീകൃഷ്ണനും, പശുക്കിടാവ് അർജ്ജുനനും, പാൽ ഗീതാമൃതവും അതു ഭുജിക്കുന്നവർ ബുദ്ധിമാന്മാരാകുന്നു.

**വസുദേവസുതം ദേവം കംസചാണൂരമർദനം**
**ദേവകീപരമാനന്ദം കൃഷ്ണം വന്ദേ ജഗദ്ഗുരും**

വസുദേവന്റെ പുത്രനും, കംസചാണൂരന്മാരെ വധിച്ചവനും, ദേവകിയ്ക്കു പരമാനന്ദം നല്കുന്നവനും, ജഗദ്ഗുരുവുമായ ഭഗവാൻ ശ്രീകൃഷ്ണനെ ഞാൻ വന്ദിക്കുന്നു.

**ഭീഷ്മദ്രോണതടാ ജയദ്രഥജലാ ഗാന്ധാരനീലോപലാ**
**ശല്യഗ്രാഹവതീ കൃപേണ വഹനീ കർണ്ണേന വേലാകുലാ**
**അശ്വത്ഥാമവികർണഘോരമകരാ ദുര്യോധനാവർത്തിനീ**
**സോത്തീർണാ ഖലു പാണ്ഡവൈ രണനദീ കൈവർത്തകഃ കേശവഃ**

ഭീഷ്മൻ, ദ്രോണൻ എന്ന രണ്ടു കരകളും, ജയദ്രഥനാകുന്ന ജലവും, ഗാന്ധാരനെന്ന കറുത്ത പാറയും, ശല്യനെന്ന മുതലയും, കൃപനെന്ന ഒഴുക്കും, കർണ്ണനെന്ന വേലിയേറ്റവും, അശ്വത്ഥാമാവ്, വികർണ്ണൻ എന്നീ ഭയങ്കര സ്രാവുകളും, ദുര്യോധനൻ എന്ന ചുഴിയും കൊണ്ട് ഇറങ്ങാൻ വയ്യാത്ത പടക്കളമാകുന്ന പെരുംപുഴ, കടത്തുകാരനായ ഭഗവാന്റെ കനിവുമാത്രംകൊണ്ട് ആ പാണ്ഡവന്മാർ കടന്നു കര പറ്റി.

**പാരാശര്യവചഃ സരോജമമലം ഗീതാർഥഗന്ധോത്കടം**
**നാനാഖ്യാനകകേസരം ഹരികഥാസംബോധനാബോധിതം**
**ലോകേ സജ്ജനഷട്പദൈരഹരഹഃ പേപീയമാനം മുദാ**
**ഭൂയാദ്ഭാരതപങ്കജം കലിമലപ്രധ്വംസി നഃ ശ്രേയസേ**

പരാശരമഹർഷിയുടെ പുത്രനായ വ്യാസന്റെ വാക്കുകളാകുന്ന നിർമ്മലമായ സരസ്സിലുണ്ടായതും, ഗീതയുടെ പൊരുളാകുന്ന സുഗന്ധം പരത്തുന്നതും, പലവിധത്തിലുള്ള ആഖ്യാനങ്ങളാകുന്ന അല്ലികളുള്ളതും, ശ്രീകൃഷ്ണന്റെ കഥകളെ നന്നായി ബോധിപ്പിച്ച് വിടർന്നുനിൽക്കുന്നതും, ലോകത്തിലെ സജ്ജനങ്ങളാകുന്ന വണ്ടുകൾ ദിവസവും വന്നു തേൻ കുടിക്കുന്നതും, മഹാഭാരതമാകുന്ന താമരപ്പൂവ് നമ്മുടെ കലിമലത്തെയകറ്റുന്നതാകട്ടെ.

**മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം**
**യത്കൃപാ തമഹം വന്ദേ പരമാനന്ദമാധവം**

മൂകൻ വാഗ്മിയാകുന്നതും, മുടന്തൻ മല കയറുന്നതും ആരുടെ കൃപയാലാണോ, പരമാനന്ദസ്വരൂപനായ ആ മാധവനെ ഞാൻ വന്ദിക്കുന്നു.

**യം ബ്രഹ്മാ വരുണേന്ദ്രരുദ്രമരുതഃ സ്തുന്വന്തി ദിവ്യൈഃ സ്തവൈഃ**
**വേദൈഃ സാംഗപദക്രമോപനിഷദൈർഗായന്തി യം സാമഗാഃ**
**ധ്യാനാവസ്ഥിതതദ്ഗതേന മനസാ പശ്യന്തി യം യോഗിനോ**
**യസ്യാന്തം ന വിദുഃ സുരാസുരഗണാ ദേവായ തസ്മൈ നമഃ**

യാതൊരു ദേവനെയാണോ ബ്രഹ്മാവ്, വരുണൻ, രുദ്രൻ, വായു എന്നിവർ ദിവ്യങ്ങളായ സ്തവങ്ങളാൽ സ്തുതിക്കുന്നത്, സാമഗാനം ചെയ്യുന്നവർ ആരെക്കുറിച്ചാണോ വേദോപനിഷത്തുക്കളുടെ പദക്രമപാഠങ്ങളാൽ പാടുന്നത്, ധ്യാനത്തിൽ തദ്ഗതമനസ്കരായ യോഗികൾ ആരെയാണോ ദർശിക്കുന്നത്, ആരുടെ മഹത്വമാണോ ദേവന്മാരും അസുരന്മാരും അറിയാത്തത് ആ ദേവനെ ഞാൻ നമസ്കരിക്കുന്നു.

# ഗീതാമാഹാത്മ്യം

**ഗീതാശാസ്ത്രമിദം പുണ്യം യഃ പഠേത് പ്രയതഃ പുമാൻ**
**വിഷ്ണോഃ പദമവാപ്നോതി ഭയശോകാദിവർജിതഃ**

പവിത്രമായ ഈ ഗീതാശാസ്ത്രത്തെ പ്രയത്നപൂർവം പഠിക്കുന്നവൻ ഭയശോകങ്ങളിൽ നിന്നു മുക്തനായി വിഷ്ണുവിന്റെ പദം പൂകുന്നു.

**ഗീതാധ്യയനശീലസ്യ പ്രാണായാമപരസ്യ ച**
**നൈവ സന്തി ഹി പാപാനി പൂർവജന്മകൃതാനി ച**

നിത്യവും ഗീത വായിക്കുകയും പ്രാണായാമം ശീലിക്കുകയും ചെയ്യുന്നവന്റെ പൂർവജന്മകൃതപാപങ്ങളും നശിക്കുകയും പുതുതായി പാപങ്ങൾ ഉണ്ടാകാതിരിക്കുകയും ചെയ്യുന്നു.

**മലനിർമോചനം പുംസാം ജലസ്നാനം ദിനേ ദിനേ**
**സകൃദ് ഗീതാംഭസി സ്നാനം സംസാരമലനാശനം**

ശരീരത്തിലെ അഴുക്ക് മാറുവാനായി മനുഷ്യർ ദിവസവും കുളിക്കുന്നു. എന്നാൽ ഭഗവദ്ഗീതയാകുന്ന പുണ്യജലത്തിൽ ഒരിക്കൽ മാത്രം കുളിച്ചാൽ അത് സംസാരമലത്തെ നശിപ്പിക്കുന്നു.

**ഗീതാ സുഗീതാ കർതവ്യാ കിമന്യൈഃ ശാസ്ത്രവിസ്തരൈഃ**
**യാ സ്വയം പദ്മനാഭസ്യ മുഖപദ്മാദ്വിനിഃസൃതാ**

ഭഗവദ്ഗീത വളരെ നന്നായി പഠിക്കേണ്ടതാണ്. വിഷ്ണുവിന്റെ മുഖപത്മത്തിൽ നിന്ന് നിർഗ്ഗമിച്ച ഭഗവദ്ഗീതയുള്ളപ്പോൾ മറ്റ് അനേകം ശാസ്ത്രങ്ങൾ എന്തിന്?

**ഭാരതാമൃതസർവ്വസ്വം വിഷ്ണോർവക്ത്രാദ്വിനിഃസൃതം**
**ഗീതാഗംഗോദകം പീത്വാ പുനർജന്മ ന വിദ്യതേ**

മഹാഭാരതത്തിന്റെ സാരവും, ഭഗവാൻ വിഷ്ണുവിന്റെ തന്നെ ഉപദേശവുമായ ഗീതയുടെ പവിത്രമായ ഗംഗാജലം കുടിച്ചാൽ പുനർജ്ജന്മം ഉണ്ടാകുന്നതല്ല.

**ഏകം ശാസ്ത്രം ദേവകീപുത്രഗീത-**
**മേകോ ദേവോ ദേവകീപുത്ര ഏവ**
**ഏകോ മന്ത്രസ്തസ്യ നാമാനി യാനി**
**കർമ്മാപ്യേകം തസ്യ ദേവസ്യ സേവാ**

ഒരേ ഒരു ശാസ്ത്രം കൃഷ്ണനുപദേശിച്ച ഗീതയും, ഒരേ ഒരു ദേവൻ ശ്രീകൃഷ്ണനും, ഒരേ ഒരു മന്ത്രം അവന്റെ നാമവും, ഒരേ ഒരു സേവ അവന്റെ സേവയുമാകുന്നു.

**ശാന്താകാരം ഭുജഗശയനം പദ്മനാഭം സുരേശം**
**വിശ്വാധാരം ഗഗനസദൃശം മേഘവർണം ശുഭാംഗം**
**ലക്ഷ്മീകാന്തം കമലനയനം യോഗിഭിർധ്യാനഗമ്യം**
**വന്ദേ വിഷ്ണും ഭവഭയഹരം സർവലോകൈകനാഥം**

ശാന്തസ്വരൂപനും, സർപ്പംത്തിന്മേൽ ശയിക്കുന്നവനും, നാഭിയിൽ താമരപ്പൂവുള്ളവനും, ദേവന്മാരുടെ ഈശ്വരനും, ലോകത്തിനാ ധാരവും, ആകാശസദൃശനും, മേഘവർണ്ണനും, സുന്ദരങ്ങളായ ശരീരാവയവങ്ങളുള്ളവനും, ലക്ഷ്മീപതിയും, പങ്കജനേത്രനും, യോഗികൾ ധ്യാനത്തിലൂടെ പ്രാപിക്കുന്നവനും, സകല ലോക ങ്ങളുടെയും ഒരേ ഒരു രക്ഷകനും, ഭവഭയത്തെ അകറ്റുന്നവനു മായ വിഷ്ണുവിനെ ഞാൻ വന്ദിക്കുന്നു.

**ശ്രീ പരമാത്മനേ നമഃ**

**അഥ പ്രഥമോ$f$ധ്യായഃ**

# 01. അർജുനവിഷാദയോഗഃ

**ധൃതരാഷ്ട്ര ഉവാച**

**ധർമക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ**
**മാമകാഃ പാണ്ഡവാശ്ചൈവ കിമകുർവത സഞ്ജയ (1)**

ധൃതരാഷ്ട്രർ ചോദിച്ചു: സഞ്ജയ, ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ ഒരുമിച്ചു ചേർന്നവരും യുദ്ധം ചെയ്യാൻ കൊതിക്കുന്നവരുമായ എന്റെ പുത്രന്മാരും പാണ്ഡവന്മാരും എന്തു ചെയ്തു?

**സഞ്ജയ ഉവാച**

**ദൃഷ്ട്വാ തു പാണ്ഡവാനീകം വ്യൂഢം ദുര്യോധനസ്തദാ**
**ആചാര്യമുപസംഗമ്യ രാജാ വചനമബ്രവീത് (2)**

സഞ്ജയൻ പറഞ്ഞു: അണിനിരന്ന പാണ്ഡവ സൈന്യത്തെ കണ്ടിട്ട് രാജാവായ ദുരര്യോധനൻ ദ്രോണാചാര്യരെ സമീപിച്ചു പറഞ്ഞു.

**പശ്യൈതാം പാണ്ഡുപുത്രാണാമാചാര്യ മഹതീം ചമൂം**
**വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ (3)**

ഹേ ആചാര്യാ, അങ്ങയുടെ ശിഷ്യനും ബുദ്ധിമാനുമായ ദ്രുപദ പുത്രനാൽ അണിനിരത്തപ്പെട്ട പാണ്ഡവന്മാരുടെ ഈ വലിയ സൈന്യത്തെ ദർശിച്ചാലും.

**അത്ര ശൂരാ മഹേഷ്വാസാ ഭീമാർജുനസമാ യുധി**
**യുയുധാനോ വിരാടശ്ച ദ്രുപദശ്ച മഹാരഥഃ (4)**

**ധൃഷ്ടകേതുശ്ചേകിതാനഃ കാശിരാജശ്ച വീര്യവാൻ**
**പുരുജിത്കുന്തിഭോജശ്ച ശൈബ്യശ്ച നരപുംഗവഃ (5)**

**യുധാമന്യുശ്ച വിക്രാന്ത ഉത്തമൗജാശ്ച വീര്യവാൻ**
**സൗഭദ്രോ ദ്രൗപദേയാശ്ച സർവ ഏവ മഹാരഥാഃ (6)**

പാണ്ഡവസൈന്യത്തിൽ ഭീമാർജ്ജുനതുല്യരും ശൂരരും വലിയ വില്ലാളികളുമായ യുയുധാനനും വിരാടനും മഹാരഥനായ ദ്രുപദനും ദൃഷ്ടകേതുവും ചേകിതാനനും വീര്യവാനായ കാശിരാജാവും പുരുജിത്തും കുന്തിഭോജനും നരശ്രേഷ്ഠനായ ശൈബ്യനും വിക്രമിയായ യുധാമന്യുവും വീര്യവാനായ ഉത്തമൗജസും സുഭദ്രാതനയനായ അഭിമന്യുവും ദ്രൗപദീപുത്രന്മാരും ഉണ്ട്. അവർ എല്ലാവരുംതന്നെ മഹാരഥന്മാരാണല്ലോ.

**അസ്മാകം തു വിശിഷ്ടാ യേ താന്നിബോധ ദ്വിജോത്തമ**
**നായകാ മമ സൈന്യസ്യ സംജ്ഞാർഥം താൻ ബ്രവീമി തേ (7)**

ബ്രാഹ്മണശ്രേഷ്ഠ! ഇനി നമുക്കു വിശിഷ്ടന്മാരായി ആരൊക്കെയുണ്ടോ അവരെ അറിഞ്ഞുകൊൾക. എന്റെ സൈന്യത്തിൽ നായകന്മാരായ അവരുടെ പേരുകൾ അങ്ങയെ ഓർമ്മിപ്പിക്കുവാനായി ഞാൻ പറയാം.

**ഭവാൻ ഭീഷ്മശ്ച കർണശ്ച കൃപശ്ച സമിതിഞ്ജയഃ**
**അശ്വത്ഥാമാ വികർണശ്ച സൗമദത്തിസ്തഥൈവ ച (8)**

**അന്യേ ച ബഹവഃ ശൂരാ മദർഥേ ത്യക്തജീവിതാഃ**
**നാനാശസ്ത്രപ്രഹരണാഃ സർവേ യുദ്ധവിശാരദാഃ (9)**

ഭവാനും, ഭീഷ്മരും, കർണ്ണനും, ജയശാലിയായ കൃപരും, അശ്വത്ഥാമാവും, വികർണ്ണനും, ഭൂരിശ്രവസ്സും മറ്റനേകം ശൂരന്മാരും എനിക്കുവേണ്ടി ജീവനുപേക്ഷിക്കാൻ സന്നദ്ധരാണ്. എല്ലാവരും പലവിധം ആയുധങ്ങൾ പ്രയോഗിക്കുന്നവരും യുദ്ധം ചെയ്യാൻ സമർഥരുമാണ്.

**അപര്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം**
**പര്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം (10)**

അതുകൊണ്ട് ഭീഷ്മരക്ഷിതമായ നമ്മുടെ സൈന്യം അപരിമിതമെങ്കിലും അപര്യാപ്തവും ഭീമൻ രക്ഷിക്കുന്ന അവരുടെ സൈന്യം പരിമിതമെങ്കിലും പര്യാപ്തവും ആണ്.

**അയനേഷു ച സർവേഷു യഥാഭാഗമവസ്ഥിതാഃ**
**ഭീഷ്മമേവാഭിരക്ഷന്തു ഭവന്തഃ സർവ ഏവ ഹി (11)**

എല്ലാ സ്ഥാനത്തും അവരവരുടെ പങ്കനുസരിച്ചു നിലയുറപ്പിച്ച നിങ്ങളെല്ലാവരും തന്നെ ഭീഷ്മരെത്തന്നെ കാത്തു രക്ഷിക്കണം.

**തസ്യ സഞ്ജനയൻ ഹർഷം കുരുവൃദ്ധഃ പിതാമഹഃ**
**സിംഹനാദം വിനദ്യോച്ചൈഃ ശംഖം ദധ്മൌ പ്രതാപവാൻ(12)**

ദുരര്യോധനനു സന്തോഷം ഉളവാക്കിക്കൊണ്ട് പ്രതാപിയും കുരുക്കളിൾ വെച്ചു വൃദ്ധനുമായ പിതാമഹൻ ഭീഷ്മർ ഉച്ചത്തിൽ സിംഹഗർജ്ജനം ചെയ്തു ശംഖു വിളിച്ചു.

**തതഃ ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ**
**സഹസൈവാഭ്യഹന്യന്ത സ ശബ്ദസ്തുമുലോ$f$ഭവത് (13)**

അനന്തരം ശംഖുകളും പെരുമ്പറകളും പലതരം വാദ്യങ്ങളും പെട്ടന്നുത്തന്നെ മുഴക്കപ്പെട്ടു. ആ ശബ്ദം ദിക്കെങ്ങും നിറഞ്ഞു.

**തതഃ ശ്വേതൈർ ഹയൈർയുക്തേ മഹതി സ്യന്ദനേ സ്ഥിതൌ**
**മാധവഃ പാണ്ഡവശ്ചൈവ ദിവ്യൌ ശംഖൌ പ്രദധ്മതുഃ (14)**

അതിനുശേഷം വെളുത്ത കുതിരകളെ പൂട്ടിയ വലിയ തേരിൽ ഇരുന്നുകൊണ്ട് ശ്രീകൃഷ്ണനും അർജ്ജുനനും ദിവ്യശംഖങ്ങൾ മുഴക്കി.

**പാഞ്ചജന്യം ഹൃഷീകേശോ ദേവദത്തം ധനഞ്ജയഃ**
**പൌണ്ഡ്രം ദധ്മൌ മഹാശങ്ഖം ഭീമകർമാ വൃകോദരഃ (15)**

കൃഷ്ണൻ പാഞ്ചജന്യവും അർജ്ജുനൻ ദേവദത്തമെന്ന ശംഖും മുഴക്കി. ഉഗ്രകർമ്മങ്ങൾ ചെയ്യുന്നവനായ ഭീമസേനൻ പൗണ്ഡ്രമെന്ന മഹാ ശംഖും മുഴക്കി.

**അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ**
**നകുലഃ സഹദേവശ്ച സുഘോഷമണിപുഷ്പകൌ (16)**

രാജാവും കുന്തീപുത്രനുമായ യുധിഷ്ഠിരൻ അനന്തവിജയവും നകുലൻ സുഘോഷവും സഹദേവൻ മണിപുഷ്പകവും മുഴക്കി.

**കാശ്യശ്ച പരമേഷ്വാസഃ ശിഖണ്ഡീ ച മഹാരഥഃ**
**ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ (17)**

**ദ്രുപദോ ദ്രൗപദേയാശ്ച സർവശഃ പൃഥിവീപതേ**
**സൗഭദ്രശ്ച മഹാബാഹുഃ ശങ്ഖാന്ദധ്മുഃ പൃഥക് പൃഥക് (18)**

ഹേ രാജാവേ, വില്ലാളി വീരനായ കാശിരാജാവും, മഹാരഥനായ ശിഖണ്ഡിയും, ധൃഷ്ടദ്യുമ്നനും, വിരാടനും, തോല്ക്കാത്ത സാത്യകിയും, പാഞ്ചാലനും, പാഞ്ചാലീപുത്രന്മാരും, കയ്യൂക്കുള്ള അഭിമന്യുവും അവിടവിടെ നിന്നു പ്രത്യേകം പ്രത്യേകം ശംഖും മുഴക്കി.

**സ ഘോഷോ ധാർതരാഷ്ട്രാണാം ഹൃദയാനി വ്യദാരയത്**
**നഭശ്ച പൃഥിവീം ചൈവ തുമുലോ ƒവ്യനുനാദയൻ (19)**

ആ ശബ്ദകോലാഹലം ആകാശത്തെയും ഭൂമിയെയും പ്രതിധ്വനിപ്പിച്ചു കൊണ്ടു ധൃതരാഷ്ട്രപുത്രന്മാരുടെ ഹൃദയം പിളർന്നു.

**അഥ വ്യവസ്ഥിതാന്ദൃഷ്ട്വാ ധാർതരാഷ്ട്രാൻ കപിധ്വജഃ**
**പ്രവൃത്തേ ശസ്ത്രസമ്പാതേ ധനുരുദ്യമ്യ പാണ്ഡവഃ**
**ഹൃഷീകേശം തദാ വാക്യമിദമാഹ മഹീപതേ (20)**

ഹേ മഹാരാജാവേ, പിന്നീട് ആയുധപ്രയോഗം തുടങ്ങിയപ്പോൾ ശരിയ്ക്കുറച്ചു നില്ക്കുന്ന ധൃതരാഷ്ട്രപുത്രന്മാരെ കണ്ട് വില്ലു-യർത്തിപ്പിടിച്ച് അർജ്ജുനൻ കൃഷ്ണനോട് ഇങ്ങനെ പറഞ്ഞു.

അർജ്ജുന ഉവാച

**സേനയോരുഭയോർമദ്ധ്യേ രഥം സ്ഥാപയ മേƒച്യുത (21)**

**യാവദേതാന്നിരീക്ഷേƒഹം യോദ്ധുകാമാനവസ്ഥിതാൻ**
**കൈർമയാ സഹ യോദ്ധവ്യമസ്മിൻ രണസമുദ്യമേ (22)**

**യോത്സ്യമാനാനവേക്ഷേƒഹം യ ഏതേƒത്ര സമാഗതാഃ**
**ധാർതരാഷ്ട്രസ്യ ദുർബുദ്ധേർയുദ്ധേ പ്രിയചികീർഷവഃ (23)**

അർജ്ജുനൻ പറഞ്ഞു: അച്യുതാ, രണ്ടു സേനകൾക്കും നടുക്ക് എന്റെ തേർ നിർത്തുക. പോരാടാൻ കൊതിച്ചു നിൽക്കുന്ന ഇവരെ ഞാൻ ഒന്നു കണ്ടുകൊള്ളട്ടെ. എനിക്ക് ആരോടാണോ ഈ യുദ്ധത്തിൽ പോരാടേണ്ടത്, ദുർബുദ്ധിയായ ദുര്യോധനനു പോരിൽ പ്രിയം ചെയ്യാൻ ആഗ്രഹിക്കുന്നവരായി ആരൊക്കെ യാണോ ഇവിടെ വന്നിരിക്കുന്നത്, യുദ്ധാഭിലാഷികളായ അവരെ ഞാൻ കാണട്ടെ.

**സഞ്ജയ ഉവാച**

**ഏവമുക്തോ ഹൃഷീകേശോ ഗുഡാകേശേന ഭാരത**
**സേനയോരുഭയോർമദ്ധ്യേ സ്ഥാപയിത്വാ രഥോത്തമം (24)**

**ഭീഷ്മദ്രോണപ്രമുഖതഃ സർവേഷാം ച മഹീക്ഷിതാം**
**ഉവാച പാർഥ പശ്യൈതാൻ സമവേതാൻ കുരൂനിതി (25)**

സഞ്ജയൻ പറഞ്ഞു: ഭരതവംശജനായ രാജാവേ, അർജ്ജുന നാൽ ഇങ്ങനെ പറയപ്പെട്ടപ്പോൾ ശ്രീകൃഷ്ണൻ ഉത്തമമായ രഥ ത്തെ രണ്ടു സൈന്യങ്ങളുടെയും നടുവിൽ നിർത്തി, ഭീഷ്മർ ദ്രോണർ തുടങ്ങിയ എല്ലാ ഭൂപാലകരും നില്ക്കെ, ‘അർജ്ജുനാ,

കൂട്ടംചേർന്നു നില്ക്കുന്ന ഈ കൗരവന്മാരെ കണ്ടുകൊൾക' എന്നു പറഞ്ഞു.

**തത്രാപശ്യത് സ്ഥിതാൻ പാർഥഃ പിതൄനഥ പിതാമഹാൻ**
**ആചാര്യാന്മാതുലാൻ ഭ്രാതൄൻ പുത്രാൻ പൗത്രാൻ സഖീംസ്തഥാ**
**ശ്വശുരാൻ സുഹൃദശ്ചൈവ സേനയോരുഭയോരപി (26)**

അവിടെ രണ്ടു സൈന്യങ്ങളിലായി നില്ക്കുന്ന പിതാക്കന്മാരെയും പിന്നെ പിതാമഹന്മാരെയും ഗുരുക്കാന്മാരെയും അമ്മാവന്മാരേയും സഹോദരന്മാരെയും പുത്രന്മാരെയും അതുപോലെ കൂട്ടുകാരെയും ശ്വശുരന്മാരെയും സുഹൃത്തുക്കളെയും അർജ്ജുനൻ കണ്ടു.

**താൻ സമീക്ഷ്യ സ കൌന്തേയഃ സർവാൻ ബന്ധൂനവസ്ഥിതാൻ (27)**
**കൃപയാ പരയാവിഷ്ടോ വിഷീദന്നിദമബ്രവീത്**

ആ കുന്തീപുത്രൻ ബന്ധുക്കളെ എല്ലാം നന്നായി നോക്കിക്കണ്ട്, അത്യന്തം കൃപയോടെ വിഷാദിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു.

**അർജുന ഉവാച**
**ദൃഷ്ട്വേമം സ്വജനം കൃഷ്ണ യുയുത്സും സമുപസ്ഥിതം (28)**

**സീദന്തി മമ ഗാത്രാണി മുഖം ച പരിശുഷ്യതി**
**വേപഥുശ്ച ശരീരേ മേ രോമഹർഷശ്ച ജായതേ (29)**

**ഗാണ്ഡീവം സ്രംസതേ ഹസ്താത്ത്വക്ചൈവ പരിദഹ്യതേ**
**ന ച ശക്നോമ്യവസ്ഥാതും ഭ്രമതീവ ച മേ മനഃ (30)**

**നിമിത്താനി ച പശ്യാമി വിപരീതാനി കേശവ**
**ന ച ശ്രേയോऽനുപശ്യാമി ഹത്വാ സ്വജനമാഹവേ (31)**

അർജ്ജുനൻ പറഞ്ഞു: കൃഷ്ണാ, യുദ്ധം ചെയ്യാൻ ഒരുങ്ങിനിൽക്കുന്ന ഈ സ്വജനങ്ങളെ കണ്ടിട്ട് എന്റെ ശരീരമാസകലം തളരുന്നു; വായ് വരളുകയും ചെയ്യുന്നു. എന്റെ ശരീരം

വിറയ്ക്കുകയും രോമാഞ്ചവും ഉണ്ടാകുന്നു. ഗാണ്ഡീവം കൈയ്യിൽ നിന്നും വഴുതുന്നു. ദേഹം ചുട്ടുനീറുകയും ചെയ്യുന്നു. എനിക്കു നിൽക്കാൻ കഴിയുന്നില്ല. എന്റെ മനസ്സു സംഭ്രമിക്കുന്നതുപോലെ തോന്നുന്നു. പല ദുർനിമിത്തങ്ങളും കാണുന്നു. യുദ്ധത്തിൽ സ്വജനത്തെ കൊന്നിട്ട് ഒരു ശ്രേയസ്സും ഞാൻ കാണുന്നില്ല.

**ന കാംക്ഷേ വിജയം കൃഷ്ണ ന ച രാജ്യം സുഖാനി ച**
**കിം നോ രാജ്യേന ഗോവിന്ദ കിം ഭോഗൈർജീവിതേന വാ (32)**

കൃഷ്ണാ, വിജയവും രാജ്യവും സുഖങ്ങളും ഞാൻ ആഗ്രഹിക്കുന്നില്ല. ഗോവിന്ദാ, നമുക്കു രാജ്യം കൊണ്ട് എന്തു കാര്യം? ഭോഗങ്ങളെ കൊണ്ടോ ജീവിതം കൊണ്ടു തന്നെയോ എന്തു ഫലം?

**യേഷാമർഥേ കാംക്ഷിതം നോ രാജ്യം ഭോഗാഃ സുഖാനി ച**
**ത ഇമേƒവസ്ഥിതാ യുദ്ധേ പ്രാണാംസ്ത്യക്ത്വാ ധനാനി ച (33)**

**ആചാര്യാഃ പിതരഃ പുത്രാസ്തഥൈവ ച പിതാമഹാഃ**
**മാതുലാഃ ശ്വശുരാഃ പൗത്രാഃ ശ്യാലാഃ സംബന്ധിനസ്തഥാ (34)**

ആർക്കുവേണ്ടിയാണോ രാജ്യവും ഭോഗങ്ങളും സുഖങ്ങളും നാം ആഗ്രഹിച്ചത്, ആ ആചാര്യന്മാരും, പിതാക്കളും, പുത്രന്മാരും, അതുപോലെ മുത്തച്ഛന്മാരും, അമ്മാവന്മാരും, ശ്വശുരന്മാരും, പൗത്രന്മാരും, അളിയന്മാരും, അതുപോലെ ബന്ധുക്കളും പ്രാണനും, ധനവും ഉപേക്ഷിച്ചു യുദ്ധക്കളത്തിൽ യുദ്ധസന്നദ്ധരായി നില്ക്കുന്നു.

**ഏതാന്ന ഹന്തുമിച്ഛാമി ഘ്നതോƒപി മധുസൂദന**
**അപി ത്രൈലോക്യരാജ്യസ്യ ഹേതോഃ കിം നു മഹീകൃതേ (35)**

മധുസൂദനാ, എന്നെ കൊന്നാൽ പോലും മൂന്നു ലോകത്തിന്റെയും ആധിപത്യത്തിനു വേണ്ടിപ്പോലും ഇവരെ കൊല്ലാൻ ഞാൻ ആഗ്രഹിക്കുന്നില്ല. പിന്നെയാണോ ഈ ഭൂമിക്കു വേണ്ടി?

**നിഹത്യ ധാർതരാഷ്ട്രാന്നഃ കാ പ്രീതിഃ സ്യാജ്ജനാർദന**
**പാപമേവാശ്രയേദസ്മാൻ ഹത്വൈതാനാതതായിനഃ (36)**

ഹേ ജനാർദ്ദനാ, ധൃതരാഷ്ട്രപുത്രന്മരെ കൊന്നിട്ട് നമുക്കു എന്തു സന്തോഷമുണ്ടാകാനാണ്? ആതതായികളായ ഇവരെ കൊന്നാൽ പാപം മാത്രമാണ് നമുക്കു ഫലം.

**തസ്മാന്നാർഹാ വയം ഹന്തും ധാർതാരാഷ്ട്രാൻ സ്വബാന്ധവാൻ**
**സ്വജനം ഹി കഥം ഹത്വാ സുഖിനഃ സ്യാമ മാധവ (37)**

അതുകൊണ്ട് നമ്മൾ സ്വന്തം ബന്ധുക്കളായ ധൃതരാഷ്ട്രപുത്രന്മാരെ കൊല്ലാൻ പാടില്ലാത്തതാണ്. മാധവാ! സ്വജനങ്ങളെ കൊന്നിട്ട് നാം എങ്ങന സുഖികളായിതീരും?

**യദ്യപ്യേതേ ന പശ്യന്തി ലോഭോപഹതചേതസഃ**
**കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ ച പാതകം (38)**
**കഥം ന ജ്ഞേയമസ്മാഭിഃ പാപാദസ്മാന്നിവർതിതും**
**കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിർജനാർദ്ദന (39)**

ജനാർദ്ദന, അത്യാഗ്രഹം കൊണ്ടു ബുദ്ധികെട്ട ഇവർ കുലനാശം കൊണ്ടുള്ള ദോഷവും മിത്രങ്ങളെ ദ്രോഹിക്കുന്നതിലുള്ള പാപവും കാണുന്നില്ലെങ്കിലും കുലക്ഷയം കൊണ്ടുള്ള ദോഷം കാണുന്ന നമ്മൾ, ഈ പാപത്തിൽ നിന്നു പിന്തിരിയണമെന്ന് മനസ്സിലാക്കേണ്ടതല്ലേ?

**കുലക്ഷയേ പ്രണശ്യന്തി കുലധർമാഃ സനാതനാഃ**
**ധർമേ നഷ്ടേ കുലം കൃത്സ്നമധർമോƒഭിഭവത്യുത (40)**

കുലം നശിക്കുമ്പോൾ സനാതനങ്ങളായ കുലധമ്മങ്ങൾ നശിക്കുന്നു, ധർമ്മം നശിക്കുമ്പോൾ കുലത്തെ മുഴുവൻ അധർമ്മം ബാധിക്കുന്നു.

**അധർമാഭിഭവാത് കൃഷ്ണ പ്രദുഷ്യന്തി കുലസ്ത്രിയഃ**
**സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ ജായതേ വർണസങ്കരഃ (41)**

വൃഷ്ണിവംശജനായ കൃഷ്ണാ, അധർമ്മം ബാധിക്കുമ്പോൾ കുലസ്ത്രീകൾ ദുഷിക്കുന്നു. സ്ത്രീകൾ ദുഷിക്കുമ്പോൾ വർണ്ണസങ്കരം സംഭവിക്കുന്നു.

**സങ്കരോ നരകായൈവ കുലഘ്നാനാം കുലസ്യ ച**
**പതന്തി പിതരോ ഹ്യേഷാം ലുപ്തപിണ്ഡോദകക്രിയാഃ (42)**

വർണ്ണസങ്കരം കുലനാശകന്മാർക്കും കുലത്തിനും നരകത്തിനായിത്തന്നെ തീരുന്നു. ഇവരുടെ പിതൃക്കൾ പിണ്ഡദാനവും ഉദകക്രിയയും ലഭിക്കാതെ നിലംപതിച്ചു പോകുന്നു.

**ദോഷൈരേതൈഃ കുലഘ്നാനാം വർണസങ്കരകാരകൈഃ**
**ഉത്സാദ്യന്തേ ജാതിധർമാഃ കുലധർമാശ്ച ശാശ്വതാഃ (43)**

കുലഘാതകന്മാരുടെ വർണ്ണസങ്കരം ഉളവാക്കുന്ന ഈ ദോഷങ്ങളാൽ ശാശ്വതങ്ങളായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും നശിച്ചു പോകുന്നു.

**ഉത്സന്നകുലധർമാണാം മനുഷ്യാണാം ജനാർദ്ദന**
**നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ (44)**

ജനാർദ്ദനാ! കുലധർമ്മം ക്ഷയിച്ചുപോയ മനുഷ്യരുടെ വാസം എന്നെന്നും നരകത്തിലാണ് എന്നു നാം കേട്ടിട്ടുണ്ടല്ലോ.

**അഹോ ബത മഹത്പാപം കർതും വ്യവസിതാ വയം**
**യദ്രാജ്യസുഖലോഭേന ഹന്തും സ്വജനമുദ്യതാഃ (45)**

അഹോ കഷ്ടം! വലിയ പാപം ചെയ്യാൻ നാം ഒരുങ്ങിയിരിക്കുന്നു. രാജ്യലാഭത്തിലും സുഖത്തിലുമുള്ള അത്യാഗ്രഹം കൊണ്ടു സ്വജനങ്ങളെ കൊല്ലാൻ നാം ഒരുങ്ങിയല്ലോ.

**യദി മാമപ്രതീകാരമശസ്ത്രം ശസ്ത്രപാണയഃ**
**ധാർതരാഷ്ട്രാ രണേ ഹന്യുസ്തന്മേ ക്ഷേമതരം ഭവേത് (46)**

എതിർക്കാതെയും ആയുധമെടുക്കാതെയും ഇരിക്കുന്ന എന്നെ, ആയുധമേന്തിയ ധൃതരാഷ്ട്രപുത്രന്മാർ പോരിൽ കൊല്ലുമെങ്കിൽ അതെനിക്ക് കൂടുതൽ ക്ഷേമകരമായിരിക്കും.

**സഞ്ജയ ഉവാച**

**ഏവമുക്ത്വാർജ്ജുനഃ സംഖ്യേ രഥോപസ്ഥ ഉപാവിശത്**
**വിസൃജ്യ സശരം ചാപം ശോകസംവിഗ്നമാനസഃ (47)**

സഞ്ജയൻ പറഞ്ഞു: ഇപ്രകാരം പറഞ്ഞിട്ട് അർജ്ജുനൻ യുദ്ധക്കളത്തിൽ അമ്പും വില്ലും ഉപേക്ഷിച്ച് തേർത്തട്ടിൽ ശോകാകുലചിത്തനായി ഇരുന്നു.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
അർജ്ജുനവിഷാദയോഗോ നാമ പ്രഥമോ$f$ധ്യായഃ

**അഥ ദ്വിതീയോ ƒധ്യായഃ**

# 02. സാംഖ്യയോഗഃ

**സഞ്ജയ ഉവാച**
**തം തഥാ കൃപയാവിഷ്ടമശ്രുപൂർണാകുലേക്ഷണം**
**വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ (1)**

സഞ്ജയൻ പറഞ്ഞു: അങ്ങനെ മനസ്സലിഞ്ഞവനും, കണ്ണീർ നിറഞ്ഞ കണ്ണുകളോടുകൂടിയവനും ദുഃഖിക്കുന്നവനുമായ അർജ്ജുനനോടു ശ്രീകൃഷ്ണൻ ഇപ്രകാരം പറഞ്ഞു.

**ശ്രീഭഗവാനുവാച**
**കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം**
**അനാര്യജുഷ്ടമസ്വർഗ്യമകീർത്തികരമർജ്ജുന (2)**

ശ്രീ ഭഗവാൻ പറഞ്ഞു: അർജ്ജുനാ, വിഷമഘട്ടത്തിൽ ആര്യന്മാർക്കു ചേരാത്തതും സ്വർഗ്ഗം നല്കാത്തതും അകീർത്തി ഉളവാക്കുന്നതുമായ ഈ ബുദ്ധിഭ്രമം നിനക്കു എവിടെ നിന്നുണ്ടായി?

**ക്ലൈബ്യം മാ സ്മ ഗമഃ പാർഥ നൈതത്ത്വയ്യുപപദ്യതേ**
**ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ (3)**

പാർത്ഥാ, പൌരുഷമില്ലായ്മ നിനക്കു വന്നു കൂടാ. ഇതു നിനക്കു ചേരില്ല. ശത്രുനാശകാ, നികൃഷ്ടമായ ഹൃദയദൗർബ്ബല്യം കൈവിട്ടു നീ എഴുന്നേല്ക്കൂ.

**അർജുന ഉവാച**
**കഥം ഭീഷ്മമഹം സംഖ്യേ ദ്രോണം ച മധുസൂദന**
**ഇഷുഭിഃ പ്രതിയോത്സ്യാമി പൂജാർഹാവരിസൂദന (4)**

അർജ്ജുഃനൻ ചോദിച്ചു: ഹേ ശത്രുഘ്ലാതകാ! മധുസൂധനാ, പൂജാർഹംരായ ഭീഷ്മരേയും ദ്രോണരെയും മൂർച്ചരയുള്ള അമ്പുകൾ കൊണ്ടു ഞാൻ യുദ്ധത്തിൽ എങ്ങിനെ എതിരിടും?

**ഗുരൂനഹത്വാ ഹി മഹാനുഭാവാൻ**
**ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹ ലോകേ**
**ഹത്വാർഥകാമാംസ്തു ഗുരൂനിഹൈവ**
**ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ധാൻ (5)**

മഹാത്മാക്കളായ ഗുരുക്കന്മാരെ ഹനിക്കുന്നതിനേക്കാൾ ഈ ലോകത്തിൽ ഭിക്ഷയെടുക്കുന്നത് പോലും ശ്രേയസ്കരമാണ്. ഗുരുക്കന്മാരെ ഹനിച്ചിട്ട് അത്ഥകാമസ്വരൂപങ്ങളും രക്തം പുരണ്ട തുമായ ഭോഗങ്ങളെ ഈ ലോകത്തിലെ്ച്ചുതന്നെ ഭുജിക്കണോ?

**ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ**
**യദ്വാ ജയേമ യദി വാ നോ ജയേയുഃ**
**യാനേവ ഹത്വാ ന ജിജീവിഷാമഃ**
**തേƒവസ്ഥിതാഃ പ്രമുഖേ ധാർതരാഷ്ട്രാഃ (6)**

രണ്ടിലേതാണ് നമുക്കു കൂടുതൽ ശ്രേയസ്കരം എന്ന് അറിഞ്ഞു കൂടാ. ഒന്നുകിൽ നാം ജയിക്കും. അല്ലെങ്കിൽ ജയിക്കാതിരിക്കും. ആരെ കൊന്നിട്ട് നാം ജീവിക്കാൻ ആഗ്രഹിക്കുന്നില്ലയോ ആ ധൃതരാഷ്ട്രപുത്രന്മാരാണ് മുമ്പിൽ വന്നു നില്ക്കുന്നത്.

**കാർപഷണ്യദോഷോപഹതസ്വഭാവഃ**
**പൃച്ഛാമി ത്വാം ധർമസമ്മൂഢചേതാഃ**
**യച്ഛ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ**
**ശിഷ്യസ്തേƒഹം ശാധി മാം ത്വാം പ്രപന്നം (7)**

ദൈന്യത കൊണ്ടു ബുദ്ധികെട്ടവനും ധർമ്മവിഷയത്തിൽ വിവേകം നശിച്ചവനുമായി അങ്ങയോടു ഞാൻ ചോദിക്കുന്നു. യാതൊന്നു തീർച്ചയായും ശ്രേയസ്കരമാകുമോ അതെനിക്ക്

പറഞ്ഞു തരിക. ഞാൻ അങ്ങയുടെ ശിഷ്യനാണ്. അങ്ങയെ ശരണം പ്രാപിച്ച എന്നെ വേണ്ടവണ്ണം ഉപദേശിച്ചാലും.

**ന ഹി പ്രപശ്യാമി മമാപനുദ്യാദ്**
**യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം**
**അവാപ്യ ഭൂമാവസപത്നമൃദ്ധം**
**രാജ്യം സുരാണാമപി ചാധിപത്യം (8)**

ഭൂമിയിൽ ശത്രുക്കളില്ലാത്തതും സമൃദ്ധിയുള്ളതുമായ രാജ്യവും ദേവന്മാരുടെ മേൽ പോലും ആധിപത്യവും ലഭിച്ചാലും ഇന്ദ്രിയ ങ്ങളെ ശോഷിപ്പിച്ചു കൊണ്ടിരിക്കുന്ന എന്റെ ദുഃഖത്തെ അകറ്റു ന്ന യതൊന്നും ഞാൻ കാണുന്നില്ല.

**സഞ്ജയ ഉവാച**

**ഏവമുക്ത്വാ ഹൃഷീകേശം ഗുഡാകേശഃ പരന്തപ**
**ന യോത്സ്യ ഇതി ഗോവിന്ദമുക്ത്വാ തൂഷ്ണീം ബഭൂവ ഹ (9)**

സഞ്ജയൻ പറഞ്ഞു: ശത്രുനാശകനായ അർജ്ജുനൻ കൃഷ്ണനോട് ഞാൻ യുദ്ധം ചെയ്കയില്ല എന്ന് പറഞ്ഞു മൗനം അവലംബിച്ചു.

**തമുവാച ഹൃഷീകേശഃ പ്രഹസന്നിവ ഭാരത**
**സേനയോരുഭയോർമധ്യേ വിഷീദന്തമിദം വചഃ (10)**

ഹേ ഭരതവംശജാ, രണ്ട് സേനയ്ക്കിടയിൽ വിഷണ്ണനായി നിൽക്കു ന്ന അവനോടു മന്ദഹസിച്ചുകൊണ്ടെന്നവണ്ണം ഹൃഷികേശനായ ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു.

**ശ്രീഭഗവാനുവാച**

**അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ**
**ഗതാസൂനഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ (11)**

ശ്രീ ഭഗവാൻ പറഞ്ഞു: ദുഖിക്കേണ്ടാത്തവരെക്കുറിച്ച് നീ ദുഖിച്ച് പണ്ഡിതന്റെ മട്ടിലുള്ള വാക്കുകൾ പറയുകയും ചെയ്യുന്നു.

പണ്ഡിതന്മാർ മരിച്ചവരെക്കുറിച്ചും മരിക്കാത്തവരെക്കുറിച്ചും അനുശോചിക്കുന്നില്ല.

**ന ത്വേവാഹം ജാതു നാസം ന ത്വം നേമേ ജനാധിപാഃ**
**ന ചൈവ ന ഭവിഷ്യാമഃ സർവേഃ വയമതഃ പരം (12)**

ഞാൻ ഒരിക്കലും ഇല്ലാതിരുന്നിട്ടില്ല. നീയും ഇല്ലാതിരുന്നിട്ടില്ല. ഈ രാജാക്കന്മാരും ഇല്ല. ഇനി മേൽ നമ്മളെല്ലാവരും ഉണ്ടാകാതിരിക്കുകയുമില്ല.

**ദേഹിനോƒസ്മിന്യഥാ ദേഹേ കൗമാരം യൗവനം ജരാ**
**തഥാ ദേഹാന്തരപ്രാപ്തിർധീരസ്തത്ര ന മുഹ്യതി (13)**

മനുഷ്യന് ഈ ദേഹത്തിൽ എങ്ങനെയാണോ കൗമാരവും യൗവ്വനവും ജരയും, അങ്ങിനെതന്നെയാണ് ദേഹാന്തരപ്രാപ്തിയും ഉണ്ടാകുന്നത്. ധീരൻ അതിൽ മോഹിക്കുന്നില്ല.

**മാത്രാസ്പർശാസ്തു കൗന്തേയ ശീതോഷ്ണസുഖദുഃഖദാഃ**
**ആഗമാപായിനോƒനിത്യാസ്താംസ്തിതിക്ഷസ്വ ഭാരത (14)**

കുന്തീപുത്രാ, ഇന്ദ്രിയങ്ങളും വിഷയങ്ങളും തമ്മിലുള്ള സ്പർശങ്ങൾ ശീതോഷ്ണങ്ങളെയും സുഖദുഃഖങ്ങളെയും നൽകുന്നവയും, വന്നും പോയും ഇരിക്കുന്നവയും അനിത്യങ്ങളുമാണ്. ഭരതവംശത്തിൽ ജനിച്ചവനെ! അവ നിർവികാരനായി സഹിച്ചു കൊള്ളുക.

**യം ഹി ന വ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ**
**സമദുഃഖസുഖം ധീരം സോƒമൃതത്വായ കല്പതേ (15)**

പുരുഷശ്രേഷ്ഠാ, സമദുഖസുഖനും ധീരനുമായ ഏതൊരു പുരുഷനെ ഇവ ദുഖിപ്പിക്കയില്ലയോ അവൻ അമൃതത്വത്തിനു അധികാരിയായിത്തീരുന്നു.

**നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ**
**ഉഭയോരപി ദൃഷ്ടോƒന്തസ്ത്വനയോസ്തത്ത്വദർശിഭിഃ (16)**

ഇല്ലാത്തതിന് (അസത്തിന്) ഉണ്മയില്ല. ഉള്ളതിന് (സത്തിന്) അഭാവവും അറിയപ്പെടുന്നില്ല. ഈ രണ്ടിന്റെയും (സത്തിന്റെയും അസത്തിന്റെയും) യാഥാർത്ഥ്യം തത്വദർശികൾ കണ്ടറിഞ്ഞി ട്ടുണ്ട്.

**അവിനാശി തു തദ്വിദ്ധി യേന സർവമിദം തതം**
**വിനാശമവ്യയസ്യാസ്യ ന കശ്ചിത് കർതുമർഹതി (17)**

ഏതൊന്നിനാൽ ഇതെല്ലാം വ്യാപ്തമായിരിക്കുന്നുവോ, അത് നാശരഹിതമാണെന്നറിയുക. അനശ്വരമായ അതിനെ നശിപ്പിക്കു വാൻ ആർക്കും കഴിയുകയില്ല.

**അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താഃ ശരീരിണഃ**
**അനാശിനോƒപ്രമേയസ്യ തസ്മാദ്യുദ്ധ്യസ്വ ഭാരത (18)**

നിത്യനും അവിനാശിയും, അവിജ്ഞേയനുമായ ആത്മാവിനുള്ള ഈ ദേഹങ്ങൾ നാശമുള്ളവയാണെന്നു പറയപ്പെടുന്നു. അതു കൊണ്ട് അർജ്ജുനനാ, നീ യുദ്ധം ചെയ്യുക.

**യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം**
**ഉഭൗ തൌ ന വിജാനീതോ നായം ഹന്തി ന ഹന്യതേ (19)**

യാതൊരാൾ ഈ ആത്മാവിനെ കൊല്ലുന്നവനെന്ന് ധരിക്കു ന്നുവോ യാതൊരാൾ ഇവനെ കൊല്ലപ്പെട്ടവനായി ഗണിക്കുന്നു വോ, ആ രണ്ടു പേരും വാസ്തവം അറിയുന്നില്ല. ആത്മാവു ആരെ യും കൊല്ലുന്നില്ല. ആത്മാവിനെ ആരും കൊല്ലുന്നുമില്ല.

**ന ജായതേ മ്രിയതേ വാ കദാചിദ്**
**നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ**
**അജോ നിത്യഃ ശാശ്വതോƒയം പുരാണോ**
**ന ഹന്യതേ ഹന്യമാനേ ശരീരേ (20)**

ഈ ആത്മാവ് ഒരിക്കലും ജനിക്കുന്നില്ല. മരിക്കുന്നുമില്ല. ജനിച്ചിട്ട് വീണ്ടും ജനിക്കാതിരിക്കുന്നുമില്ല. ജന്മമില്ലാത്തവനും

നിത്യനും സ്ഥിരനും പണ്ടേ ഉള്ളവനുമായ ഇവൻ ശരീരം ഹതമാകുമ്പോൾ ഹനിക്കപ്പെടുന്നുമില്ല.

**വേദാവിനാശിനം നിത്യം യ ഏനമജമവ്യയം**
**കഥം സ പുരുഷഃ പാർഥ കം ഘാതയതി ഹന്തി കം (21)**

പാർത്ഥാ, ഈ ആത്മാവിനെ നാശരഹിതനും നിത്യനും ജനന രഹിതനും മാറ്റമില്ലാത്തവനുമായി അറിയുന്നുവോ അങ്ങിനെ യുള്ള പുരുഷൻ ആരെയെങ്കിലും കൊല്ലിക്കുന്നതെങ്ങനെ? കൊല്ലുന്നതെങ്ങനെ?

**വാസാംസി ജീർണാനി യഥാ വിഹായ**
**നവാനി ഗൃഹ്ണാതി നരോ$f$പരാണി**
**തഥാ ശരീരാണി വിഹായ ജീർണാ–**
**ന്യന്യാനി സംയാതി നവാനി ദേഹീ (22)**

മനുഷ്യൻ എങ്ങിനെ കീറിയ വസ്ത്രങ്ങൾ വെടിഞ്ഞു വേറെ പുതിയവ സ്വീകരിക്കുന്നുവോ, അതുപോലെ ആത്മാവ് ജീർണ്ണി ച്ച ദേഹങ്ങൾ വെടിഞ്ഞു വേറെ ദേഹങ്ങൾ കൈകൊള്ളുന്നു.

**നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ**
**ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ (23)**

ഈ ആത്മാവിനെ ആയുധങ്ങൾ മുറിവ് ഏല്പ്പിക്കുന്നില്ല. ഇവ നെ തീ ദാഹിപ്പിക്കുന്നില്ല. ഇവനെ വെള്ളം നനയ്ക്കുന്നില്ല. കാറ്റ് ഉണക്കുന്നുമില്ല.

**അച്ഛേദ്യോ$f$യമദാഹ്യോ$f$യമക്ലേദ്യോ$f$ശോഷ്യ ഏവ ച**
**നിത്യഃ സർവഗതഃ സ്ഥാണുരചലോ$f$യം സനാതനഃ (24)**

ഇവൻ ഛേദിക്കപ്പെടാത്തവനാണ്. ഇവൻ ദഹിപ്പിക്കപ്പെടാൻ കഴിയാത്തവനാണ്. നനയാത്തവനാണ്. ഉണങ്ങാത്തവനുമാണ്. ഇവൻ നിത്യനും സർവവ്യാപിയും സ്ഥിരസ്വഭാവനും ശാശ്വതനു മാണ്.

**അവ്യക്തോƒയമചിന്ത്യോƒയമവികാര്യോƒയമുച്യതേ**
**തസ്മാദേവം വിദിത്വൈനം നാനുശോചിതുമർഹസി (25)**

ഇവൻ (ഈ ആത്മാവ്) ഇന്ദ്രിയങ്ങൾക്കും മനസ്സിനും അഗോചരനും, മാറ്റമില്ലാതവനുമാണെന്നു പറയപ്പെടുന്നു. അതുകൊണ്ട് ഇങ്ങിനെയുള്ളവനായി ഇവനെ അറഞ്ഞിട്ടു നീ അനുശോചിക്കാതിരിക്കുക.

**അഥ ചൈനം നിത്യജാതം നിത്യം വാ മന്യസേ മൃതം**
**തഥാപി ത്വം മഹാബാഹോ നൈവം ശോചിതുമർഹസി (26)**

കൈയ്യൂക്കുള്ളവനെ, ഇനി ഇവനെ നിത്യം ജനിക്കുന്നവനും നിത്യം മരിക്കുന്നവനുമായി നീ വിചാരിക്കുന്നുവെങ്കിൽ തന്നെയും നീ ഇവനെക്കുറിച്ച് ദുഖിക്കേണ്ടതില്ല.

**ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച**
**തസ്മാദപരിഹാര്യേƒർഥേ ന ത്വം ശോചിതുമർഹസി (27)**

ജനിച്ചവന് മരണം നിശ്ചിതമാണ്. മരിച്ചവന് ജനനവും നിശ്ചിതമാണ്. അതുകൊണ്ട് പരിഹാരമില്ലാത്ത കാര്യത്തിൽ ദുഃഖിക്കുന്നത് നിനക്ക് ഉചിതമല്ല.

**അവ്യക്താദീനി ഭൂതാനി വ്യക്തമധ്യാനി ഭാരത**
**അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ (28)**

ജീവികൾ ജനനത്തിനു മുമ്പ് അവ്യക്തമായ അവസ്ഥയോടു കൂടിയവയാണ്. മദ്ധ്യേയുള്ള ജീവിതകാലം മാത്രം വ്യക്തവും, മരണാനന്തരമുള്ള സ്ഥിതി അവ്യക്തവുമാണ്. ഹേ ഭാരതാ, അതിൽ എന്തിന് വിലപിക്കണം?

**ആശ്ചര്യവത് പശ്യതി കശ്ചിദേനം**
**ആശ്ചര്യവദ്വദതി തഥൈവ ചാന്യഃ**
**ആശ്ചര്യവച്ചൈനമന്യഃ ശൃണോതി**
**ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത് (29)**

ഒരാൾ ഇവനെ (ആത്മാവിനെ) ഒരു അത്ഭുതവസ്തു പോലെ കാണുന്നു. മറ്റൊരാൾ അതുപോലെ അത്ഭുതവസ്തുപോലെ ഇവനെക്കുറിച്ച് പറയുന്നു. വേറൊരാൾ അത്ഭുതവസ്തു പോലെ ഇവനെക്കുറിച്ച് കേൾക്കുകയും ചെയ്യുന്നു. ശ്രവിച്ചിട്ടും ഒരാളും വേണ്ടവണ്ണം ഇവനെ അറിയുന്നില്ല.

**ദേഹീ നിത്യമവധ്യോ$f$യം ദേഹേ സർവസ്യ ഭാരത**
**തസ്മാത്സർവാണി ഭൂതാനി ന ത്വം ശോചിതുമർഹസി (30)**

അർജ്ജുനാ, എല്ലാവരുടെയും ദേഹത്തിലുള്ള ഈ ദേഹി ഒരിക്കലും വധിക്കപ്പെടാവുന്നവനല്ല. അതിനാൽ യാതൊരു ജീവിയെക്കുറിച്ചും നീ ദുഃഖിക്കേണ്ടതില്ല.

**സ്വധർമമപി ചാവേക്ഷ്യ ന വികമ്പിതുമർഹസി**
**ധർമ്യാദ്ധി യുദ്ധാച്ഛ്രേയോ$f$ന്യത് ക്ഷത്രിയസ്യ ന വിദ്യതേ (31)**

സ്വധർമ്മത്തെക്കുറിച്ച് ആലോചിച്ചിട്ടും നീ കുലുങ്ങേണ്ടതില്ല. എന്തെന്നാൽ ക്ഷത്രിയന് ധർമ്മസംഗതമായ യുദ്ധത്തേക്കാൾ ശ്രേയസ്കരമായി മറ്റൊന്നുമില്ല.

**യദൃച്ഛയാ ചോപപന്നം സ്വർഗദ്വാരമപാവൃതം**
**സുഖിനഃ ക്ഷത്രിയാഃ പാർഥ ലഭന്തേ യുദ്ധമീദൃശം (32)**

ഈ യുദ്ധം അപ്രതീക്ഷിതമായി തുറന്നുകിട്ടിയ സ്വർഗ്ഗവാതിൽ പോലെയാണ്. ഹേ പാർത്ഥ, ഭാഗ്യവാന്മാരായ ക്ഷത്രിയർക്കു മാത്രമാണ് ഈ വിധമുള്ള യുദ്ധം ലഭിക്കുന്നത്.

**അഥ ചേത്ത്വമിമം ധർമ്യം സംഗ്രാമം ന കരിഷ്യസി**
**തതഃ സ്വധർമം കീർതിം ച ഹിത്വാ പാപമവാപ്സ്യസി (33)**

ഇനി ഈ യുദ്ധം നീ ചെയ്യില്ലെങ്കിൽ അത് കാരണം സ്വധർമ്മ വും കീർത്തിയും കൈവിട്ടു നീ പാപം സമ്പാദിക്കേണ്ടിവരും.

**അകീർതിം ചാപി ഭൂതാനി കഥയിഷ്യന്തി തേƒവ്യയാം**
**സംഭാവിതസ്യ ചാകീർതിർമരണാദതിരിച്യതേ (34)**

തന്നെയുമല്ല, നിനക്കു ഒടുങ്ങാത്ത ദുഷ്കീർത്തി പറഞ്ഞു പരത്തുകയും ചെയ്യും. ബഹുമാനം നേടിയവന് ദുഷ്കീർത്തി മരണത്തെക്കാൾ അത്യധികം കഷ്ടമാണ്.

**ഭയാദ്രണാദുപരതം മംസ്യന്തേ ത്വാം മഹാരഥാഃ**
**യേഷാം ച ത്വം ബഹുമതോ ഭൂത്വാ യാസ്യസി ലാഘവം (35)**

ഭയംകൊണ്ടു യുദ്ധത്തിൽനിന്നും പിന്തിരിഞ്ഞവനായി മഹാരഥന്മാർ നിന്നെ കണക്കാക്കും. അവർക്കെല്ലാം ബഹുമാന്യനായി ഇരിക്കുന്ന നീ അങ്ങിനെ നിസ്സാരനായി തീരും.

**അവാച്യവാദാംശ്ച ബഹൂന്വദിഷ്യന്തി തവാഹിതാഃ**
**നിന്ദന്തസ്തവ സാമർഥ്യം തതോ ദുഃഖതരം നു കിം (36)**

നിന്റെ ശത്രുക്കൾ നിന്റെ സാമർഥ്യത്തെ നിന്ദിച്ചുകൊണ്ടു വളരെ ദൂഷണം പറയുകയും ചെയ്യും. അതിനേക്കാൾ കൂടുതൽ ദുഃഖകരമായി എന്തുണ്ട്.

**ഹതോ വാ പ്രാപ്സ്യസി സ്വർഗം ജിത്വാ വാ ഭോക്ഷ്യസേ മഹീം**
**തസ്മാദുത്തിഷ്ഠ കൗന്തേയ യുദ്ധായ കൃതനിശ്ചയഃ (37)**

മരിച്ചാൽ സ്വർഗ്ഗം നേടാം, ജയിച്ചാലോ ഭൂമിയെയും അനുഭവിക്കാം. അതുകൊണ്ട് അർജ്ജുനാ, യുദ്ധത്തിന് നിശ്ചയിച്ചു നീ എഴുന്നേല്ക്ക് .

**സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ**
**തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി (38)**

സുഖദുഃഖങ്ങളും ലാഭനഷ്ടങ്ങളും ജയപരാജയങ്ങളും തുല്യമായികരുതി യുദ്ധത്തിന് നീ ഒരുങ്ങുക. ഇങ്ങിനെയായാൽ പാപം നിന്നെ ബാധിക്കുകയില്ല.

**ഏഷാ തേƒഭിഹിതാ സാംഖ്യേ ബുദ്ധിർയോഗേ ത്വിമാം ശൃണു**
**ബുദ്ധ്യാ യുക്തോ യയാ പാർഥ കർമബന്ധം പ്രഹാസ്യസി(39)**

നിനക്കു പറഞ്ഞുതന്നു കഴിഞ്ഞ ജ്ഞാനനിഷ്ഠ സാംഖ്യത്തിലുള്ളതാണ്. കർമ്മയോഗത്തിനുള്ള ഈ ബുദ്ധിയെയും കേട്ടുകൊൾക. പാർത്ഥാ, ഈ ബുദ്ധി നേടിയാൽ കർമ്മബന്ധം ഒഴിച്ചുവയ്ക്കാൻ നിനക്കു സാധിക്കും.

**നേഹാഭിക്രമനാശോƒസ്തി പ്രത്യവായോ ന വിദ്യതേ**
**സ്വല്പമപ്യസ്യ ധർമസ്യ ത്രായതേ മഹതോ ഭയാത് (40)**

ഈ കർമ്മയോഗനിഷ്ഠയിൽ തുടങ്ങി വെച്ച കർമ്മാത്തിനൊന്നും നാശമില്ല. പാപം സംഭവിക്കുകയുമില്ല. ഈ ധർമ്മത്തിന്റെ അത്യല്പമായ (വളരെ ചെറിയ തോതിലുള്ള) ആചരണം പോലും വലിയ ഭയത്തിൽ നിന്നും രക്ഷിക്കുന്നു.

**വ്യവസായാത്മികാ ബുദ്ധിരേകേഹ കുരുനന്ദന**
**ബഹുശാഖാ ഹ്യനന്താശ്ച ബുദ്ധയോƒവ്യവസായിനാം (41)**

സമചിത്തനായ യോഗി തന്റെ ലക്ഷ്യത്തിൽ എകാഗ്രമനസ്കനാണ്. സമചിത്തരല്ലാത്തവരുടെ ബുദ്ധി ഒന്നും നിശ്ചയിക്കാൻ കഴിയാതെ പല വിഷയങ്ങളിൽ അനന്തമായി വ്യാപാരിക്കും.

**യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ**
**വേദവാദരതാഃ പാർഥ നാന്യദസ്തീതി വാദിനഃ (42)**

**കാമാത്മാനഃ സ്വർഗപരാ ജന്മകർമഫലപ്രദാം**
**ക്രിയാവിശേഷബഹുലാം ഭോഗൈശ്വര്യഗതിം പ്രതി (43)**

**ഭോഗൈശ്വര്യപ്രസക്താനാം തയാപഹൃതചേതസാം**
**വ്യവസായാത്മികാ ബുദ്ധിഃ സമാധൗ ന വിധീയതേ (44)**

പാർത്ഥാ, വേദത്തിൽ പറയുന്ന കാര്യത്തിൽ തല്പരന്മാരും അതിൽപരം മറ്റൊന്നുമില്ലെന്നു പറയുന്നവരും, ഭോഗചിത്തരും,

സ്വർഗ്ഗം കാംക്ഷിക്കുന്നവരുമായവർക്ക്, പുനർജന്മവും കർമ്മ ഫലവും നൽകുന്നതും സുഖാനുഭവത്തെയും ഐശ്വര്യത്തെയും ലക്ഷ്യമാക്കിയുള്ളതും അനേകം സകാമകർമ്മങ്ങളെ പ്രതിപാദി ക്കുന്നതുമായ വാക്കുകൾ കേട്ട് മനസ്സപഹരിക്കപ്പെട്ടിരിക്കയാൽ സമാധിയിൽ ഏകാഗ്രത ലഭിക്കുകയില്ല.

**ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാർജുന**
**നിർദ്വന്ദ്വോ നിത്യസത്വസ്ഥോ നിര്യോഗക്ഷേമ ആത്മവാൻ (45)**

അർജ്ജുനാ, വേദങ്ങൾ ത്രിഗുണാത്മകങ്ങളാണ്. നീ ത്രിഗുണാ തീതനും ദ്വന്ദരഹിതനും സത്യനിഷ്ഠനും യോഗക്ഷേമങ്ങൾ ഗണിക്കാത്തവനും ആത്മനിഷ്ഠനും ആയിത്തീരുക.

**യാവാനർഥ ഉദപാനേ സർവതഃ സംപ്ലുതോദകേ**
**താവാൻ സർവേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ (46)**

എല്ലായിടത്തും വെള്ളം കൊണ്ടു നിറഞ്ഞിരിക്കുമ്പോൾ കിണറു കൊണ്ട് എത്രമാത്രം പ്രയോജനം ഉണ്ടോ അത്രയ്ക്കു പ്രയോജനം മാത്രമേ ജ്ഞാനിയായ ബ്രാഹ്മണന് വേദങ്ങളാസകലം കൊണ്ടു ണ്ടാകൂ.

**കർമണ്യേവാധികാരസ്തേ മാ ഫലേഷു കദാചന**
**മാ കർമഫലഹേതുർഭൂർ മാ തേ സംഗോ*f*സ്ത്വകർമണി (47)**

പ്രവൃത്തിയിൽ മാത്രമേ നിനക്ക് അധികാരമുള്ളു. ഒരിക്കലും ഫലങ്ങളിൽ (അതു ലഭിച്ചാലും ലഭിച്ചില്ലെങ്കിലും) ഇല്ല. (അതായതു ഫലം നിന്റെ സ്വാതന്ത്ര്യത്തിലുള്ളതല്ല). നീ ഫലമുദ്ദേശിച്ചു പ്രവർത്തിക്കുന്നവനാകരുത്. അകർമ്മത്തിൽ നിനക്ക് ആസക്തിയുമരുത്.

**യോഗസ്ഥഃ കുരു കർമാണി സംഗം ത്യക്ത്വാ ധനഞ്ജയ**
**സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ (48)**

ധനഞ്ജയാ! യോഗനിഷ്ഠനായി, ആസക്തിവെടിഞ്ഞു ഫലം ലഭിക്കുന്നതിലും ലഭിക്കാതിരിക്കുന്നതിലും സമചിത്തത പാലിച്ച് കർമ്മങ്ങൾ അനുഷ്ഠിക്കുക. സമചിത്തതയാണ് യോഗമെന്ന് പറയപ്പെടുന്നു.

**ദൂരേണ ഹ്യവരം കർമ ബുദ്ധിയോഗാദ്ധനഞ്ജയ**
**ബുദ്ധൗ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ (49)**

ധനഞ്ജയാ, കർമചയോഗത്തെക്കാൾ വളരെ നികൃഷ്ടമാണ് ഫലാപേക്ഷയോടുകൂടി ചെയ്യുന്ന കർമ്മം. ബുദ്ധിയോഗത്തിൽ അതായത് സമചിത്തതയോട് കൂടിയ കർമ്മത്തിൽ ശരണം തേടുക. ഫലത്തിനുവേണ്ടി കർമ്മം ചെയ്യുന്നവർ ദീനന്മാരാണ്.

**ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ**
**തസ്മാദ്യോഗായ യുജ്യസ്വ യോഗഃ കർമസു കൌശലം (50)**

സമബുദ്ധിയുള്ളവൻ ഈ ലോകത്ത് വച്ചുതന്നെ പുണ്യപാപങ്ങൾ രണ്ടും ത്യജിക്കുന്നു. അതുകൊണ്ട് കർമ്മയോഗത്തിനായി ഒരുങ്ങുക. യോഗം പ്രവൃത്തിയിലുള്ള സാമർത്ഥ്യമാകുന്നു.

**കർമജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ**
**ജന്മബന്ധവിനിർമുക്താഃ പദം ഗച്ഛന്ത്യനാമയം (51)**

സമബുദ്ധിയുള്ളവരായ വിവേകികൾ കർമ്മം കൊണ്ടുണ്ടാകുന്ന ഫലം ത്യജിച്ചിട്ടു ജന്മബന്ധത്തിൽനിന്നു മോചനം നേടി ദോഷലേശമില്ലാത്ത സ്ഥാനത്തെ പ്രാപിക്കുന്നു.

**യദാ തേ മോഹകലിലം ബുദ്ധിർവ്യതിതരിഷ്യതി**
**തദാ ഗന്താസി നിർവേദം ശ്രോതവ്യസ്യ ശ്രുതസ്യ ച (52)**

എപ്പോൾ നിന്റെ ബുദ്ധി മോഹരൂപമായ വൈഷമ്യത്തെ മറികടക്കുമോ അപ്പോൾ കേൾക്കേണ്ടതിനെയും കേട്ടതിനെയും കുറിച്ചു നീ ഉദാസീനനായിത്തീരും.

**ശ്രുതിവിപ്രതിപന്നാ തേ യദാ സ്ഥാസ്യതി നിശ്ചലാ**
**സമാധാവചലാ ബുദ്ധിസ്തദാ യോഗമവാപ്സ്യസി (53)**

പലതരം ഉപദേശങ്ങൾ കേട്ടതു മൂലം പതറിപ്പോയ നിന്റെ ബുദ്ധി എപ്പോൾ ഇളക്കമറ്റ് സമാധിയിൽ സ്ഥിരമായി നിൽക്കു മോ അപ്പോൾ യോഗത്തെ നീ പ്രാപിക്കും.

**അർജുന ഉവാച**
**സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ സമാധിസ്ഥസ്യ കേശവ**
**സ്ഥിതധീഃ കിം പ്രഭാഷേത കിമാസീത വ്രജേത കിം (54)**

അർജ്ജുനൻ ചോദിച്ചു: ഹേ കേശവാ, സമാധിസ്ഥനായ സ്ഥിത പ്രജ്ഞന്റെ ലക്ഷണമെന്താണ്? സ്ഥിതപ്രജ്ഞൻ എന്ത് സംസാരി ക്കും? എങ്ങിനെ സ്ഥിതിചെയ്യും? എങ്ങിനെ സഞ്ചരിക്കും?

**ശ്രീഭഗവാനുവാച**
**പ്രജഹാതി യദാ കാമാൻ സർവാൻ പാർഥ മനോഗതാൻ**
**ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ (55)**

ശ്രീ ഭഗവാൻ പറഞ്ഞു: ഹേ പാർത്ഥവ, മനുഷ്യൻ എപ്പോൾ ആത്മാവിനാൽ ആത്മാവിൽത്തന്നെ സന്തുഷ്ടനായി മനസ്സിലുള്ള എല്ലാ ആഗ്രഹങ്ങളേയും (വാസനകളേയും) ഉപേക്ഷിക്കുന്നു വോ, അപ്പോൾ അവൻ സ്ഥിതപ്രജ്ഞൻ എന്ന് പറയപ്പെടുന്നു.

**ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ**
**വീതരാഗഭയക്രോധഃ സ്ഥിതധീർമുനിരുച്യതേ (56)**

ദുഃഖങ്ങളിൽ മനസ്സു കലങ്ങാത്തവനും സുഖങ്ങളിൽ താല്പര്യമി ല്ലാത്തവനും രാഗം, ഭയം, കോപം, ഇവയില്ലാത്തവനുമായ പുരുഷൻ സ്ഥിതപ്രജ്ഞനായ മുനി എന്നറിയപ്പെടുന്നു.

**യഃ സർവത്രാനഭിസ്നേഹസ്തത്തത്പ്രാപ്യ ശുഭാശുഭം**
**നാഭിനന്ദതി ന ദ്വേഷ്ടി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ (57)**

ഏതൊരാൾ എല്ലാത്തിലും ആസക്തി വിട്ടവനായി അതാതു ശുഭാശുഭങ്ങൾ ലഭിച്ചിട്ടു സന്തോഷിക്കുകയോ ദ്വേഷിക്കുകയോ ചെയ്യുന്നില്ലയോ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

**യദാ സംഹരതേ ചായം കൂർമോƒംഗാനീവ സർവശഃ**
**ഇന്ദ്രിയാണീന്ദ്രിയാർഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ (58)**

ആമ തന്റെ അവയവങ്ങളെ (പ്രതികൂലസാഹചര്യങ്ങളിൽ) എങ്ങിനെ എല്ലാവിധത്തിലും ഉൾവലിക്കുന്നവോ, അതുപോലെ എപ്പോഴാണോ ഒരാൾ തന്റെ ഇന്ദ്രിയങ്ങളെ ശബ്ദസ്പർശാദി കളായ ഇന്ദ്രിയാർത്ഥങ്ങളിൽനിന്ന് പിൻവലിക്കുന്നത് അപ്പോൾ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

**വിഷയാ വിനിവർതന്തേ നിരാഹാരസ്യ ദേഹിനഃ**
**രസവർജം രസോƒപ്യസ്യ പരം ദൃഷ്ട്വാ നിവർതതേ (59)**

ഇന്ദ്രിയങ്ങൾകൊണ്ടു വിഷയങ്ങൾ അനുഭവിക്കാത്ത മനുഷ്യന് വിഷയങ്ങൾ അകന്നു പോകുന്നു. എന്നാൽ ആസക്തി അവ ശേഷിക്കുന്നു. പരമാത്മാവിനെ പ്രാപിക്കുമ്പോൾ അവന്റെ ആസക്തിയും വിട്ടുപോകുന്നു.

**യതതോ ഹ്യപി കൌന്തേയ പുരുഷസ്യ വിപശ്ചിതഃ**
**ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ (60)**

ഹേ കുന്തീപുത്രാ, ഇന്ദ്രിയനിഗ്രഹത്തിനായി പ്രയത്നിക്കുന്ന വിദ്വാനായ പുരുഷന്റെ മനസ്സിനെപ്പോലും ക്ഷോഭിച്ചിരിക്കുന്ന ഇന്ദ്രിയങ്ങൾ ബലാൽക്കാരമായി വശത്താക്കുന്നു.

**താനി സർവാണി സംയമ്യ യുക്ത ആസീത മത്പരഃ**
**വശേ ഹി യസ്യേന്ദ്രിയാണി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ (61)**

യോഗ യുക്തൻ അവയെ (ഇന്ദ്രിയങ്ങളെ) എല്ലാം സംയമനം ചെയ്ത് എന്നിൽ ഭക്തിയോടുകൂടി ഇരിക്കുന്നു. ആർക്ക് ഇന്ദ്രിയങ്ങൾ വശത്താണോ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

**ധ്യായതോ വിഷയാൻ പുംസഃ സംഗസ്തേഷൂപജായതേ**
**സംഗാത്സഞ്ജായതേ കാമഃ കാമാത്ക്രോധോ ƒഭിജായതേ (62)**

**ക്രോധാദ്ഭവതി സമ്മോഹഃ സമ്മോഹാത്സ്മൃതിവിഭ്രമഃ**
**സ്മൃതിഭ്രംശാദ് ബുദ്ധിനാശോ ബുദ്ധിനാശാത്പ്രണശ്യതി (63)**

വിഷയങ്ങളെ ധ്യാനിക്കുന്ന പുരുഷന് അവയിൽ ആസക്തി ഉണ്ടാകുന്നു. ആസക്തിയിൽനിന്നും ആഗ്രഹം ഉണ്ടാകുന്നു. ആഗ്രഹത്തിൽ നിന്നും കോപം ജനിക്കുന്നു. കോപത്തിൽനിന്നും അവിവേകം ഉടലെടുക്കുന്നു. അവിവേകത്തിൽനിന്നും ഓർമ്മ ക്കേടും ഓർമ്മക്കേടിൽനിന്നും ബുദ്ധിനാശവും ഉണ്ടാകുന്നു. ബുദ്ധിനാശം മൂലം മനുഷ്യൻ നശിക്കുകയും ചെയ്യുന്നു.

**രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ**
**ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി (64)**

എന്നാൽ യാതൊരുവൻ രാഗദ്വേഷമില്ലാത്ത, ആത്മവശ്യങ്ങളായ ഇന്ദ്രിയങ്ങൾകൊണ്ടു വിഷയങ്ങളെ അനുഭവിക്കുന്നുവോ ആത്മ വിജയിയായ ആ പുരുഷൻ മനഃപ്രസാദത്തെ പ്രാപിക്കുന്നു.

**പ്രസാദേ സർവദുഃഖാനാം ഹാനിരസ്യോപജായതേ**
**പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ (65)**

മനഃപ്രസാദം ലഭിച്ചുകഴിയുമ്പോൾ അവനു എല്ലാ ദുഃഖങ്ങളു ടെയും നാശം സംഭവിക്കുന്നു. പ്രസന്നചിത്തന്റെ ബുദ്ധി ഉടനെ സുപ്രതിഷ്ഠിതമായിത്തീരുകയും ചെയ്യുന്നു.

**നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ**
**ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം (66)**

ഇന്ദ്രിയങ്ങളെ വശത്താക്കാത്തവന് സമബുദ്ധിയില്ല. ഏകാഗ്രത യുമില്ല. ഏകാഗ്രതയില്ലാത്തവനു ശാന്തിയില്ല. ശന്തിയില്ലാത്തവന് എവിടെയാണ് സുഖം?

**ഇന്ദ്രിയാണാം ഹി ചരതാം യന്മനോऽനുവിധീയതേ**
**തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി (67)**

വിഷയങ്ങളിൽ ചരിക്കുന്ന ഇന്ദ്രിയങ്ങൾക്ക് ഏതൊരാളുടെ മനസ്സു കീഴ്പ്പെടുന്നുവോ, വെള്ളത്തിലിറക്കിയ തോണിയെ കാറ്റ് എന്ന പോലെ ആ മനസ്സ് അവന്റെ ബുദ്ധിയെ വലിച്ചുകൊണ്ടു പോകുന്നു.

**തസ്മാദ്യസ്യ മഹാബാഹോ നിഗൃഹീതാനി സർവശഃ**
**ഇന്ദ്രിയാണീന്ദ്രിയാർഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ (68)**

അതുകൊണ്ട് യാതൊരുവന്റെ ഇന്ദ്രിയങ്ങൾ എല്ലാ വിഷയങ്ങളിൽ നിന്നും നിശ്ശേഷം പിൻവലിക്കപ്പെട്ടിരിക്കുന്നുവോ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമായിരിക്കുന്നു.

**യാ നിശാ സർവഭൂതാനാം തസ്യാം ജാഗർതി സംയമീ**
**യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ (69)**

യാതൊന്ന് സർവപ്രാണികൾക്കും രാത്രിയായിരിക്കുന്നുവോ, അവിടെ (ആ ബ്രഹ്മത്തിൽ) ജിതേന്ദ്രിയൻ ഉണർന്നിരിക്കുന്നു. ഏതൊരു വിഷയാനുഭവത്തിൽ സർവപ്രാണികളും ഉണർന്നിരിക്കുന്നുവോ അത് സത്യദർശിയായ മുനിക്ക് രാത്രിയാകുന്നു.

**ആപൂര്യമാണമചലപ്രതിഷ്ഠം**
**സമുദ്രമാപഃ പ്രവിശന്തി യദ്വത്**
**തദ്വത്കാമാ യം പ്രവിശന്തി സർവേ**
**സ ശാന്തിമാപ്നോതി ന കാമകാമീ (70)**

സദാ നിറഞ്ഞുകൊണ്ടിരിക്കുന്ന സമുദ്രം എപ്രകാരം അക്ഷോഭ്യമായിരിക്കുന്നുവോ അതുപോലെ കാമങ്ങൾ കടന്നുകൂടുമ്പോൾ യാതൊരുവൻ അക്ഷോഭ്യനായിരിക്കുന്നുവോ അവൻ ശാന്തിയെ പ്രാപിക്കും. വിഷയാഭിനിവേശം വിടാത്തവൻ ശാന്തി നേടുന്നില്ല.

**വിഹായ കാമാൻ യഃ സർവാൻ പുമാംശ്ചരതി നിഃസ്പൃഹഃ**
**നിർമമോ നിരഹങ്കാരഃ സ ശാന്തിമധിഗച്ഛതി (71)**

യാതൊരു പുരുഷൻ എല്ലാ കാമങ്ങളും വെടിഞ്ഞ് ഒന്നിലും ആഗ്രഹമില്ലാത്തവനും മമതാബുദ്ധിയും അഹന്തയും ഇല്ലാത്ത വനുമായി ലോകത്തിൽ വർത്തിക്കുന്നുവോ അവൻ ശാന്തി പ്രാപിക്കുന്നു.

**ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർഥ നൈനാം പ്രാപ്യ വിമുഹ്യതി**
**സ്ഥിത്വാസ്യാമന്തകാലേƒപി ബ്രഹ്മനിർവാണമൃച്ഛതി (72)**

പാർത്ഥാ, ഇതാണ് ബ്രഹ്മനിഷ്ഠ. ഇതു കൈവരിച്ചാൽ സംസാരാ-സക്തി ഉണ്ടാവുന്നില്ല. അന്ത്യകാലത്തെങ്കിലും ഈ അവസ്ഥ യിൽ എത്തിയാൽ ബ്രഹ്മനിർവാണം സിദ്ധിക്കുകയും ചെയ്യും.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
സാംഖ്യയോഗോ നാമ ദ്വിതീയോƒധ്യായഃ

### അഥ തൃതീയോഽധ്യായഃ

# 03. കർമയോഗഃ

**അർജുന ഉവാച**
**ജ്യായസീ ചേത്കർമണസ്തേ മതാ ബുദ്ധിർജനാർദന**
**തത്കിം കർമണി ഘോരേ മാം നിയോജയസി കേശവ (1)**

അർജ്ജുനൻ പറഞ്ഞു: ഹേ ജനാർദ്ദനാ, കർമ്മത്തെ അപേക്ഷിച്ച് കർമ്മയോഗമാണ് ശ്രേഷ്ഠമെന്ന് അങ്ങേയ്ക്ക് അഭിപ്രായമുണ്ടെങ്കിൽ പിന്നെ എന്തിനാണ് ഘോരമായ ഈ കർമ്മത്തിൽ എന്നെ നിയോഗിക്കുന്നത്?

**വ്യാമിശ്രേണേവ വാക്യേന ബുദ്ധിം മോഹയസീവ മേ**
**തദേകം വദ നിശ്ചിത്യ യേന ശ്രേയോഽഹമാപ്നുയാം (2)**

പരസ്പരവിരുദ്ധമെന്ന് തോന്നുന്ന വാക്കുകൾ കൊണ്ട് എന്റെ ബുദ്ധിയെ അങ്ങ് ഭ്രമിപ്പിക്കുന്നതുപൊലെ തോന്നുന്നു. ആതു കൊണ്ട് ഏതൊന്നുക്കൊണ്ടു ഞാൻ ശ്രേയസ്സ് നേടുമോ അതു മാത്രം എനിക്ക് ഉപദേശിച്ചു തരിക.

**ശ്രീഭഗവാനുവാച**
**ലോകേഽസ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാനഘ**
**ജ്ഞാനയോഗേന സാംഖ്യാനാം കർമയോഗേന യോഗിനാം (3)**

ശ്രീ ഭഗവാൻ പറഞ്ഞു: ഹേ അനഘ (പാപങ്ങളില്ലാത്തവൻ), ഈ ലോകത്തിൽ സംഖ്യന്മാർക്കു വേണ്ടി ജ്ഞാനയോഗം കൊണ്ടും യോഗികൾക്കു വേണ്ടി കർമ്മയോഗം കൊണ്ടും രണ്ടുവിധം നിഷ്ഠകൾ മുമ്പ് ഞാൻ പറഞ്ഞു.

**ന കർമണാമനാരംഭാന്നൈഷ്കർമ്യം പുരുഷോഽശ്നുതേ**
**ന ച സംന്യസനാദേവ സിദ്ധിം സമധിഗച്ഛതി (4)**

കർമ്മങ്ങൾ ചെയ്യാതിരിക്കുന്നതുകൊണ്ടു മനുഷ്യൻ ഒരിക്കലും നൈഷ്കർമ്യത്തെ പ്രാപിക്കുന്നില്ല. കർമ്മസന്യാസം കൊണ്ടു മാത്രം സിദ്ധി ലഭിക്കുന്നുമില്ല.

**ന ഹി കശ്ചിത്ക്ഷണമപി ജാതു തിഷ്ഠത്യകർമകൃത്**
**കാര്യതേ ഹ്യവശഃ കർമ സർവഃ പ്രകൃതിജൈർഗുണൈഃ (5)**

ഒരാളും ഒരിക്കലും അല്പനേരത്തേക്കുപോലും പ്രവർത്തിക്കാതെ ഇരിക്കുന്നില്ല. എല്ലാവരും പ്രകൃതി ഗുണങ്ങളാൽ നിർബന്ധിതരായി കർമ്മം ചെയ്തുപോകുന്നു.

**കർമേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ**
**ഇന്ദ്രിയാർഥാൻ വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ (6)**

കർമേന്ദ്രിയങ്ങളെ അടക്കിനിർത്തി യാതൊരുവൻ വിഷയങ്ങളെ മനസ്സുകൊണ്ട് സദാ സ്മരിച്ചുകൊണ്ടിരിക്കുന്നുവോ മൂഢാത്മാവായ അവൻ മിഥ്യാചാരൻ എന്നു പറയപ്പെടുന്നു

**യസ്ത്വിന്ദ്രിയാണി മനസാ നിയമ്യാരഭതേƒർജ്ജുന**
**കർമേന്ദ്രിയൈഃ കർമയോഗമസക്തഃ സ വിശിഷ്യതേ (7)**

അർജ്ജുനാ, യാതൊരുവൻ ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ട് അടക്കിനിർത്തിയിട്ടു കർമ്മേന്ദ്രിയങ്ങളെക്കൊണ്ട് നിഷ്കാമ കർമ്മം ആരംഭിക്കുന്നുവോ അവൻ ശ്രേഷ്ഠനാകുന്നു.

**നിയതം കുരു കർമ ത്വം കർമ ജ്യായോ ഹ്യകർമണഃ**
**ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമണഃ (8)**

നീ മനസ്സിനാൽ നിയന്ത്രിതമായ കർമ്മം ചെയ്യുക. എന്തുകൊണ്ടെന്നാൽ കർമ്മമാണ് അകർമത്തേക്കാൾ ശ്രേഷ്ഠം. കർമ്മം ചെയ്യാത്ത പക്ഷം നിനക്കു ശരീരനിർവഹണം പോലും സാധ്യമാകയില്ല.

**യജ്ഞാർഥാത്കർമണോƒന്യത്ര ലോകോƒയം കർമബന്ധനഃ**
**തദർഥം കർമ കൗന്തേയ മുക്തസംഗഃ സമാചര (9)**

അർജ്ജുനാ, യജ്ഞത്തിനുള്ള കർമ്മം ഒഴിച്ച് മറ്റു കർമ്മങ്ങളാൽ ബന്ധിക്കപ്പെട്ടതാണ് ഈ ലോകം. സംഗരഹിതനായി നീ കർമ്മം ആചരിക്കുക.

**സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ**
**അനേന പ്രസവിഷ്യധ്വമേഷ വോƒസ്ത്വിഷ്ടകാമധുക് (10)**

യജ്ഞത്തോടുകൂടി പ്രജകളെ സൃഷ്ടിച്ച് പണ്ട് പ്രജാപതി പറഞ്ഞു, 'ഇതുകൊണ്ടു നിങ്ങൾ വർദ്ധിക്കുവിൻ. ഇതു നിങ്ങൾക്ക് ഇഷ്ടം തരുന്ന കാമധേനുവായിരിക്കട്ടെ'.

**ദേവാൻ ഭാവയതാനേന തേ ദേവാ ഭാവയന്തു വഃ**
**പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ (11)**

ദേവന്മാരെ ഇതുകൊണ്ടു ആരാധിക്കുവിൻ. ആ ദേവന്മാർ നിങ്ങളെ വർദ്ധിപ്പിക്കട്ടെ. പരസ്പരം തൃപ്തിപ്പെടുത്തിക്കൊണ്ടു പരമമായ ശ്രേയസ്സിനെ പ്രാപിക്കുവിൻ.

**ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ ദാസ്യന്തേ യജ്ഞഭാവിതാഃ**
**തൈർദാത്താനപ്രദായൈഭ്യോ യോ ഭുങ്ക്തേ സ്തേന ഏവ സ (12)**

എന്തെന്നാൽ ഇഷ്ടപ്പെടുന്ന സുഖങ്ങൾ നിങ്ങൾക്ക് യജ്ഞം കൊണ്ടു സന്തുഷ്ടരായ ദേവന്മാർ തരും. അവർ തന്ന വസ്തുക്കളെ അവർക്കു കൊടുക്കാതെ ഭുജിക്കുന്നവനാരോ അവൻ കള്ളൻ തന്നെയാണ്.

**യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവകിൽബിഷൈഃ**
**ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത് (13)**

യജ്ഞത്തിൽ ശേഷിക്കുന്നത് മാത്രം യജ്ഞം ചെയ്തു ശേഷിച്ചതായ വസ്തുക്കളെ അനുഭവിക്കുന്ന സജ്ജനങ്ങൾ എല്ലാ പാപ

ങ്ങളിൽ നിന്നും മുക്തി നേടുന്നു. എന്നാൽ തങ്ങൾക്കുവേണ്ടി ത്തന്നെ ഭോഗസഞ്ചയം ചെയ്യുന്നവർ പാപത്തെത്തന്നെ ഭുജിക്കു കയാണ്.

**അന്നാദ്ഭവന്തി ഭൂതാനി പർജന്യാദന്നസംഭവഃ**
**യജ്ഞാദ്ഭവതി പർജന്യോ യജ്ഞഃ കർമസമുദ്ഭവഃ (14)**

അന്നത്തിൽനിന്നു ഭൂതങ്ങൾ ഉണ്ടാകുന്നു. മഴയിൽനിന്നു അന്ന വും ഉദ്ഭവിക്കുന്നു. യജ്ഞത്തിൽ നിന്നു മഴയുണ്ടാകുന്നു. യജ്ഞം കർമ്മത്തിൽനിന്നുണ്ടാകുന്നു.

**കർമ ബ്രഹ്മോദ്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുദ്ഭവം**
**തസ്മാത്സർവഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം (15)**

കർമ്മം ബ്രഹ്മ (വേദം) ത്തിൽ നിന്നും ഉണ്ടാകുന്നു എന്നറിയുക. ബ്രഹ്മം (വേദം) അക്ഷരത്തിൽ നിന്നുണ്ടാകുന്നു. അതുകൊണ്ടു സർവപ്രകാശമായ വേദം എപ്പോഴും യജ്ഞത്താൽ പ്രതിഷ്ഠിത മായിരിക്കുന്നു.

**ഏവം പ്രവർതിതം ചക്രം നാനുവർതയതീഹ യഃ**
**അഘായുരിന്ദ്രിയാരാമോ മോഘം പാർഥ സ ജീവതി (16)**

ഹേ പാർത്ഥാ, ഇപ്രകാരം പ്രവത്തിക്കുന്ന കർമ്മചക്രത്തെ ഈ ലോകത്തിൽ എവനൊരുവൻ അനുവർത്തിക്കുന്നില്ലയോ പാപി യും വിഷയഭ്രാന്തനുമായ അവന്റെ ജീവിതം നിഷ്ഫലമത്രേ.

**യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ**
**ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ (17)**

എന്നാൽ ഏതൊരു മനുഷ്യൻ തന്നിൽ തന്നെ രമിക്കുന്നവനും തന്നിൽ സംതൃപ്തനും സന്തുഷ്ടനുമായിരിക്കുന്നുവോ അവനു കരണീയമായി ഒന്നുമില്ല.

**നൈവ തസ്യ കൃതേനാർഥോ നാകൃതേനേഹ കശ്ചന**
**ന ചാസ്യ സർവഭൂതേഷു കശ്ചിദർഥവ്യപാശ്രയഃ (18)**

അവന് ഈ ലോകത്തിൽ കർമ്മം ചെയ്തതു കൊണ്ടു കാര്യമില്ല തന്നെ. ചെയ്യാത്തതുകൊണ്ടും ഒന്നുമില്ല. ജീവികളിൽ ഒന്നിനോടും അവന് സ്വപ്രയോജനകരമായ ബന്ധം ഒന്നും തന്നെയില്ല.

**തസ്മാദസക്തഃ സതതം കാര്യം കർമ സമാചര**
**അസക്തോ ഹ്യാചരൻ കർമം പരമാപ്നോതി പൂരുഷഃ (19)**

അതുകൊണ്ട് നിസ്സംഗനായി എപ്പോഴും കർത്തവ്യമായ കർമ്മം ചെയ്യുക. എന്തുകൊണ്ടെന്നാൽ നിസ്സംഗനായി കർമ്മം ചെയ്യുന്നയാൾ പരമപദം പ്രാപിക്കുന്നു.

**കർമണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ**
**ലോകസംഗ്രഹമേവാപി സംപശ്യൻ കർതുമർഹസി (20)**

എന്തുകൊണ്ടെന്നാൽ കർമ്മം കൊണ്ടുതന്നെയാണ് ജനകാദികൾ സിദ്ധിയെ പ്രാപിച്ചത്. ലോകസംരക്ഷണത്തെ ഓർത്തിട്ടായാലും നീ പ്രവർത്തിക്കേണ്ടതാണ്.

**യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ**
**സ യത്പ്രമാണം കുരുതേ ലോകസ്തദനുവർതതേ (21)**

ശ്രേഷ്ഠൻ എന്തെല്ലാം ചെയ്യുന്നുവോ അതു തന്നെയാണ് മറ്റുള്ള ജനങ്ങളും ചെയ്യുന്നത്. അവൻ എന്തിനെ പ്രമാണമായി കരുതുന്നുവോ ലോകവും അതിനെതന്നെ അനുകരിക്കുന്നു.

**ന മേ പാർഥാസ്തി കർതവ്യം ത്രിഷു ലോകേഷു കിഞ്ചന**
**നാനവാപ്തമവാപ്തവ്യം വർത ഏവ ച കർമണി (22)**

ഹേ പാർത്ഥാ, എനിക്കു മൂന്നു ലോകത്തിലും കർത്തവ്യമായി ഒന്നുമില്ല. എനിക്കു പ്രാപിക്കേണ്ടതായിട്ടും ഒന്നും തന്നെയില്ല. എന്നിട്ടും ഞാൻ കർമ്മം ചെയ്തുകൊണ്ടുതന്നെയിരിക്കുന്നു.

**യദി ഹ്യഹം ന വർതേയം ജാതു കർമണ്യതന്ദ്രിതഃ**
**മമ വർത്മാനുവർതന്തേ മനുഷ്യാഃ പാർഥ സർവശഃ (23)**

പാർത്ഥാ, ഞാൻ ഒരിക്കലെങ്കിലും മടി വിട്ടു പ്രവൃത്തിയിൽ ഏർപ്പെടാതിരുന്നാൽ എല്ലാ മനുഷ്യരും എന്റെ മാർഗം അവ ലംബിക്കും.

**ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ ചേദഹം**
**സങ്കരസ്യ ച കർതാ സ്യാമുപഹന്യാമിമാഃ പ്രജാഃ (24)**

ഞാൻ കർമ്മം ചെയ്തില്ലെങ്കിൽ ഈ ലോകം മുഴുവൻ നശിക്കും. ഞാൻ വർണസങ്കരത്തിന്റെയും കർത്താവാകും. പ്രജ കൾ ദുഷിക്കുകയും ചെയ്യും.

**സക്താഃ കർമണ്യവിദ്വാംസോ യഥാ കുർവന്തി ഭാരത**
**കുര്യാദ്വിദ്വാംസ്തഥാസക്തശ്ചികീർഷുർലോകസംഗ്രഹം (25)**

ഹേ ഭാരതാ, അപണ്ഡിതന്മാർ കർമ്മത്തിൽ ആസക്തരായി എങ്ങിനെയെല്ലാം പ്രവർത്തിക്കുന്നുവോ പണ്ഡിതൻ ലോകത്തി ന്റെ നിലനില്പു കാംക്ഷിച്ചുകൊണ്ടു നിസ്സംഗനായി അതേവിധം പ്രവർത്തിക്കണം.

**ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമസംഗിനാം**
**ജോഷയേത്സർവകർമാണി വിദ്വാന്യുക്തഃ സമാചരൻ (26)**

സകാമകർമ്മത്തിൽ ആസക്തരായ മൂഢജനങ്ങളുടെ ബുദ്ധിയെ വിദ്വാൻ ഒരിക്കലും ഇളക്കരുത്. വിദ്വാൻ എല്ലാ കർമങ്ങളും യോഗയുക്തനായി വഴിപോലെ ആചരിച്ച് മറ്റുള്ളവരെക്കൊണ്ടും ആചരിപ്പിക്കണം.

**പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമാണി സർവശഃ**
**അഹങ്കാരവിമൂഢാത്മാ കർതാഹമിതി മന്യതേ (27)**

പ്രകൃതിജന്യമായ ഗുണങ്ങളാൽ കർമ്മങ്ങൾ എങ്ങും ചെയ്യപ്പെടുന്നു. അഹന്തയാൽ മോഹിതനായവൻ താനാണ് കർത്താവെന്നു വിചാരിക്കുന്നു.

**തത്ത്വവിത്തു മഹാബാഹോ ഗുണകർമവിഭാഗയോഃ**
**ഗുണാ ഗുണേഷു വർതന്ത ഇതി മത്വാ ന സജ്ജതേ (28)**

ഹേ മഹാബാഹോ, ഗുണകർമ്മവിഭാഗങ്ങളുടെ തത്വമറിയുന്നവനാകട്ടെ ഗുണപരിണാമങ്ങളായ ഇന്ദ്രിയങ്ങൾ ഗുണപരിണാമങ്ങളായ വിഷയങ്ങളിൽ പ്രവർത്തിക്കുന്നുവെന്ന് ധരിച്ചിട്ട് അവയിൽ ആസക്തനാകുന്നില്ല.

**പ്രകൃതേർഗുണസമ്മൂഢാഃ സജ്ജന്തേ ഗുണകർമസു**
**താനകൃത്സ്നവിദോ മന്ദാൻ കൃത്സ്നവിന്ന വിചാലയേത് (29)**

പ്രകൃതിയുടെ ഗുണങ്ങളാൽ മൂഢചിത്തരായിത്തീരുന്നവർ ഗുണകർമ്മങ്ങളിൽ സക്തരാകുന്നു. സർവജ്ഞരല്ലാത്ത ആ മന്ദബുദ്ധികളെ സർവജ്ഞൻ വഴി തെറ്റിക്കരുത്.

**മയി സർവാണി കർമാണി സംന്യസ്യാധ്യാത്മചേതസാ**
**നിരാശീർനിർമമോ ഭൂത്വാ യുധ്യസ്വ വിഗതജ്വരഃ (30)**

സർവകർമ്മങ്ങളും എന്നിൽ സമർപ്പിച്ചു ആധ്യാത്മികബുദ്ധിയോടെ നിഷ്കാമനും നിർമ്മമനുമായി ഭവിച്ചിട്ടു ദുഃഖം കളഞ്ഞു നീ യുദ്ധം ചെയ്യുക.

**യേ മേ മതമിദം നിത്യമനുതിഷ്ഠന്തി മാനവാഃ**
**ശ്രദ്ധാവന്തോƒനസൂയന്തോ മുച്യന്തേ തേƒപി കർമഭിഃ (31)**

എന്റെ ഈ അഭിപ്രായം നിത്യവും ശ്രദ്ധയോടും അസൂയ കൂടാതെയും യാതൊരു മനുഷ്യർ അനുഷ്ഠിക്കുന്നുവോ അവരും കർമ്മബന്ധത്തിൽനിന്നും വിമുക്തരായിത്തീരുന്നു.

**യേ ത്വേതദഭ്യസൂയന്തോ നാനുതിഷ്ഠന്തി മേ മതം**
**സർവാജ്ഞാനവിമൂഢാംസ്താന്വിദ്ധി നഷ്ടാനചേതസഃ (32)**

എന്നാൽ എന്റെ ഈ അഭിപ്രായത്തെ അസൂയാലുക്കളായി ഏവരാണോ അനുഷ്ഠിക്കാതിരിക്കുന്നത്, കേവലം അജ്ഞരായ അവർ നശിച്ചവരും ബുദ്ധിഹീനരുമെന്നു മനസ്സിലാക്കുക.

**സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി**
**പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി (33)**

അറിവുള്ളവൻ പോലും തന്റെ സ്വഭാവത്തിന്നു ചേർന്ന വിധത്തിൽ പ്രവർത്തിക്കുന്നു. ജീവികൾ സ്വപ്രകൃതിയെ പിന്തുടരുന്നു. അതിനെ അടക്കിവെയ്ക്കുന്നതുകൊണ്ടു പ്രയോജനമൊന്നും ഉണ്ടാവില്ല.

**ഇന്ദ്രിയസ്യേന്ദ്രിയസ്യാർഥേ രാഗദ്വേഷൗ വ്യവസ്ഥിതൗ**
**തയോർന വശമാഗച്ഛേത്തൗ ഹ്യസ്യ പരിപന്ഥിനൗ (34)**

ഓരോ ഇന്ദ്രിയത്തിനും അതതിന്റെ വിഷയങ്ങളുടെ കാര്യത്തിൽ രാഗദ്വേഷങ്ങൾ നിശ്ചിതങ്ങളാണ്. അവയ്ക്ക് വശപ്പെടരുത്. എന്തുകൊണ്ടെന്നാൽ അവ ഇവന്റെ ശത്രുക്കളാകുന്നു.

**ശ്രേയാൻ സ്വധർമോ വിഗുണഃ പരധർമാത്സ്വനുഷ്ഠിതാത്**
**സ്വധർമേ നിധനം ശ്രേയഃ പരധർമോ ഭയാവഹഃ (35)**

വിധിപ്രകാരം അനുഷ്ഠിച്ച പരധർമ്മത്തേക്കാളും ഗുണഹീനമായ സ്വധർമ്മമാണ് ശ്രേയസ്ക്കരം. സ്വധർമ്മാനുഷ്ഠാനത്തിൽ സംഭവിക്കുന്ന മരണവും ശ്രേയസ്ക്കരമാണ്. പരധർമ്മം ഭയാവഹമാകുന്നു.

**അർജുന ഉവാച**

**അഥ കേന പ്രയുക്തോ$f$യം പാപം ചരതി പൂരുഷഃ**
**അനിച്ഛന്നപി വാർഷ്ണേയ ബലാദിവ നിയോജിതഃ (36)**

അർജ്ജുനൻ ചോദിച്ചു: ഹേ കൃഷ്ണാ, പിന്നെ ആർ പ്രേരിപ്പിച്ചി ട്ടാണ് ഈ പുരുഷൻ താൻ ഇച്ഛിക്കാതെയിരുന്നിട്ടും ബലമായ ഏതോ ശക്തിയാൽ നിയുക്തനെന്നപോലെ പാപകർമ്മങ്ങൾ അനുഷ്ഠിക്കുന്നത്.

**ശ്രീഭഗവാനുവാച**

**കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ**
**മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം (37)**

ശ്രീ ഭഗവാൻ പറഞ്ഞു: രജോഗുണത്തിൽ നിന്നു ജനിച്ച ഈ കാമം, ഈ ക്രോധം തൃപ്തിപ്പെടുത്താനാകാത്തതും മഹാപാപ കാരണവുമാണ് ഇക്കാര്യത്തിൽ ഇതു ശത്രുവാണെന്നറിയുക.

**ധൂമേനാവ്രിയതേ വഹ്നിർയഥാദർശോ മലേന ച**
**യഥോൽബേനാവൃതോ ഗർഭസ്തഥാ തേനേദമാവൃതം (38)**

പുകയാൽ അഗ്നിയും, മാലിന്യത്താൽ കണ്ണാടിയും, ഗർഭാപാത്ര ത്താൽ ഗർഭവും എങ്ങിനെ ആവരണം ചെയ്യപ്പെട്ടിരിക്കുന്നുവോ അതുപോലെ ആ കാമത്താൽ ഈ ജ്ഞാനം ആവൃതമായിരി ക്കുന്നു.

**ആവൃതം ജ്ഞാനമേതേന ജ്ഞാനിനോ നിത്യവൈരിണാ**
**കാമരൂപേണ കൗന്തേയ ദുഷ്പൂരേണാനലേന ച (39)**

ഹേ കൗന്തേയ, ജ്ഞാനിയുടെ നിത്യവൈരിയും കാമരൂപവും ഒരിക്കലും തൃപ്തിപ്പെടാത്ത അഗ്നിക്ക് തുല്യവും ആയ ഈ കാമത്താൽ ജ്ഞാനം ആവൃതമാകുന്നു.

**ഇന്ദ്രിയാണി മനോബുദ്ധിരസ്യാധിഷ്ഠാനമുച്യതേ**
**ഏതൈർവിയമോഹയത്യേഷ ജ്ഞാനമാവൃത്യ ദേഹിനം (40)**

ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ഈ കാമത്തിന്റെ ഇരിപ്പിട മായി പറയപ്പെടുന്നു. കാമം ജ്ഞാനത്തെ മറച്ചിട്ടു ഇവയെ ക്കൊണ്ടു ദേഹിയെ വ്യാമോഹിപ്പിക്കുന്നു.

**തസ്മാത്ത്വമിന്ദ്രിയാണ്യാദൗ നിയമ്യ ഭരതർഷഭ**
**പാപ്മാനം പ്രജഹി ഹ്യേനം ജ്ഞാനവിജ്ഞാനനാശനം (41)**

ഹേ ഭാരതശ്രേഷ്ഠാ, അതുകൊണ്ട് നീ ആദ്യം ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചിട്ട് ജ്ഞാനത്തെയും വിജ്ഞാനത്തെയും നശിപ്പിക്കുന്ന ഈ പാപരൂപമായ കാമത്തെ നിഃശേഷം നശിപ്പിക്കുക.

**ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ**
**മനസസ്തു പരാ ബുദ്ധിർയോ ബുദ്ധേഃ പരതസ്തു സഃ (42)**

വിഷയങ്ങളെ അപേക്ഷിച്ച് ഇന്ദ്രിയങ്ങൾ സൂക്ഷ്മങ്ങളാണ് എന്ന് പറയപ്പെടുന്നു. ഇന്ദ്രിയങ്ങളെക്കാൾ സൂക്ഷ്മമാണ് മനസ്സ്. മനസ്സിനെക്കാളും സൂക്ഷ്മമാണ് ബുദ്ധി. ബുദ്ധിയെക്കാളും സൂക്ഷ്മമായത് ആത്മാവാണ്.

**ഏവം ബുദ്ധേഃ പരം ബുദ്ധ്വാ സംസ്തഭ്യാത്മാനമാത്മനാ**
**ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം (43)**

മഹാബാഹോ, ഇപ്രകാരം ബുദ്ധിയേക്കാൾ സൂക്ഷ്മമായ ആത്മാവിനെ അറിഞ്ഞിട്ട് ബുദ്ധികൊണ്ട് മനസ്സിനെ അടക്കിയിട്ട് കീഴടക്കാൻ എളുപ്പമല്ലാത്ത കാമരൂപനും ദുർജ്ജ്യനുമായ ഈ ശത്രുവിനെ നശിപ്പിക്കുക.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
കർമയോഗോ നാമ തൃതീയോ$f$ധ്യായഃ

**അഥ ചതുർഥോƒധ്യായഃ**

# 04. ജ്ഞാനകർമസംന്യാസയോഗഃ

**ശ്രീഭഗവാനുവാച**
**ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം**
**വിവസ്വാന്മനവേ പ്രാഹ മനുരിക്ഷ്വാകവേƒബ്രവീത് (1)**

ശ്രീ ഭഗവാൻ പറഞ്ഞു: അവ്യയമായ ഈ യോഗത്തെ ഞാൻ ആദിത്യന് ഉപദേശിച്ചു. ആദിത്യൻ മനുവിനും ഉപദേശിച്ചു കൊടുത്തു. മനു ഇക്ഷ്വാകുവിനും ഉപദേശിച്ചു.

**ഏവം പരമ്പരാപ്രാപ്തമിമം രാജർഷയോ വിദുഃ**
**സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ (2)**

ശത്രുനാശകാ, ഇപ്രകാരം പരമ്പാരാഗതമായ ഈ യോഗത്തെ രാജർഷികൾ അറിഞ്ഞിരുന്നു. ആ മഹത്തായ ശാസ്ത്രം വലുതായ കാലദൈർഘ്യത്തിൽ നഷ്ടപ്പെട്ടുപോയി.

**സ ഏവായം മയാ തേƒദ്യ യോഗഃ പ്രോക്തഃ പുരാതനഃ**
**ഭക്തോƒസി മേ സഖാ ചേതി രഹസ്യം ഹ്യേതദുത്തമം (3)**

അപ്രകാരമുള്ള ആ പുരാതനമായ യോഗം തന്നെയാണ് നീ എന്റെ ഭക്തനും, തോഴനുമായതു കൊണ്ട് നിനക്കു ഞാൻ ഇന്നു ഉപദേശിച്ചത്. ഈ യോഗം ഉത്തമമായ രഹസ്യമാണ്.

**അർജുന ഉവാച**
**അപരം ഭവതോ ജന്മ പരം ജന്മ വിവസ്വതഃ**
**കഥമേതദ്വിജാനീയാം ത്വമാദൗ പ്രോക്തവാനിതി (4)**

അർജ്ജുനൻ ചോദിച്ചു: ആദിത്യന്റെ ജന്മം മുമ്പും അങ്ങയുടെ ജന്മം പിമ്പുമാണല്ലോ. അങ്ങിനെയിരിക്കെ, ആദ്യം അങ്ങാണ് ഇത് ഉപദേശിച്ചതെന്ന് എങ്ങിനെ ഞാൻ മനസ്സിലാക്കും?

**ശ്രീഭഗവാനുവാച**
**ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജുന**
**താന്യഹം വേദ സർവാണി ന ത്വം വേത്ഥ പരന്തപ (5)**

ശ്രീ ഭഗവാൻ പറഞ്ഞു: അർജ്ജുനാ, എന്റെ വളരെയേറെ ജന്മങ്ങൾ കഴിഞ്ഞു പോയി. നിനക്കും അങ്ങനെ തന്നെ. ആവയെല്ലാം എനിക്കറിയാം. നീ അറിയുന്നില്ല.

**അജോ$f$പി സന്നവ്യയാത്മാ ഭൂതാനാമീശ്വരോ$f$പി സൻ**
**പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ (6)**

ഞാൻ ജനനമില്ലാത്തവനും നാശമില്ലാത്തവനും സർവഭൂതങ്ങളുടെ ഈശ്വരനുമാണ് എങ്കിലും സ്വന്തം പ്രകൃതിയെ അധിഷ്ഠാനമാക്കി സ്വന്തം മായയാൽ ഞാൻ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

**യദാ യദാ ഹി ധർമസ്യ ഗ്ലാനിർഭവതി ഭാരത**
**അഭ്യുത്ഥാനമധർമസ്യ തദാത്മാനം സൃജാമ്യഹം (7)**

ഹേ ഭാരതാ, എപ്പോഴെല്ലാം ധർമ്മത്തിനു തളർച്ചയും അധർമ്മത്തിന് ഉയർച്ചയും സംഭവിക്കുന്നുവോ അപ്പോഴെല്ലാം ഞാൻ സ്വയം അവതരിക്കുന്നു.

**പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം**
**ധർമസംസ്ഥാപനാർഥായ സംഭവാമി യുഗേ യുഗേ (8)**

സജ്ജനങ്ങളുടെ സംരക്ഷണത്തിനും ദുഷ്ടന്മാരുടെ സംഹാരത്തിനും ധർമ്മം നിലനിർത്തുന്നതിനും വേണ്ടി യുഗം തോറും ഞാൻ അവതരിക്കുന്നു.

**ജന്മ കർമ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ**
**ത്യക്ത്വാ ദേഹം പുനർജന്മ നൈതി മാമേതി സോ$f$ർജുന(9)**

ഇങ്ങിനെയുള്ള എന്റെ ദിവ്യമായ ജന്മവും കർമ്മവും യാതൊരുവൻ അറിയുന്നുവോ അവൻ ശരീരം വിട്ടാൽ പുനർജ്ജന്മം

പ്രാപിക്കുന്നില്ല. ഹേ അർജ്ജുനാ, അവൻ എന്നെത്തന്നെ പ്രാപി ക്കുന്നു.

**വീതരാഗഭയക്രോധാ മന്മയാ മാമുപാശ്രിതാഃ**
**ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവമാഗതാഃ (10)**

രാഗം, ഭയം, കോപം ഇവ കൈവിട്ടവരും എന്റെ ഭക്തന്മാരും എന്നെ ആശ്രയിച്ചവരുമായ വളരെപ്പേർ ജ്ഞാനമാകുന്ന തപസ്സു കൊണ്ടു പരിശുദ്ധരായിത്തീർന്ന് എന്നെ പ്രാപിച്ചിട്ടുണ്ട്.

**യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം**
**മമ വർത്മാനുവർതന്തേ മനുഷ്യാഃ പാർഥ സർവശഃ (11)**

എവർ എങ്ങിനെ എന്നെ ഭജിക്കുന്നുവോ അവരെ അതേവിധം തന്നെ ഞാൻ അനുഗ്രഹിക്കുന്നു. ഹേ പാർത്ഥ, എങ്ങും മനുഷ്യർ എന്റെ മാർഗ്ഗത്തെ പിന്തുടരുന്നു.

**കാംക്ഷന്തഃ കർമണാം സിദ്ധിം യജന്ത ഇഹ ദേവതാഃ**
**ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവവതി കർമജാ (12)**

കർമ്മങ്ങളുടെ സിദ്ധി കാംക്ഷിക്കുന്നവർ ഇവിടെ ദേവന്മാരെ പൂജിക്കുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യലോകത്തിൽ കർമ്മ ഫലം വേഗത്തിൽ സിദ്ധിക്കുന്നു.

**ചാതുർവർണ്യം മയാ സൃഷ്ടം ഗുണകർമവിഭാഗശഃ**
**തസ്യ കർതാരമപി മാം വിദ്ധ്യകർതാരമവ്യയം (13)**

ഗുണങ്ങളുടെയും കർമ്മങ്ങളുടെയും വിഭാഗമനുസരിച്ചു ചാതുർ വർണ്യം ഞാൻ സൃഷ്ടിച്ചിരിക്കുന്നു. നിഷ്ക്രിയനും അനശ്വരനു മായ എന്നെത്തന്നെ അതിന്റെ സൃഷ്ടാവായിട്ടും അറിയുക.

**ന മാം കർമാണി ലിമ്പന്തി ന മേ കർമഫലേ സ്പൃഹാ**
**ഇതി മാം യോƒഭിജാനാതി കർമഭിർനഭ സ ബധ്യതേ (14)**

എന്നെ കർമ്മം ബാധിക്കുന്നില്ല. എനിക്ക് കർമ്മഫലത്തിൽ ആഗ്രഹമില്ല. ഈ വിധം എന്നെ എവൻ അറിയുന്നുവോ അവൻ കർമ്മങ്ങളാൽ ബദ്ധനാകുന്നില്ല.

**ഏവം ജ്ഞാത്വാ കൃതം കർമ പൂർവൈരപി മുമുക്ഷുഭിഃ**
**കുരു കർമൈവ തസ്മാത്ത്വം പൂർവൈഃ പൂർവതരം കൃതം (15)**

ഈ തത്വത്തെ അറിയുന്നവരായ പൂർവികരായ മുമുക്ഷുക്കൾ ക്കൂടി, നിഷ്കാമബുദ്ധിയോടുകൂടി കർമ്മം അനുഷ്ഠിച്ചു. അതു കൊണ്ട് പൂർവികന്മാർ പണ്ടു ചെയ്തതുപോലെ നീയും കർമ്മം ചെയ്യുക തന്നെ വേണം.

**കിം കർമ കിമകർമേതി കവയോഽപ്യത്ര മോഹിതാഃ**
**തത്തേ കർമ പ്രവക്ഷ്യാമി യജ്ജ്ഞാത്വാ മോക്ഷ്യസേഽശുഭാത് (16)**

കർമ്മമെന്ത് അകർമ്മമെന്ത് എന്ന കാര്യത്തിൽ ക്രാന്തദർശികൾ പോലും ഭ്രമമുള്ളവരാണ്. യാതൊന്നറിഞ്ഞാൽ നീ പാപത്തിൽ നിന്നു മുക്തനാകുമോ ആ കർമ്മത്തെ നിനക്കു ഞാൻ പറഞ്ഞു തരാം.

**കർമണോ ഹ്യപി ബോദ്ധവ്യം ബോദ്ധവ്യം ച വികർമണഃ**
**അകർമണശ്ച ബോദ്ധവ്യം ഗഹനാ കർമണോ ഗതിഃ (17)**

കർമ്മത്തിന്റെ സ്വരൂപം അറിയേണ്ടതുണ്ട്. വികർമ്മത്തിന്റെ സ്വ രൂപവും അകർമ്മത്തിന്റെ സ്വരൂപവും അറിയേണ്ടതുണ്ട്. എന്തു കൊണ്ടെന്നാൽ കർമ്മത്തിന്റെ ഗതി (പോക്ക്) അറിയാൻ വളരെ വിഷമമുള്ളതാണ്.

**കർമണ്യകർമ യഃ പശ്യേദകർമണി ച കർമ യഃ**
**സ ബുദ്ധിമാന്മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമകൃത് (18)**

കർമ്മത്തിൽ അകർമ്മവും അകർമ്മത്തിൽ കർമ്മവും യാതൊരു വൻ കാണുന്നുവോ അവനാണ് മനുഷ്യരിൽ വച്ചു ബുദ്ധിമാൻ. അവനാണ് യോഗിയും എല്ലാ കർമ്മങ്ങളും അനുഷ്ഠിക്കുന്നവനും.

**യസ്യ സർവേ സമാരംഭാഃ കാമസങ്കല്പവർജിതാഃ**
**ജ്ഞാനാഗ്നിദഗ്ധകർമാണം തമാഹുഃ പണ്ഡിതം ബുധാഃ (19)**

യാതൊരുവന്റെ സകല കർമ്മങ്ങളും ഫലേച്ഛ വിട്ടതാണോ, ജ്ഞാനാഗ്നിയിൽ കർമ്മം ദഹിച്ചുപോയ അവനെ വിദ്വാന്മാർ പണ്ഡിതനെന്നു വിളിക്കുന്നു.

**ത്യക്ത്വാ കർമഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ**
**കർമണ്യഭിപ്രവൃത്തോഽപി നൈവ കിഞ്ചിത്കരോതി സഃ (20)**

കർമ്മഫലത്തിലുള്ള ആസക്തി വെടിഞ്ഞ് നിത്യതൃപ്തനായി ഒന്നിനെയും ആശ്രയിക്കാതിരിക്കുന്നവൻ കർമ്മത്തിൽ ഏർപ്പെട്ടിരുന്നാലും അവൻ ഒന്നും ചെയ്യുന്നില്ലതന്നെ.

**നിരാശീർയതചിത്താത്മാ ത്യക്തസർവപരിഗ്രഹഃ**
**ശാരീരം കേവലം കർമ കുർവന്നാപ്നോതി കിൽബിഷം (21)**

അഭിലാഷങ്ങളില്ലാതെ, മനോനിയന്ത്രണത്തോടെ എല്ലാ ബന്ധങ്ങളും നിശ്ശേഷം കൈവിട്ടു ശാരീരികമായ പ്രവൃത്തി മാത്രം ചെയ്യുന്നവനെ പാപം ബാധിക്കുന്നില്ല.

**യദൃച്ഛാലാഭസന്തുഷ്ടോ ദ്വന്ദ്വാതീതോ വിമത്സരഃ**
**സമഃ സിദ്ധാവസിദ്ധൗ ച കൃത്വാപി ന നിബധ്യതേ (22)**

യാദൃച്ഛയാ ലഭിക്കുന്നതുകൊണ്ട് സന്തുഷ്ടനും സുഖദുഃഖാദി ദ്വന്ദ്വങ്ങളെ അതിജീവിച്ചവനും നിർമ്മത്സരനും ജയപരാജയങ്ങളിൽ സമചിത്തനും ആയവൻ കർമ്മം ചെയ്താലും ബദ്ധനാകുന്നില്ല.

**ഗതസംഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ**
**യജ്ഞായാചരതഃ കർമ സമഗ്രം പ്രവിലീയതേ (23)**

സംഗരഹിതനും മുക്തനും ജ്ഞാനനിഷ്ഠനും യജ്ഞത്തിനായി കർമ്മം അനുഷ്ഠിക്കുന്നവനുമായ അവന്റെ എല്ലാ കർമ്മവും നശിച്ചുപോകുന്നു.

**ബ്രഹ്മാർപണം ബ്രഹ്മ ഹവിർബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം**
**ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമസമാധിനാ (24)**

അർപ്പണം ബ്രഹ്മം, ഹവിസ്സ് (ഹവനദ്രവ്യങ്ങൾ) ബ്രഹ്മം, ബ്രഹ്മമാകുന്ന അഗ്നിയിൽ ബ്രഹ്മത്താൽ ഹോമിക്കപ്പെടുന്നു. ഇങ്ങിനെ സകലകർമ്മങ്ങളിലും ബ്രഹ്മബുദ്ധിയുളവായവനു ബ്രഹ്മം തന്നെ പ്രാപ്യമായിത്തീരുന്നു.

**ദൈവമേവാപരേ യജ്ഞം യോഗിനഃ പര്യുപാസതേ**
**ബ്രഹ്മാഗ്നാവപരേ യജ്ഞം യജ്ഞേനൈവോപജുഹ്വതി (25)**

വേറെ ചില യോഗികൾ ദേവന്മാരെയുദ്ദേശിച്ചുള്ള യജ്ഞമനുഷ്ഠിക്കുന്നു. മറ്റു ചിലർ ബ്രഹ്മാഗ്നിയിൽ ആത്മാവുകൊണ്ടു ആത്മാവിനെ സമർപ്പിക്കുന്നു.

**ശ്രോത്രാദീനീന്ദ്രിയാണ്യന്യേ സംയമാഗ്നിഷു ജുഹ്വതി**
**ശബ്ദാദീൻ വിഷയാനന്യ ഇന്ദ്രിയാഗ്നിഷു ജുഹ്വതി (26)**

വേറെ ചിലർ ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ സംയമരൂപമായ അഗ്നിയിൽ ഹോമിക്കുന്നു. മറ്റു ചിലർ ശബ്ദാദി വിഷയങ്ങളെ ഇന്ദ്രിയരൂപമായ അഗ്നിയിൽ ഹോമിക്കുന്നു.

**സർവാണീന്ദ്രിയകർമാണി പ്രാണകർമാണി ചാപരേ**
**ആത്മസംയമയോഗാഗ്നൗ ജുഹ്വതി ജ്ഞാനദീപിതേ (27)**

വേറെ ചിലർ എല്ലാ ഇന്ദ്രിയകർമങ്ങളെയും പ്രാണകർമ്മങ്ങളെയും ജ്ഞാനദീപിതമായ ആത്മസംയമയോഗാഗ്നിയിൽ ഹോമിക്കുന്നു.

**ദ്രവ്യയജ്ഞാസ്തപോയജ്ഞാ യോഗയജ്ഞാസ്തഥാപരേ**
**സ്വാധ്യായജ്ഞാനയജ്ഞാശ്ച യതയഃ സംശിതവ്രതാഃ (28)**

അപ്രകാരം ദ്രവ്യംകൊണ്ടു യജ്ഞം ചെയ്യുന്നവരും തപസ്സിനെ യജ്ഞമായി കരുതുന്നവരും യോഗത്തെ യജ്ഞമാക്കിയവരും വേദാധ്യായനത്തെയും ജ്ഞാനാർജ്ജനത്തെയും യജ്ഞമായി അനുഷ്ഠിക്കുന്നവരുമായ ദൃഢവൃതരായ മറ്റു യതികളുമുണ്ട്.

**അപാനേ ജുഹ്വതി പ്രാണം പ്രാണേ*f*പാനം തഥാപരേ**
**പ്രാണാപാനഗതീ രുദ്ധ്വാ പ്രാണായാമപരായണാഃ (29)**

അങ്ങിനെ മറ്റു ചിലർ പ്രാണായാമതല്പരരായി ദേഹത്തിലുള്ള വായുവിന്റെ ഉർധ്വമുഖവും അധോമുഖവുമായ ചലനത്തെ തട ഞ്ഞിട്ട് അപാനനിൽ പ്രാണനെയും പ്രാണനിൽ അപാനനെയും ഹോമിക്കുന്നു.

**അപരേ നിയതാഹാരാഃ പ്രാണാൻ പ്രാണേഷു ജുഹ്വതി**
**സർവേ*f*പ്യേതേ യജ്ഞവിദോ യജ്ഞക്ഷപിതകല്മഷാഃ (30)**

മറ്റു ചിലർ ആഹാരത്തെ നിയന്ത്രിച്ചു പ്രാണങ്ങളെ പ്രാണ ങ്ങളിൽ തന്നെ ഹോമിക്കുന്നു. ഇവരെല്ലാവരും യജ്ഞതത്വം അറിഞ്ഞവരും യജ്ഞംകൊണ്ടു പാപമകന്നവരുമാകുന്നു.

**യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം**
**നായം ലോകോ*f*സ്ത്യയജ്ഞസ്യ കുതോ*f*ന്യഃ കുരുസത്തമ (31)**

യജ്ഞശിഷ്ടമായ അമൃതം ഭുജിക്കുന്നവർ പരബ്രഹ്മത്തെ പ്രാപി ക്കുന്നു. യജ്ഞം ചെയ്യാത്തവന്ന് ഈ ലോകം തന്നെയില്ല. ഹേ കുരുശ്രേഷ്ഠാ, പിന്നെയാണോ പരലോകം?

**ഏവം ബഹുവിധാ യജ്ഞാ വിതതാ ബ്രഹ്മണോ മുഖേ**
**കർമജാൻ വിദ്ധി താൻ സർവാനേവം ജ്ഞാത്വാ വിമോക്ഷ്യസേ (32)**

ഇങ്ങിനെ പലതരം യജ്ഞങ്ങൾ ബ്രഹ്മാവിനാൽ വിവരിക്കപ്പെട്ടി ട്ടുണ്ട്. അവയെല്ലാം കർമ്മത്തിൽ നിന്നുളളവാകുന്നവയാണ് എന്ന് അറിയുക. അതെല്ലാം ഇങ്ങിനെ മനസ്സിലാക്കുമ്പോൾ നീ മുക്തനായിത്തീരും.

**ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാജ്ജ്ഞാനയജ്ഞഃ പരന്തപ**
**സർവം കർമാഖിലം പാർഥ ജ്ഞാനേ പരിസമാപ്യതേ (33)**

ഹേ ശത്രുനാശകാ, ദ്രവ്യമയമായ യജ്ഞത്തെക്കാളും ജ്ഞാന യജ്ഞമാണ് ശ്രേഷ്ഠം. ഹേ പാർത്ഥാ, എല്ലാ കർമ്മങ്ങളും പൂർണ മായി ജ്ഞാനത്തിൽ പര്യവസാനിക്കുന്നു.

**തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ**
**ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ (34)**

സത്യം കണ്ടറിഞ്ഞ ജ്ഞാനികൾ നിനക്കു ജ്ഞാനം ഉപദേശിച്ചു തരും. അത് നീ നമസ്ക്കാരം കൊണ്ടും ചോദ്യം കൊണ്ടും സേവകൊണ്ടും ഗ്രഹിക്കുക.

**യജ്ജ്ഞാത്വാ ന പുനർമോഹമേവം യാസ്യസി പാണ്ഡവ**
**യേന ഭൂതാന്യശേഷേണ ദ്രക്ഷ്യസ്യാത്മന്യഥോ മയി (35)**

ഹേ പാണ്ഡവാ, അതറിഞ്ഞാൽ പിന്നെയിങ്ങനെ ഭ്രമം നിനക്കു ണ്ടാവില്ല. ഇതു മൂലം ഭൂതങ്ങളെയെല്ലാം തന്നിലും പിന്നെ എന്നിലും നീ കാണും.

**അപി ചേദസി പാപേഭ്യഃ സർവേഭ്യഃ പാപകൃത്തമഃ**
**സർവം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി (36)**

നീ എല്ലാ പാപികളിലും വെച്ച് ഏറ്റവും വലിയ മഹാപാപിയാ ണെങ്കിൽപ്പോലും ജ്ഞാനമാകുന്ന തോണികൊണ്ടു എല്ലാ പാപ സമുദ്രങ്ങളെയും നീ കടക്കുക തന്നെ ചെയ്യും.

**യഥൈധാംസി സമിദ്ധോ$f$ഗ്നിർഭസ്മസാത്കുരുതേ$f$ർജുന**
**ജ്ഞാനാഗ്നിഃ സർവകർമാണി ഭസ്മസാത്കുരുതേ തഥാ (37)**

അർജ്ജുനാ, കത്തിയെരിയുന്ന അഗ്നി എങ്ങിനെയാണോ എല്ലാ വിറകിനെയും ഭസ്മമാക്കുന്നത് അതുപോലെ ജ്ഞാനാഗ്നി എല്ലാ കർമ്മങ്ങളെയും നശിപ്പിക്കും.

**ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ**
**തത്സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി (38)**

ഈ ലോകത്തിൽ ജ്ഞാനം പോലെ പവിത്രമായി ഒന്നും തന്നെയില്ല. യോഗം കൊണ്ടു സിദ്ധനായവൻ ഈ ജ്ഞാനം കാലക്രമത്തിൽ തനിയെ നേടുന്നു.

**ശ്രദ്ധാവാംല്ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ**
**ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി (39)**

ജ്ഞാനത്തിൽ തന്നെ മനസ്സൂന്നിയവനും ജിതേന്ദ്രിയനും ശ്രദ്ധ യുള്ളവനുമായ ആൾ ജ്ഞാനം നേടുന്നു. ജ്ഞാനം നേടിയാൽ പരമമായ ശാന്തിയെ ഉടൻ പ്രാപിക്കുന്നു.

**അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി**
**നായം ലോകോ$f$സ്തി ന പരോ ന സുഖം സംശയാത്മനഃ (40)**

അജ്ഞനും ശ്രദ്ധയില്ലാത്തവനും സംശയം തീരാത്തവനും നശി ക്കുന്നു. സംശയിക്കുന്നവന് ഈ ലോകവും, പരലോകവും സുഖ വും ഇല്ല.

**യോഗസംന്യസ്തകർമാണം ജ്ഞാനസംഛിന്നസംശയം**
**ആത്മവന്തം ന കർമാണി നിബധ്നന്തി ധനഞ്ജയ (41)**

ധനഞ്ജയാ, യോഗത്താൽ കർമ്മങ്ങൾ ഉപേക്ഷിച്ചവനും ജ്ഞാനംകൊണ്ടു സംശയങ്ങൾ നിശ്ശേഷം തീർന്നവനും ആത്മ നിഷ്ഠനുമായവനെ കർമ്മങ്ങൾ ഒരുവിധത്തിലും ബന്ധിക്കുന്നില്ല.

**തസ്മാദജ്ഞാനസംഭൂതം ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ**
**ഛിത്ത്വൈനം സംശയം യോഗമാതിഷ്ഠോത്തിഷ്ഠ ഭാരത (42)**

ഹേ ഭാരതാ, അതിനാൽ അജ്ഞാനം കൊണ്ടുണ്ടായതും മനസ്സിലുള്ളതുമായ നിന്റെ ഈ സംശയത്തെ ജ്ഞാനമാകുന്ന വാളുകൊണ്ടു ഛേദിച്ചിട്ട് യോഗത്തെ അനുഷ്ഠിക്കുക, എഴുന്നേൽക്കുക.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ജ്ഞാനകർമസംന്യാസയോഗോ നാമ ചതുർഥോ $f$ ധ്യായഃ

**അഥ പഞ്ചമോ*f*ധ്യായഃ**

# 05. സംന്യാസയോഗഃ

**അർജുന ഉവാച**

**സംന്യാസം കർമണാം കൃഷ്ണ പുനർയോഗം ച ശംസസി**
**യച്ഛ്രേയ ഏതയോരേകം തന്മേ ബ്രൂഹി സുനിശ്ചിതം (1)**

അർജ്ജുനൻ പറഞ്ഞു: ഹേ കൃഷ്ണാ, സന്യാസവും പിന്നെ കർമ്മ യോഗവും അങ്ങ് ഉപദേശിക്കുന്നു. ഈ രണ്ടിൽ ഏതാണ് ശ്രേയസ്കരം എന്നത് നിശ്ചിതമായി എനിക്ക് പറഞ്ഞു തരിക.

**ശ്രീഭഗവാനുവാച**

**സംന്യാസഃ കർമയോഗശ്ച നിഃശ്രേയസകരാവുഭൗ**
**തയോസ്തു കർമസംന്യാസാത് കർമയോഗോ വിശിഷ്യതേ (2)**

ശ്രീ ഭഗവാൻ പറഞ്ഞു: സന്യാസവും കർമ്മേയോഗവും രണ്ടും മുക്തിപ്രദമാണ്. എന്നാൽ ആ രണ്ടിൽ കർമ്മസന്യാസത്തെ അപേക്ഷിച്ച് കർമ്മയോഗമാണ് ശ്രേഷ്ഠം.

**ജ്ഞേയഃ സ നിത്യസംന്യാസീ യോ ന ദ്വേഷ്ടി ന കാംക്ഷതി**
**നിർദ്വന്ദ്വോ ഹി മഹാബാഹോ സുഖം ബന്ധാത് പ്രമുച്യതേ (3)**

മഹാബാഹോ, ഏതൊരുവൻ ദ്വേഷിക്കുകയും കാംക്ഷിക്കുകയും ചെയ്യുന്നില്ലയോ അവൻ നിത്യസന്യാസി എന്നറിയുക. എന്തു കൊണ്ടെന്നാൽ ദ്വന്ദ്വാതീതൻ ബന്ധത്തിൽനിന്ന് നിഷ്പ്രയാസം മുക്തനാകുന്നു.

**സാംഖ്യയോഗൗ പൃഥഗ് ബാലാഃ പ്രവദന്തി ന പണ്ഡിതാഃ**
**ഏകമപ്യാസ്ഥിതഃ സമ്യഗുഭയോർവിന്ദതേ ഫലം (4)**

സാംഖ്യവും യോഗവും വെവ്വേറെയായി അജ്ഞന്മാർ പറയുന്നു. പണ്ഡിതന്മാർ അങ്ങനെ പറയുന്നില്ല. ഒന്നെങ്കിലും വേണ്ടവിധം അനുഷ്ഠിക്കുന്ന പക്ഷം രണ്ടിന്റെയും ഫലം ലഭിക്കും.

**യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ**
**ഏകം സാംഖ്യം ച യോഗം ച യഃ പശ്യതി സ പശ്യതി (5)**

ഏത് സ്ഥാനം സാംഖ്യന്മാർ നേടുമോ അത് യോഗികളും നേടും. സാംഖ്യവും യോഗവും ഒന്നുതന്നെയെന്ന് കാണുന്നവനത്രെ സത്യത്തെ കാണുന്നവൻ!

**സംന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ**
**യോഗയുക്തോ മുനിർബ്രഹ്മ ന ചിരേണാധിഗച്ഛതി (6)**

ഹേ മഹാബാഹോ, എന്നാൽ സന്യാസം യോഗം കൂടാതെ പ്രാപിക്കാൻ പ്രയാസമാണ്. യോഗനിഷ്ഠനായ മുനി വേഗത്തിൽ ബ്രഹ്മത്തെ പ്രാപിക്കുന്നു.

**യോഗയുക്തോ വിശുദ്ധാത്മാ വിജിതാത്മാ ജിതേന്ദ്രിയഃ**
**സർവഭൂതാത്മഭൂതാത്മാ കുർവന്നപി ന ലിപ്യതേ (7)**

യോഗയുക്തനും പരിശുദ്ധാത്മാവും മനോജയം നേടിയവനും ജിതേന്ദ്രിയനും സർവഭൂതങ്ങളെയും ആത്മതുല്യനായി കാണുന്നവനും ആയവൻ കർമ്മം ചെയ്യുന്നെങ്കിലും ബദ്ധനായിത്തീരുന്നില്ല.

**നൈവ കിഞ്ചിത്കരോമീതി യുക്തോ മന്യേത തത്ത്വവിത്**
**പശ്യൻ ശൃണ്വൻ സ്പൃശഞ്ജിഘ്രന്നശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ (8)**
**പ്രലപൻ വിസൃജൻ ഗൃഹ്ണന്നുന്മിഷന്നിമിഷന്നപി**
**ഇന്ദ്രിയാണീന്ദ്രിയാർഥേഷു വർത്തന്ത ഇതി ധാരയൻ (9)**

യോഗയുക്തനായ തത്വജ്ഞൻ കാണുക, കേൾക്കുക, സ്പർശിക്കുക, മണക്കുക, ഭക്ഷിക്കുക, നടക്കുക, ഉറങ്ങുക, ശ്വസിക്കുക, സംസാരിക്കുക, മലമൂത്രവിസർജ്ജനം ചെയ്യുക, എടുക്കുക, കണ്ണുതുറക്കുക, കണ്ണടയ്ക്കുക, ഇവയൊക്കെ ചെയ്താലും ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കുന്നു എന്ന് അറിഞ്ഞുകൊണ്ടുതന്നെ താൻ ഒന്നും ചെയ്യുന്നില്ല എന്ന് കരുതുന്നു.

**ബ്രഹ്മണ്യാധായ കർമാണി സംഗം ത്യക്ത്വാ കരോതി യഃ**
**ലിപ്യതേ ന സ പാപേന പദ്മപത്രമിവാംഭസാ (10)**

യാതൊരുവൻ ആസക്തി കൈവിട്ടു ബ്രഹ്മത്തിൽ സമർപ്പിച്ച് കർമ്മം അനുഷ്ഠിക്കുന്നുവോ അവൻ വെള്ളത്താൽ നനയ്ക്കാൻ പറ്റാത്ത താമരയിലയെ പോലെ പാപത്താൽ മലിനമാക്കപ്പെടുന്നില്ല.

**കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി**
**യോഗിനഃ കർമ കുർവന്തി സങ്ഗം ത്യക്ത്വാത്മശുദ്ധയേ (11)**

ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങൾ മാത്രം കൊണ്ടും ആത്മാശുദ്ധിക്ക് വേണ്ടി യോഗികൾ നിസ്സംഗരായി കർമ്മങ്ങൾ അനുഷ്ഠിക്കുന്നു.

**യുക്തഃ കർമഫലം ത്യക്ത്വാ ശാന്തിമാപ്നോതി നൈഷ്ഠികീം**
**അയുക്തഃ കാമകാരേണ ഫലേ സക്തോ നിബധ്യതേ (12)**

യോഗയുക്തൻ കർമ്മഫലം ഉപേക്ഷിച്ച് ദൃഢപ്രതിഷ്ഠമായ ശാന്തി കൈവരിക്കുന്നു. യുക്തനല്ലാത്തവൻ കാമം മൂലം ഫലത്തിൽ ആസക്തനായി ബദ്ധനായിത്തീരുന്നു.

**സർവകർമാണി മനസാ സംന്യസ്യാസ്തേ സുഖം വശീ**
**നവദ്വാരേ പുരേ ദേഹീ നൈവ കുർവന്ന കാരയൻ (13)**

സർവകർമ്മങ്ങളും മനസ്സു കൊണ്ടുപേക്ഷിച്ച് ഇന്ദ്രിയമനോജയം നേടിയ ദേഹധാരിയായ ജീവാത്മാവ് പ്രവർത്തിക്കാതെയും പ്രവർത്തിപ്പിക്കാതെയും ഒൻപതു വാതിലുള്ള പുരത്തിൽ (ശരീരത്തിൽ) സുഖമായി വസിക്കുന്നു.

**ന കർതൃത്വം ന കർമാണി ലോകസ്യ സൃജതി പ്രഭുഃ**
**ന കർമഫലസംയോഗം സ്വഭാവസ്തു പ്രവർതതേ (14)**

ഈശ്വരൻ പ്രാണികൾക്കു കർമ്മങ്ങളെയോ, അവയുടെ കർത്തൃത്വത്തെയോ സൃഷ്ടിക്കുന്നില്ല. അവരെ കർമ്മഫലത്തോടു സംയോജിപ്പിക്കുന്നുമില്ല. സ്വഭാവമാണ് പ്രവർത്തിക്കുന്നത്.

**നാദത്തേ കസ്യചിത്പാപം ന ചൈവ സുകൃതം വിഭുഃ**
**അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ (15)**

ഈശ്വരൻ ആരുടേയും പാപവും സുകൃതവും കണക്കിലെടുക്കുന്നില്ല. ജ്ഞാനം അജ്ഞാനത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നതുകൊണ്ട് ജീവികൾ മോഹത്തിലാണ്ടുപോകുന്നു.

**ജ്ഞാനേന തു തദജ്ഞാനം യേഷാം നാശിതമാത്മനഃ**
**തേഷാമാദിത്യവദ് ജ്ഞാനം പ്രകാശയതി തത്പരം (16)**

എന്നാൽ ആരുടെ ഈ അജ്ഞാനം ആത്മജ്ഞാനത്താൽ നശിപ്പിക്കപ്പെട്ടിരിക്കുന്നുവോ അവർക്ക് ആദിത്യൻ വസ്തുക്കളെയെന്നപോലെ ജ്ഞാനം പരമമായ ബ്രഹ്മത്തെ പ്രകാശിപ്പിക്കുന്നു.

**തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തത്പരായണാഃ**
**ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർധൂതകല്മഷാഃ (17)**

ബ്രഹ്മത്തിൽ മനസ്സൂന്നിയവരും ബ്രഹ്മതാദാത്മ്യം പ്രാപിച്ചവരും ബ്രഹ്മനിഷ്ഠരും ബ്രഹ്മത്തെക്കുറിച്ചല്ലാതെ മറ്റൊരു ചിന്തയില്ലാത്തവരുമായവർ ജ്ഞാനത്താൽ പാപമകന്നു മോക്ഷപദത്തെ പ്രാപിക്കുന്നു.

**വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി**
**ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ (18)**

വിദ്യാഭ്യാസവും വിനയവുമുള്ള ബ്രാഹ്മണനിലും, പശുവിലും, ആനയിലും, നായയിലും, ചണ്ഡാളനിലും ബ്രഹ്മജ്ഞാനികൾ സമദൃഷ്ടികളാകുന്നു.

**ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ**
**നിർദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ (19)**

ആരുടെ മനസ്സാണോ സമഭാവനയിൽ പ്രതിഷ്ഠിതമായിരിക്കുന്നത് ഇവിടെ വച്ചു തന്നെ അവർ സംസാരത്തെ ജയിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മം നിർദ്ദോഷവും സമവുമാകുന്നു. അതുകൊണ്ടു അവർ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവരത്രേ.

**ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ നോദ്വിജേത് പ്രാപ്യ ചാപ്രിയം**
**സ്ഥിരബുദ്ധിരസമ്മൂഢോ ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ (20)**

പ്രിയം നേടി സന്തോഷിക്കുകയും, അപ്രിയം വന്നുചേർന്നാൽ ദുഖിക്കുകയും ചെയ്യാത്തവനും, സ്ഥിരബുദ്ധിയും, മോഹമില്ലാത്തവനും ആയവൻ ബ്രഹ്മജ്ഞനും ബ്രഹ്മത്തിൽതന്നെ വർത്തിക്കുന്നവനുമാണ്.

**ബാഹ്യസ്പർശേഷ്വസക്താത്മാ വിന്ദത്യാത്മനി യത്സുഖം**
**സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയമശ്നുതേ (21)**

ബാഹ്യവിഷയങ്ങളിൽ അനാസക്തനായവൻ ആത്മാവിൽ ഏതു സുഖം അനുഭവിക്കുന്നുവോ ബ്രഹ്മത്തിൽ യോഗയുക്താത്മാവായിട്ടുള്ളവൻ അത് എന്നും അനുഭവിക്കുന്നു.

**യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ**
**ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ (22)**

ഹേ കൗന്തേയാ, ഏതു വിഷയസുഖങ്ങളാണോ ഇന്ദ്രിയങ്ങളുടെ വിഷയസമ്പർക്കം കൊണ്ടുണ്ടാകുന്നത് അവ ദുഃഖപ്രദം തന്നെ. അവ ആദിയും അന്തവും ഉള്ളവയുമാണ്. വിദ്വാൻ അവയിൽ രമിക്കുന്നില്ല.

**ശക്നോതീഹൈവ യഃ സോഢും പ്രാക്ശരീരവിമോക്ഷണാത്**
**കാമക്രോധോദ്ഭവം വേഗം സ യുക്തഃ സ സുഖീ നരഃ (23)**

ആരാണോ ഇവിടെ വച്ചു തന്നെ ശരീരനാശത്തിനു മുമ്പ് കാമക്രോധങ്ങൾ ഉളവാക്കുന്ന ക്ഷോഭത്തെ നിയന്ത്രിക്കാൻ ശക്തനാകുന്നത് അവൻ യോഗയുക്തനും സുഖമനുഭവിക്കുന്നവനുമാകുന്നു.

**യോƒന്തഃസുഖോƒന്തരാരാമസ്തഥാന്തർജ്യോതിരേവ യഃ**
**സ യോഗീ ബ്രഹ്മനിർവാണം ബ്രഹ്മഭൂതോƒധിഗച്ഛതി (24)**

യാതൊരുവൻ ഉള്ളിൽ സുഖം കണ്ടെത്തുകയും, ഉള്ളിൽ തന്നെ രമിക്കയും, അതുപോലെ ഉള്ളിൽ തന്നെ ജ്ഞാനം കണ്ടെത്തുകയും ചെയ്യുന്നുവോ, ആ യോഗി ബ്രഹ്മമായിത്തീർന്ന് ബ്രഹ്മനിർവാണം പ്രാപിക്കുന്നു.

**ലഭന്തേ ബ്രഹ്മനിർവാവണമൃഷയഃ ക്ഷീണകല്മഷാഃ**
**ഛിന്നദ്വൈധാ യതാത്മാനഃ സർവഭൂതഹിതേ രതാഃ (25)**

കല്മഷം ക്ഷയിച്ചവരും സംശയഹീനരും മനോജയം നേടിയവരും സർവഭൂതങ്ങളുടെയും ക്ഷേമത്തിൽ തല്പരരുമായ ഋഷിമാർ ബ്രഹ്മാനന്ദം നേടുന്നു.

**കാമക്രോധവിയുക്താനാം യതീനാം യതചേതസാം**
**അഭിതോ ബ്രഹ്മനിർവാണം വർതതേ വിദിതാത്മനാം (26)**

ആത്മജ്ഞരും, കാമക്രോധങ്ങളില്ലാത്തവരും മനസ്സിനെ നിയന്ത്രിച്ചവരും ആയ യോഗികൾക്ക് ഇഹത്തിലും പരത്തിലും ബ്രഹ്മനിർവാണം പ്രാപ്തമാകുന്നു.

**സ്പർശാൻ കൃത്വാ ബഹിർബാഹ്യാംശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ**
**പ്രാണാപാനൗ സമൗ കൃത്വാ നാസാഭ്യന്തരചാരിണൗ (27)**

**യതേന്ദ്രിയമനോബുദ്ധിർമുനിർമോക്ഷപരായണഃ**
**വിഗതേച്ഛാഭയക്രോധോ യഃ സദാ മുക്ത ഏവ സഃ (28)**

ബാഹ്യവിഷയങ്ങളെ പുറത്താക്കി നോട്ടം ഭ്രൂമധ്യത്തിലുറപ്പിച്ച് മൂക്കിനുള്ളിൽ സഞ്ചരിക്കുന്ന പ്രാണന്റെയും അപാനന്റെയും ഗതി സമീകരിച്ച് ഇന്ദ്രിയങ്ങളെയും മനസ്സിനെയും ബുദ്ധിയെയും നിയന്ത്രിച്ച് ഇച്ഛ, ഭയം, ക്രോധം ഇവ വെടിഞ്ഞ് മോക്ഷത്തിൽ തന്നെ തല്പരനായിരിക്കുന്ന മുനി എപ്പോഴും മുക്തനായി ഭവിക്കുന്നു.

**ഭോക്താരം യജ്ഞതപസാം സർവലോകമഹേശ്വരം**
**സുഹൃദം സർവഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി (29)**

യജ്ഞത്തിന്റെയും തപസ്സിന്റെയും ഭോക്താവും ലോകങ്ങളുടെയെല്ലാം നാഥനും എല്ലാ ജീവികളുടെയും സുഹൃത്തുമായി എന്നെ അറിയുന്നവൻ ശാന്തിയെ പ്രാപിക്കുന്നു.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
സംന്യാസയോഗോ നാമ പഞ്ചമോƒധ്യായഃ

**അഥ ഷഷ്ഠോ$f$ധ്യായഃ**

# 06. ആത്മസംയമയോഗഃ

**ശ്രീഭഗവാനുവാച**

**അനാശ്രിതഃ കർമഫലം കാര്യം കർമ കരോതി യഃ**
**സ സംന്യാസീ ച യോഗീ ച ന നിരഗ്നിർന ചാക്രിയഃ (1)**

ശ്രീഭഗവാൻ പറഞ്ഞു: യാതൊരുവനാണോ കർമ്മഫലത്തെ ആശ്രയിക്കാതെ കർത്തവ്യമായ കർമ്മം ചെയ്യുന്നത് അവൻ സന്യാസിയും യോഗിയുമാണ്. അല്ലാതെ അഗ്നിഹോത്രാദികളെ ചെയ്യാത്തവനും, കർമ്മത്തെ ഉപേക്ഷിച്ചു സ്വസ്ഥനായിരിക്കുന്നവനുമല്ല.

**യം സംന്യാസമിതി പ്രാഹുർയോഗം തം വിദ്ധി പാണ്ഡവ**
**ന ഹ്യസംന്യസ്തസങ്കല്പോ യോഗീ ഭവതി കശ്ചന (2)**

ഹേ പാണ്ഡവാ, സന്യാസമെന്നു പറയുന്നത് ഏതോ അതു തന്നെയാണ് യോഗമെന്നറിയുക. ഫലേച്ഛ വിടാതെ ഒരാളും യോഗിയായിത്തീരുന്നില്ല.

**ആരുരുക്ഷോർമുനേർയോഗം കർമ കാരണമുച്യതേ**
**യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ (3)**

കർമ്മയോഗത്തെ പ്രാപിക്കുവാനിച്ഛിക്കുന്ന മുനിക്ക് കർമ്മം മാർഗ്ഗമെന്നു പറയപ്പെടുന്നു. പിന്നീട് യോഗസിദ്ധി നേടിക്കഴിഞ്ഞ അവന് ശമം കാരണമെന്നും പറയപ്പെടുന്നു.

**യദാ ഹി നേന്ദ്രിയാർഥേഷു ന കർമസ്വനുഷജ്ജതേ**
**സർവസങ്കല്പസംന്യാസീ യോഗാരൂഢസ്തദോച്യതേ (4)**

വിഷയങ്ങളിലും കർമ്മങ്ങളിലും ആസക്തിയില്ലാതെ എല്ലാ മനോവ്യാപാരവും ത്യജിച്ചവനെ യോഗാരൂഢൻ (യോഗത്തെ പ്രാപിച്ചവൻ) എന്നു വിളിക്കുന്നു.

**ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്**
**ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ (5)**

ഒരുവൻ തന്നെ സ്വയം ഉദ്ധരിക്കേണ്ടതാണ്, തന്നെ സ്വയം താഴ്ത്തരുത്, താൻ തന്നെയാണ് തന്റെ ബന്ധു. താൻ തന്നെ യാണ് തന്റെ ശത്രുവും.

**ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ**
**അനാത്മനസ്തു ശത്രുത്വേ വർതേതാത്മൈവ ശത്രുവത് (6)**

യാതൊരുവൻ സ്വയം തന്നെ ജയിച്ചിരിക്കുന്നുവോ അവന് താൻ തന്നെ തന്റെ ബന്ധുവാണ്. തന്റെ മേൽ നിയന്ത്രണമില്ലാത്തവനു താൻ തന്നെ ശത്രുവിനെപ്പോലെ ശത്രുത്വത്തിൽ വർത്തിക്കുന്നു.

**ജിതാത്മനഃ പ്രശാന്തസ്യ പരമാത്മാ സമാഹിതഃ**
**ശീതോഷ്ണസുഖദുഃഖേഷു തഥാ മാനാപമാനയോഃ (7)**
**ജ്ഞാനവിജ്ഞാനതൃപ്താത്മാ കൂടസ്ഥോ വിജിതേന്ദ്രിയഃ**
**യുക്ത ഇത്യുച്യതേ യോഗീ സമലോഷ്ടാശ്മകാഞ്ചനഃ (8)**

മനോജയം സിദ്ധിച്ചവനും പ്രശാന്തമായിരിക്കുന്നവനും ആത്മാവ് ശീതോഷ്ണങ്ങളിലും സുഖദുഃഖങ്ങളിലും അതുപോലെ മാനാപ മാനങ്ങളിലും സമഭാവനയോടുകൂടിയവനും, അദ്ധ്യാത്മജ്ഞാന വും ശാസ്ത്രജ്ഞാനവും കൊണ്ടു സംതൃപ്തനും നിർവികാരനും ഇന്ദ്രിയജയം നേടിയവനും മൺകട്ട, കല്ല്, പൊന്ന് ഇവയെ തുല്യമായി ഗണിക്കുന്നവനുമായ യോഗി യോഗയുക്തൻ എന്ന് പറയപ്പെടുന്നു.

**സുഹൃന്മിത്രാര്യുദാസീനമധ്യസ്ഥദ്വേഷ്യബന്ധുഷു**
**സാധുഷ്വപി ച പാപേഷു സമബുദ്ധിർവിശിഷ്യതേ (9)**

സുഹൃത്തുക്കൾ, മിത്രങ്ങൾ, ശത്രുക്കൾ, ഉദാസീനന്മാർ, വെറുക്ക പ്പെടേണ്ടവർ, ബന്ധുക്കൾ ഇവരിലും നല്ലവരിലും പാപികളിലും സമബുദ്ധിയായിരിക്കുന്നവൻ വിശിഷ്ടനാകുന്നു.

**യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ**
**ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ (10)**

യോഗി വിജനതയിൽ സ്ഥിതിചെയ്ത് ഏകാകിയും ഇന്ദ്രിയ മനസ്സുകളെ നിയന്ത്രിച്ച് നിഷ്കാമനും ആരിൽനിന്നും ഒന്നും സ്വീകരിക്കാത്തവനുമായി സർവദാ ആത്മാവിനെ (യോഗത്തിൽ) യോജിപ്പിക്കണം.

**ശുചൗ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ**
**നാത്യുച്ഛ്രിതം നാതിനീചം ചൈലാജിനകുശോത്തരം (11)**
**തത്രൈകാഗ്രം മനഃ കൃത്വാ യതചിത്തേന്ദ്രിയക്രിയഃ**
**ഉപവിശ്യാസനേ യുഞ്ജ്യാദ്യോഗമാത്മവിശുദ്ധയേ (12)**

ശുചിത്വമുള്ളിടത്ത് അധികം ഉയർച്ചകയോ അധികം താഴ്ച്ചയോ ഇല്ലാത്തതും ദർഭപ്പുല്ല്, കൃഷ്ണമൃഗത്തിന്റെ തോൽ ഇവ മേല്ക്കു മേൽ വിരിച്ചതുമായ തന്റെ ഇരിപ്പിടം സ്ഥിരമാക്കി അതിലിരുന്ന് മനസ്സ് എകാഗ്രമാക്കി മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെ നിരോധിച്ച് ആത്മശുദ്ധിക്കുവേണ്ടി യോഗം അഭ്യസിക്കണം.

**സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ**
**സംപ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ (13)**
**പ്രശാന്താത്മാ വിഗതഭീർബ്രഹ്മചാരിവ്രതേ സ്ഥിതഃ**
**മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മത്പരഃ (14)**

ശരീരം, കഴുത്ത്, തല ഇവ ഋജുവാക്കി ഇളകാതെ വച്ച് സ്ഥിര മായി തന്റെ നാസികാഗ്രത്തിൽ ദൃഷ്ടിയൂന്നി ദിക്കുകളിലേക്ക് നോക്കാതെ മനഃശാന്തിയോടെ നിർഭയനായി ദൃഢമായ ബ്രഹ്മ ചര്യത്തോടു കൂടിയവനായി മനസ്സിനെ നിയന്ത്രിച്ച് എന്നിൽ തന്നെ ഉറപ്പിച്ച് എന്നെ മാത്രം ചിന്തിക്കുന്നവനായി യോഗയുക്ത നായി സ്ഥിതിചെയ്യണം.

**യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ**
**ശാന്തിം നിർവാണപരമാം മത്സംസ്ഥാമധിഗച്ഛതി (15)**

ഇപ്രകാരം യോഗി സർവദാ മനോനിയന്ത്രണത്തോടെ തന്നെ യുക്തനാക്കിയിട്ട് അതായത് ഈശ്വരനിൽ താദാത്മ്യഭാവന ചെയ്ത് എന്നിൽ പ്രതിഷ്ഠിതവും പരമനിർവാണരൂപവുമായ ശാന്തി പ്രാപിക്കുന്നു.

**നാത്യശ്നതസ്തു യോഗോƒസ്തി ന ചൈകാന്തമനശ്നതഃ**
**ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാർജുന (16)**

ഹേ അർജ്ജുനാ, അധികം ആഹാരം കഴിക്കുന്നവനും, ഒട്ടും ആഹാരം കഴിക്കാത്തവനും യോഗമില്ല. അധികം ഉറങ്ങുന്നവനും എപ്പോഴും ഉണർന്നിരിക്കുന്നവനും യോഗം സംഭവിക്കുകയില്ല.

**യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമസു**
**യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ (17)**

വേണ്ടയളവിൽ മിതമായി ആഹാരവും വിഹാരവും നിർവഹിക്കുന്നവനും പ്രവൃത്തികളിൽ സമചിത്തതയോടെ വ്യാപരിക്കുന്നവനും ഉറക്കവും ഉണർന്നിരിക്കലും ഉചിതമായ അളവിൽ നിർവഹിക്കുന്നവനുമായ യോഗിയ്ക്ക് യോഗം ദുഃഖനാശകമായിത്തീരുന്നു.

**യദാ വിനിയതം ചിത്തമാത്മന്യേവാവതിഷ്ഠതേ**
**നിഃസ്പൃഹഃ സർവകാമേഭ്യോ യുക്ത ഇത്യുച്യതേ തദാ (18)**

സ്ഥിരമായിത്തീർന്ന ചിത്തം എപ്പോൾ സർവകാമങ്ങളിൽ നിന്നും അകന്ന് ആത്മാവിൽ തന്നെ ഉറച്ചുനിൽക്കുന്നുവോ അപ്പോൾ അവൻ യുക്തനെന്നു പറയപ്പെടുന്നു.

**യഥാ ദീപോ നിവാതസ്ഥോ നേംഗതേ സോപമാ സ്മൃതാ**
**യോഗിനോ യതചിത്തസ്യ യുഞ്ജതോ യോഗമാത്മനഃ (19)**

കാറ്റില്ലാത്തിടത്ത് സ്ഥിതിചെയ്യുന്ന ദീപത്തിന്റെ നിശ്ചലാവസ്ഥ യാണ് ആത്മയോഗം അഭ്യസിക്കുന്ന മനോനിയന്ത്രണമുള്ള യോഗിയുടെ ഉപമയായി സ്മരിക്കപ്പെടുന്നത്.

**യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ**
**യത്ര ചൈവാത്മനാത്മാനം പശ്യന്നാത്മനി തുഷ്യതി (20)**
**സുഖമാത്യന്തികം യത്തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം**
**വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ (21)**
**യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ**
**യസ്മിൻസ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ (22)**
**തം വിദ്യാദ് ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം**
**സ നിശ്ചയേന യോക്തവ്യോ യോഗോ ऽ നിർവിണ്ണചേതസാ (23)**

ഏതവസ്ഥയിൽ നിയന്ത്രിതമായ മനസ്സ് യോഗപരിശീലനത്താൽ സന്തുഷ്ടമായിരിക്കുന്നുവോ, ഏതവസ്ഥയിൽ ആത്മാവിനെ ആത്മാവിൽ ആത്മാവുകൊണ്ടു ദർശിച്ച് സന്തോഷം കൈ കൊള്ളുന്നുവോ, ഏതവസ്ഥയിൽ ബുദ്ധിഗ്രാഹ്യവും ഇന്ദ്രിയാ തീതവുമായ ആത്യന്തിക സുഖത്തെ അറിയുന്നുവോ, ഏത് അവസ്ഥയിൽ സ്ഥിതിചെയ്യുമ്പോൾ അവൻ സത്യദർശനത്തിൽ നിന്നും വിചലിക്കുന്നില്ലയോ, ഏതൊന്ന് ലഭിച്ചിട്ട് മറ്റൊരു ലാഭ ത്തെ അതിൽ കവിഞ്ഞതായി ഗണിക്കുന്നില്ലയോ, എതവസ്ഥ യിൽ സ്ഥിതനായാൽ വലിയ ദുഃഖത്താൽ പോലും ക്ഷോഭ മേൽക്കുന്നില്ലയോ അതാണ് ദുഃഖസ്പർശമില്ലാത്ത യോഗമെന്ന് അറിയണം. തളരാത്ത മനസ്സോടെ സ്ഥിരനിശ്ചയത്തോടുകൂടി ആ യോഗം അഭ്യസിക്കണം.

**സങ്കല്പപ്രഭവാൻ കാമാംസ്ത്യക്ത്വാ സർവാനശേഷതഃ**
**മനസൈവേന്ദ്രിയഗ്രാമം വിനിയമ്യ സമന്തതഃ (24)**
**ശനൈഃ ശനൈരുപരമേദ് ബുദ്ധ്യാ ധൃതിഗൃഹീതയാ**
**ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേത് (25)**

സങ്കല്പജനിതങ്ങളായ എല്ലാ കാമങ്ങളും പൂർണമായി ത്യജിച്ച് മനസ്സുകൊണ്ട് തന്നെ ഇന്ദ്രിയങ്ങളെ എല്ലായിടത്തുനിന്നും നിയന്ത്രിച്ച് ഒതുക്കി ക്രമേണ ധൈര്യം തികഞ്ഞ ബുദ്ധിയോടു കൂടി വർത്തിക്കണം. മനസ്സ് ആത്മാവിലുറപ്പിച്ച് മറ്റൊന്നും ചിന്തിക്കാതെയിരിക്കണം.

**യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം**
**തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേത് (26)**

ചഞ്ചലവും അസ്ഥിരവുമായ മനസ്സ് എവിടെയൊക്കെ ചെല്ലുന്നുവോ അവിടെ നിന്നെല്ലാം അതിനെ പിൻവലിച്ച് ആത്മാവിൽ തന്നെ ഉറപ്പിക്കണം.

**പ്രശാന്തമനസം ഹ്യേനം യോഗിനം സുഖമുത്തമം**
**ഉപൈതി ശാന്തരജസം ബ്രഹ്മഭൂതമകല്മഷം (27)**

ഇളക്കമറ്റ മനസ്സോടുകൂടിയവനും രജോഗുണമടങ്ങിയവനും നിഷ്പാപനും ബ്രഹ്മതാദാത്മ്യം പ്രാപിച്ചവനുമായ ഈ യോഗി ഉത്തമമായ സുഖത്തെ പ്രാപിക്കുന്നു.

**യുഞ്ജന്നേവം സദാത്മാനം യോഗീ വിഗതകല്മഷഃ**
**സുഖേന ബ്രഹ്മസംസ്പർശമത്യന്തം സുഖമശ്നുതേ (28)**

ഇപ്രകാരം എപ്പോഴും യോഗമഭ്യസിക്കുന്നവനും പാപമറ്റവനുമായ യോഗി നിഷ്പ്രയാസം ആത്യന്തികമായ ബ്രഹ്മാനന്ദം അനുഭവിക്കുന്നു.

**സർവഭൂതസ്ഥമാത്മാനം സർവഭൂതാനി ചാത്മനി**
**ഈക്ഷതേ യോഗയുക്താത്മാ സർവത്ര സമദർശനഃ (29)**

യോഗത്തിൽ ഉറച്ച മനസോടുകൂടിയവനും എല്ലായിടത്തും സമദൃഷ്ടിയുള്ളവനുമായ യോഗി തന്നെ എല്ലാ പ്രാണികളിലും, എല്ലാ പ്രാണികളെയും തന്നിൽ തന്നെയും ദർശിക്കുന്നു.

**യോ മാം പശ്യതി സർവത്ര സർവം ച മയി പശ്യതി**
**തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി (30)**

യാതൊരുത്തൻ എന്നെ എല്ലായിടത്തും കാണുകയും എല്ലാത്തിനെയും എന്നിലും കാണുകയും ചെയ്യുന്നുവോ അവൻ എന്നിൽ നിന്നും, ഞാൻ അവനിൽ നിന്നും ഒരിക്കലും പിരിയുന്നില്ല.

**സർവഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ**
**സർവഥാ വർതമാനോƒപി സ യോഗീ മയി വർതതേ (31)**

ഏതൊരുവൻ ഏകത്വബോധം നേടി എല്ലാ ജീവജാലങ്ങളിലും വ്യാപിച്ചിരിക്കുന്ന എന്നെ ഭജിക്കുന്നുവോ, ആ യോഗി എങ്ങിനെയെല്ലാം ഇരുന്നാലും എന്നിൽതന്നെ വർത്തിക്കുന്നു.

**ആത്മൗപമ്യേന സർവത്ര സമം പശ്യതി യോƒർജുന**
**സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ (32)**

ഹേ അർജ്ജുനാ, എല്ലാവരിലുമുള്ള സുഖമായാലും ദുഖമായാലും തന്റെതിനൊപ്പമായി കാണുന്ന യോഗി ഏറ്റവും ശ്രേഷ്ഠനാണെന്നതാണ് എന്റെ അഭിപ്രായം.

**അർജുന ഉവാച**
**യോƒയം യോഗസ്ത്വയാ പ്രോക്തഃ സാമ്യേന മധുസൂദന**
**ഏതസ്യാഹം ന പശ്യാമി ചഞ്ചലത്വാത്സ്ഥിതിം സ്ഥിരാം (33)**

അർജ്ജുനൻ പറഞ്ഞു: ഹേ മധുസൂദനാ, സമചിത്തത ലക്ഷണമായി ഏതൊരു യോഗമാണോ അങ്ങ് പറഞ്ഞത്, എന്റെ മനസ്സിന്റെ ചാഞ്ചല്യം നിമിത്തം അതിനു സുസ്ഥിരമായ നിലനില്പ് ഞാൻ കാണുന്നില്ല.

**ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ് ദൃഢം**
**തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം (34)**

എന്തെന്നാൽ ഹേ കൃഷ്ണാ, മനസ്സ് ചഞ്ചലവും ക്ഷുബ്ധവും നിയന്ത്രണത്തിനു വഴങ്ങാത്തതും അയവില്ലാത്തതുമാണ്. അതിന്റെ നിയന്ത്രണം വായുവിന്റെതെന്നപോലെ ദുഷ്ക്കരമായി ഞാൻ കരുതുന്നു.

**ശ്രീഭഗവാനുവാച**

**അസംശയം മഹാബാഹോ മനോ ദുർനിഗ്രഹം ചലം**
**അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ (35)**

ശ്രീ ഭഗവാൻ പറഞ്ഞു: ഹേ മഹാബാഹോ, നിസ്സംശയമായും മനസ്സ് നിയന്ത്രിക്കാൻ വിഷമമുള്ളതും ചഞ്ചലവുമാണ്. എന്നാൽ കുന്തീപുത്രാ, അഭ്യാസം കൊണ്ടും, വൈരാഗ്യം കൊണ്ടും അത് നിയന്ത്രണവിധേയമാക്കപ്പെടുന്നു.

**അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ**
**വശ്യാത്മനാ തു യതതാ ശക്യോ⸗വാപ്തുമുപായതഃ (36)**

വൈരാഗ്യം കൊണ്ടു മനസ്സിനെ നിയന്ത്രിക്കാനാവാത്തവനു യോഗസിദ്ധി ലഭിക്കാൻ വിഷമമാണ് എന്നാണു എന്റെ അഭിപ്രായം. എന്നാൽ നിയന്ത്രിതചിത്തനു ശരിയായ ഉപായമനുസരിച്ച് പ്രയത്നിച്ചാൽ യോഗപ്രാപ്തി സാധ്യവുമാണ്.

**അർജുന ഉവാച**

**അയതിഃ ശ്രദ്ധയോപേതോ യോഗാച്ചലിതമാനസഃ**
**അപ്രാപ്യ യോഗസംസിദ്ധിം കാം ഗതിം കൃഷ്ണ ഗച്ഛതി (37)**

അർജ്ജുനൻ ചോദിച്ചു: കൃഷ്ണാ, ശ്രദ്ധയോടെ ശ്രമിച്ചിട്ടും യോഗപരിശീലനത്തിൽ മനസ്സുറയ്ക്കാതെ യോഗിയായി കഴിഞ്ഞിട്ടില്ലാത്തവൻ യോഗലക്ഷ്യം നേടാതെ ഏത് ഗതിയെ പ്രാപിക്കും?

**കച്ചിന്നോഭയവിഭ്രഷ്ടശ്ഛിന്നാഭ്രമിവ നശ്യതി**
**അപ്രതിഷ്ഠോ മഹാബാഹോ വിമൂഢോ ബ്രഹ്മണഃ പഥി (38)**

ഹേ മഹാബാഹോ, ബ്രഹ്മമാർഗ്ഗത്തിൽ നിന്ന് തെറ്റി എങ്ങുമുറ യ്ക്കാതെ ലൗകികമാർഗം, യോഗമാർഗം ഈ രണ്ടിലും സ്ഥാനമി ല്ലാതെ ഛിന്നഭിന്നമായ മേഘംപോലെ അവൻ നശിക്കുകയില്ലേ?

**ഏതന്മേ സംശയം കൃഷ്ണ ഛേത്തുമർഹസ്യശേഷതഃ**
**ത്വദന്യഃ സംശയസ്യാസ്യ ഛേത്താ ന ഹ്യുപപദ്യതേ (39)**

ഹേ കൃഷ്ണാ, എന്റെ ഈ സംശയത്തെ നിഃശേഷം അങ്ങു തീർത്തു തരേണ്ടതാണ്. ഈ സംശയം പരിഹരിക്കാൻ അങ്ങ ല്ലാതെ മറ്റൊരാൾ യോഗ്യനായില്ല.

**ശ്രീഭഗവാനുവാച**
**പാർഥ നൈവേഹ നാമുത്ര വിനാശസ്തസ്യ വിദ്യതേ**
**ന ഹി കല്യാണകൃത് കശ്ചിദ് ദുർഗതിം താത ഗച്ഛതി (40)**

ശ്രീ ഭഗവാൻ പറഞ്ഞു: ഹേ പാർത്ഥ, അവന് ഈ ലോകത്തിൽ വിനാശം ഇല്ല തന്നെ; പരലോകത്തുമില്ല. കുഞ്ഞേ, നല്ലത് ചെയ്യുന്ന ഒരുവൻ ഒരിക്കലും ദുർഗതി പ്രാപിക്കുന്നില്ല.

**പ്രാപ്യ പുണ്യകൃതാം ലോകാനുഷിത്വാ ശാശ്വതീഃ സമാഃ**
**ശുചീനാം ശ്രീമതാം ഗേഹേ യോഗഭ്രഷ്ടോƒഭിജായതേ (41)**

യോഗസിദ്ധി നേടാത്തവൻ പുണ്യവാന്മാരുടെ ലോകത്തിൽ ച്ചെന്ന് ദീർഘകാലം വാണിട്ടു ശുദ്ധമനസ്ക്കരും ഐശ്വര്യയുക്ത രുമായവരുടെ കുടുംബത്തിൽ ജനിക്കുന്നു.

**അഥവാ യോഗിനാമേവ കുലേ ഭവതി ധീമതാം**
**ഏതദ്ധി ദുർലഭതരം ലോകേ ജന്മ യദീദൃശം (42)**

അല്ലെങ്കിൽ ബുദ്ധിമാന്മാരായ യോഗികളുടെ കുലത്തിൽ തന്നെ ജനിക്കുന്നു. ലോകത്തിൽ ഇങ്ങിനെയുള്ള ജന്മം ലഭിക്കാൻ അത്യന്തം പ്രയാസമുള്ളതാണ്.

**തത്ര തം ബുദ്ധിസംയോഗം ലഭതേ പൗർവദേഹികം**
**യതതേ ച തതോ ഭൂയഃ സംസിദ്ധൗ കുരുനന്ദന (43)**

കുരുവംശജനായ അർജ്ജുനാ, അവന് ഈ ജന്മത്തിൽ മുജ്ജന്മ ത്തിലെ സംസ്കാരം ലഭിക്കുന്നു. അതുകൊണ്ട് വീണ്ടും യോഗ സിദ്ധിക്കായി യത്നിക്കുകയും ചെയ്യുന്നു.

**പൂർവാഭ്യാസേന തേനൈവ ഹ്രിയതേ ഹ്യവശോƒപി സഃ**
**ജിജ്ഞാസുരപി യോഗസ്യ ശബ്ദബ്രഹ്മാതിവർതതേ (44)**

മുജ്ജന്മത്തിലെ ആ അഭ്യാസം കൊണ്ടുമാത്രം താൻ അറിയാതെ യാണെങ്കിലും അവൻ യോഗസാധനയിലേക്ക് നയിക്കപ്പെടുന്നു. യോഗരഹസ്യമറിയാൻ ആഗ്രഹിക്കുന്നവൻ പോലും ശബ്ദബ്രഹ്മ ത്തെ (വൈദികകർമ്മാനുഷ്ഠാനങ്ങളെ) അതിക്രമിക്കുന്നുണ്ട്.

**പ്രയത്നാദ്യതമാനസ്തു യോഗീ സംശുദ്ധകില്ബിഷഃ**
**അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം (45)**

തീവ്രമായി പരിശ്രമിക്കുന്ന യോഗിയാകട്ടെ പാപം നീങ്ങി അതിനുശേഷം അനേകജന്മങ്ങൾ കൊണ്ടു സിദ്ധനായി പിന്നീട് പരമമായ ഗതിയെ പ്രാപിക്കുന്നു.

**തപസ്വിഭ്യോƒധികോ യോഗീ ജ്ഞാനിഭ്യോƒപി മതോƒധികഃ**
**കർമിഭ്യശ്ചാധികോ യോഗീ തസ്മാദ്യോഗീ ഭവാർജുന (46)**

കർമ്മയോഗി തപസ്വികളെക്കാൾ ശ്രേഷ്ഠനാണ്. യോഗി ജ്ഞാനി കളേക്കാളും ശ്രേഷ്ഠനാണെന്നാണ് എന്റെ പക്ഷം. യോഗി കാമ്യ കർമ്മങ്ങൾ അനുഷ്ഠിക്കുന്നവരേക്കാളും ശ്രേഷ്ഠനാണ്. അതു കൊണ്ട് അർജ്ജുനാ, നീ യോഗിയായിത്തീരുക.

**യോഗിനാമപി സർവേഷാം മദ്ഗതേനാന്തരാത്മനാ**
**ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ (47)**

സകല യോഗികളിലുംവച്ച് എന്നിൽ ഉറച്ച മനസ്സോടെ ശ്രദ്ധാ പൂർണനായി ആരെന്നെ ഭജിക്കുന്നുവോ അവനാണ് എന്റെ അഭിപ്രായത്തിൽ അത്യന്തം ശ്രേഷ്ഠൻ.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ആത്മസംയമയോഗോ നാമ ഷഷ്ഠോ$f$ധ്യായഃ

**അഥ സപ്തമോƒധ്യായഃ**

# 07. ജ്ഞാനവിജ്ഞാനയോഗഃ

**ശ്രീഭഗവാനുവാച**

**മയ്യാസക്തമനാഃ പാർഥ യോഗം യുഞ്ജന്മദാശ്രയഃ**
**അസംശയം സമഗ്രം മാം യഥാ ജ്ഞാസ്യസി തച്ഛൃണു (1)**

ശ്രീ ഭഗവാൻ പറഞ്ഞു: ഹേ പാർത്ഥ, എന്നിൽ ആസക്തചിത്ത നായി എന്നെ ആശ്രയിച്ച് യോഗം അഭ്യസിച്ച് എങ്ങിനെ എന്നെ നിസ്സംശയമായും പൂർണമായും നീ അറിയുമോ ആ വിധം കേട്ടു കൊള്ളുക.

**ജ്ഞാനം തേƒഹം സവിജ്ഞാനമിദം വക്ഷ്യാമ്യശേഷതഃ**
**യജ്ജ്ഞാത്വാ നേഹ ഭൂയോƒന്യജ്ജ്ഞാതവ്യമവശിഷ്യതേ (2)**

യാതൊന്നറിഞ്ഞാൽ പിന്നെ അറിയേണ്ടതായി മറ്റൊന്നും ഈ ലോകത്തിൽ അവശേഷിക്കയില്ലയോ ആ ജ്ഞാനം വിജ്ഞാന ത്തോടുകൂടി ഞാൻ പൂർണമായി നിനക്കിതാ ഉപദേശിക്കാൻ പോകുന്നു.

**മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ**
**യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ (3)**

അനേകായിരം മനുഷ്യരിൽ ഒരാൾ മാത്രമേ ജ്ഞാനസിദ്ധിക്കായി യത്നിക്കുന്നുള്ളൂ. യത്നിക്കുന്നവരിൽത്തന്നെ ആരെങ്കിലും ഒരാൾ മാത്രമേ എന്നെ ഉള്ളവണ്ണം അറിയുന്നുള്ളൂ.

**ഭൂമിരാപോƒനലോ വായുഃ ഖം മനോ ബുദ്ധിരേവ ച**
**അഹംകാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ (4)**

ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ എന്റെ പ്രകൃതി എട്ടായി വേർതിരിഞ്ഞിരിക്കുന്നു.

**അപരേയമിതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം**
**ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗത് (5)**

മഹാബാഹോ, ഇപ്പറഞ്ഞത് അപരാപ്രകൃതിയാണ്. എന്നാൽ ഇതിൽനിന്നു ഭിന്നവും ഈ ജഗത്തിനെ ധരിക്കുന്നതും ജീവ സ്വരൂപവുമായ എന്റെ പരാപ്രകൃതിയെയും നീ അറിയുക.

**ഏതദ്യോനീനി ഭൂതാനി സർവാണീത്യുപധാരയ**
**അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രലയസ്തഥാ (6)**

എല്ലാ ഭൂതങ്ങളും ഇവയിൽനിന്നുണ്ടാകുന്നവയാണ് എന്ന് ധരി ക്കുക. അങ്ങിനെ ഞാൻ ലോകത്തിന്റെ മുഴുവൻ ഉത്ഭവസ്ഥാന വും നാശകാരണവുമാണ്.

**മത്തഃ പരതരം നാന്യത്കിഞ്ചിദസ്തി ധനഞ്ജയ**
**മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ (7)**

ഹേ ധനഞ്ജയാ, എന്നിൽ നിന്ന് അന്യമായി ഒന്നുമില്ല. ഇതെല്ലാം ചരടിൽ രത്നങ്ങളെന്നപോലെ എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു.

**രസോƒഹമപ്സു കൗന്തേയ പ്രഭാസ്മി ശശിസൂര്യയോഃ**
**പ്രണവഃ സർവവേദേഷു ശബ്ദഃ ഖേ പൗരുഷം നൃഷു (8)**

ഹേ കൗന്തേയ, ഞാൻ ജലത്തിലെ രസമാകുന്നു. ചന്ദ്രസൂര്യന്മാ രിലെ ശോഭയാകുന്നു. വേദമന്ത്രങ്ങളിൽ പ്രണവമാകുന്നു. ആകാശത്തിലെ ശബ്ദവും മനുഷ്യരിലെ പൗരുഷവുമാകുന്നു.

**പുണ്യോ ഗന്ധഃ പൃഥിവ്യാം ച തേജശ്ചാസ്മി വിഭാവസൗ**
**ജീവനം സർവഭൂതേഷു തപശ്ചാസ്മി തപസ്വിഷു (9)**

ഭൂമിയിലെ പുണ്യമായ ഗന്ധവും അഗ്നിയിലെ തേജസും ഞാനാണ്. എല്ലാ ജീവികളിലെയും ജീവശക്തിയും തപസ്വിക ളിലെ തപസ്സും ഞാൻ തന്നെ ആകുന്നു.

**ബീജം മാം സർവഭൂതാനാം വിദ്ധി പാർഥ സനാതനം**
**ബുദ്ധിർബുദ്ധിമതാമസ്മി തേജസ്തേജസ്വിനാമഹം (10)**

ഹേ പാർത്ഥ, എല്ലാ ഭൂതങ്ങളുടെയും ശാശ്വതമായ ബീജമായി എന്നെ അറിയുക. ബുദ്ധിമാന്മാരുടെ ബുദ്ധി ഞാനാണ്. തേജസ്വികളുടെ തേജസ്സും ഞാനാകുന്നു.

**ബലം ബലവതാം ചാഹം കാമരാഗവിവർജിതം**
**ധർമാവവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ (11)**

ഹേ ഭാരതശ്രേഷ്ഠ, ബലവാന്മാരുടെ കാമരാഗരഹിതമായ ബലം ഞാനാണ്. ഭൂതങ്ങളിൽ ധർമ്മവിരുദ്ധമല്ലാത്ത കാമവും ഞാൻ തന്നെ.

**യേ ചൈവ സാത്ത്വികാ ഭാവാ രാജസാസ്താമസാശ്ച യേ**
**മത്ത ഏവേതി താന്വിദ്ധി ന ത്വഹം തേഷു തേ മയി (12)**

ഏതൊക്കെയാണോ സാത്വികഭാവങ്ങൾ ഏതൊക്കെയാണോ രാജസങ്ങളും താമസങ്ങളുമായ ഭാവങ്ങൾ അവയെല്ലാം എന്നിൽ നിന്ന് ഉത്ഭവിച്ചവ തന്നെയെന്നറിയുക. എന്നാൽ ഞാൻ അവയി ലല്ല, അവ എന്നിലാണ്.

**ത്രിഭിർഗുണമയൈർഭാവൈരേഭിഃ സർവമിദം ജഗത്**
**മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം (13)**

ഈ ലോകം മുഴുവൻ ഗുണമയങ്ങളായ ഈ മൂന്നു ഭാവങ്ങളാ ലും മോഹിതമാകുന്നു. ഇവയ്ക്കപ്പുറത്തുള്ള നിത്യനായ എന്നെ ഈ ജഗത്ത് അറിയുന്നില്ല.

**ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ**
**മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ (14)**

എന്തുകൊണ്ടെന്നാൽ അമാനുഷികവും, ത്രിഗുണങ്ങൾ ചേർന്ന തുമായ എന്റെ ഈ മായ തരണം ചെയ്യാൻ പ്രയാസമുള്ളതാണ്.

ആരാണോ എന്നെ തന്നെ ശരണം പ്രാപിക്കുന്നത് അവർ ഈ മായയെ തരണം ചെയ്യുന്നു.

**ന മാം ദുഷ്കൃതിനോ മൂഢാഃ പ്രപദ്യന്തേ നരാധമാഃ**
**മായയാപഹൃതജ്ഞാനാ ആസുരം ഭാവമാശ്രിതാഃ (15)**

പാപികളും മൂഢന്മാരും മായയാൽ ജ്ഞാനം നശിച്ചവരും ആസുരഭാവം പൂണ്ടവരുമായ മനുഷ്യാധമന്മാർ എന്നെ ഭജിക്കുന്നില്ല.

**ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോ ƒർജുന**
**ആർതോ ജിജ്ഞാസുരർഥാർഥീ ജ്ഞാനീ ച ഭരതർഷഭ (16)**

ഹേ ഭരതശ്രേഷ്ഠനായ അർജ്ജുനാ, നാലു തരക്കാരായ പുണ്യവാന്മാർ എന്നെ ഭജിക്കുന്നു. ആർത്തനും, ജിജ്ഞാസുവും, അർഥാർഥിയും (കാര്യലാഭം ആഗ്രഹിക്കുന്നവനും), ജ്ഞാനിയും.

**തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവിശിഷ്യതേ**
**പ്രിയോ ഹി ജ്ഞാനിനോ ƒത്യർഥമഹം സ ച മമ പ്രിയഃ (17)**

ആ നാലുതരം ഭക്തന്മാരിൽ എപ്പോഴും യോഗനിഷ്ഠനും ഭക്തിയൊഴിച്ച് മറ്റൊന്നിനും മനസ്സിൽ സ്ഥാനമില്ലാത്തവനുമായ ജ്ഞാനിയാണ് വിശിഷ്ടനായിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ ജ്ഞാനിക്കു ഞാൻ അത്യധികം പ്രിയനാണ്. അവൻ എനിക്കും പ്രിയനാണ്.

**ഉദാരാഃ സർവ്വ ഏവൈതേ ജ്ഞാനീ ത്വാത്മൈവ മേ മതം**
**ആസ്ഥിതഃ സ ഹി യുക്താത്മാ മാമേവാനുത്തമാം ഗതിം (18)**

അവരെല്ലാവരും ഉദാരന്മാർ തന്നെയാണ്. എന്നാൽ ജ്ഞാനി ആത്മസ്വരൂപൻ തന്നെ എന്നാണ് എന്റെ അഭിപ്രായം. അവൻ എന്നിൽത്തന്നെ ഏകാഗ്രചിത്തനായി എന്നെത്തന്നെ പരമലക്ഷ്യമായി കരുതി ആശ്രയിച്ചിരിക്കുന്നു.

**ബഹൂനാം ജന്മനാമന്തേ ജ്ഞാനവാന്മാം പ്രപദ്യതേ**
**വാസുദേവഃ സർവമിതി സ മഹാത്മാ സുദുർലഭഃ (19)**

വളരെ ജന്മങ്ങൾ കഴിഞ്ഞ് ജ്ഞാനി എന്നെ പ്രാപിക്കുന്നു. സർവവും വാസുദേവൻ തന്നെ എന്നുറച്ച ആ മഹാത്മാവ് അത്യന്തം ദുർല്ലഭനാണ്.

**കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ പ്രപദ്യന്തേ$f$ന്യദേവതാഃ**
**തം തം നിയമമാസ്ഥായ പ്രകൃത്യാ നിയതാഃ സ്വയാ (20)**

തങ്ങളുടെ സ്വഭാവത്താൽ സ്വയം നിയന്ത്രിതരായി അതാതു ആഗ്രഹങ്ങൾക്കധീനമായ ബുദ്ധിയോടു കൂടിയവർ അന്യദേവതകളെ അതാതു നിയമങ്ങൾ അനുഷ്ഠിച്ചു ഭജിക്കുന്നു.

**യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർചിതുമിച്ഛതി**
**തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം (21)**

ഏതേതു ഭക്തൻ ഏതേതു ദേവതാസ്വരൂപത്തെ ശ്രദ്ധയോടെ അർച്ചിക്കാനാഗ്രഹിക്കുന്നുവോ അവരുടെയെല്ലാം ആ ശ്രദ്ധയെ തന്നെ ഞാൻ ഇളക്കമെറ്റതാക്കുന്നു.

**സ തയാ ശ്രദ്ധയാ യുക്തസ്തസ്യാരാധനമീഹതേ**
**ലഭതേ ച തതഃ കാമാന്മയൈവ വിഹിതാൻ ഹി താൻ (22)**

അവൻ ആ ശ്രദ്ധയോടെ ആ ദേവന്റെ ആരാധന നടത്തുന്നു. അതിൽനിന്നു ഞാൻ തന്നെ നല്കുന്ന അതാതു കാമങ്ങൾ ആർജിക്കുകയും ചെയ്യുന്നു.

**അന്തവത്തു ഫലം തേഷാം തദ്ഭവത്യല്പമേധസാം**
**ദേവാന്ദേവയജോ യാന്തി മദ്ഭക്താ യാന്തി മാമപി (23)**

എന്നാൽ അല്പബുദ്ധികളായ അവർക്കു സിദ്ധിക്കുന്ന ആ ഫലം നശിച്ചുപോകുന്നതാണ്. ദേവാരാധകർ ദേവന്മാരെ പ്രാപിക്കുന്നു. എന്റെ ഭക്തന്മാർ എന്നെയും പ്രാപിക്കുന്നു.

**അവ്യക്തം വ്യക്തിമാപന്നം മന്യന്തേ മാമബുദ്ധയഃ**
**പരം ഭാവമജാനന്തോ മമാവ്യയമനുത്തമം (24)**

എന്റെ അവ്യയവും അനുത്തമവുമായ സർവാതീതഭാവത്തെ അറിയാതെ അവ്യക്തനായ എന്നെ വ്യക്തിത്വം പ്രാപിച്ചവനെന്നു ബുദ്ധിഹീനർ വിചാരിക്കുന്നു.

**നാഹം പ്രകാശഃ സർവസ്യ യോഗമായാസമാവൃതഃ**
**മൂഢോ ƒയം നാഭിജാനാതി ലോകോ മാമജമവ്യയം (25)**

യോഗമായയാൽ സമാവൃതനായ ഞാൻ എല്ലാവർക്കും പ്രത്യക്ഷനല്ല. ഈ മൂഢമായ ലോകം എന്നെ ജന്മരഹിതനും നാശമറ്റവനുമായി അറിയുന്നില്ല.

**വേദാഹം സമതീതാനി വർതമാനാനി ചാർജുന**
**ഭവിഷ്യാണി ച ഭൂതാനി മാം തു വേദ ന കശ്ചന (26)**

ഹേ അർജ്ജുനാ, കഴിഞ്ഞതും ഇപ്പോഴുള്ളതും ഇനിയുണ്ടാകുന്നതുമായ ജീവജാലങ്ങളെയും ഞാനറിയുന്നു. എന്നാൽ എന്നെയാകട്ടെ ഒരുത്തരും അറിയുന്നില്ല.

**ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത**
**സർവഭൂതാനി സമ്മോഹം സർഗോ യാന്തി പരന്തപ (27)**

ഹേ ശത്രുധ്വംസകനായ ഭരതവംശജാ, ഇച്ഛാ, ദ്വേഷം എന്നിവയിൽ നിന്നുണ്ടാകുന്ന ദ്വന്ദ്വമോഹത്താൽ സർവഭൂതങ്ങളും സൃഷ്ടിഗതിയിൽ മോഹം പ്രാപിക്കുന്നു.

**യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകർമണാം**
**തേ ദ്വന്ദ്വമോഹനിർമുക്താ ഭജന്തേ മാം ദൃഢവ്രതാഃ (28)**

എന്നാൽ പുണ്യചരിതന്മാരും പാപം നിശ്ശേഷം നശിച്ചിട്ടുള്ളവരുമായ ജനങ്ങൾ ദ്വന്ദ്വമോഹമകന്നു ദൃഢവൃതരായി എന്നെ ഭജിക്കുന്നു.

**ജരാമരണമോക്ഷായ മാമാശ്രിത്യ യതന്തി യേ**
**തേ ബ്രഹ്മ തദ്വിദുഃ കൃത്സ്നമധ്യാത്മം കർമ ചാഖിലം (29)**

യാതൊരുത്തൻ ജരാമരണങ്ങളിൽനിന്നും മുക്തി നേടാൻ എന്നെ ആശ്രയിച്ച് പ്രയത്നിക്കുന്നുവോ അവർ ആ ബ്രഹ്മത്തെയും സമ്പൂർണമായ അദ്ധ്യാത്മവിദ്യയേയും അഖിലകർമ്മത്തെയും അറിയുന്നു.

**സാധിഭൂതാധിദൈവം മാം സാധിയജ്ഞം ച യേ വിദുഃ**
**പ്രയാണകാലേ ƒപി ച മാം തേ വിദുർയുക്തചേതസഃ (30)**

അധിഭൂതത്തോടും അധിദൈവത്തോടും അധിയജ്ഞത്തോടും കൂടിയവനായി എന്നെ ആരറിയുന്നുവോ അവർ മരണസമയത്തും യോഗയുക്തചിത്തരായി എന്നെ സാക്ഷാത്കരിക്കുന്നു.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ജ്ഞാനവിജ്ഞാനയോഗോ നാമ സപ്തമോ ƒധ്യായഃ

### അഥ അഷ്ടമോƒധ്യായഃ

# 08. അക്ഷരബ്രഹ്മയോഗഃ

**അർജുന ഉവാച**
**കിം തദ് ബ്രഹ്മ കിമധ്യാത്മം കിം കർമ പുരുഷോത്തമ**
**അധിഭൂതം ച കിം പ്രോക്തമധിദൈവം കിമുച്യതേ (1)**

അർജ്ജുനൻ ചോദിച്ചു: ഹേ പുരുഷോത്തമാ, ആ ബ്രഹ്മം എന്താണ്? അധ്യാത്മമെന്താണ്? കർമ്മേമെന്താണ്? അധിഭൂതമെന്താണ്? അധിദൈവമെന്നു പറയപ്പെടുന്നതുമെന്താണ്?

**അധിയജ്ഞഃ കഥം കോƒത്ര ദേഹേƒസ്മിന്മധുസൂദന**
**പ്രയാണകാലേ ച കഥം ജ്ഞേയോƒസി നിയതാത്മഭിഃ (2)**

ഹേ മധുസൂദനാ, അധിയജ്ഞൻ ആര്? എങ്ങിനെയിരിക്കുന്നു? ഇവിടെ ഈ ദേഹത്തിലുണ്ടോ? മരണകാലത്ത് നിയന്ത്രിതചിത്തന്മാരാൽ എങ്ങിനെയാണ് അങ്ങ് അറിയപ്പെടുന്നത്?

**ശ്രീഭഗവാനുവാച**
**അക്ഷരം ബ്രഹ്മ പരമം സ്വഭാവോƒധ്യാത്മമുച്യതേ**
**ഭൂതഭാവോദ്ഭവകരോ വിസർഗഃ കർമസംജ്ഞിതഃ (3)**

ശ്രീ ഭഗവാൻ പറഞ്ഞു: ബ്രഹ്മം സർവ്വോത്കൃഷ്ടവും അക്ഷരവും (അനശ്വരവും) ആകുന്നു. അധ്യാത്മം സ്വഭാവമാണെന്ന് പറയപ്പെടുന്നു. സകലജീവജാലങ്ങളും ഉദ്ഭവത്തിന് കാരണമായ വിശിഷ്ടമായ സൃഷ്ടിവ്യാപാരമാണ് കർമ്മമെന്നറിയപ്പെടുന്നത്.

**അധിഭൂതം ക്ഷരോ ഭാവഃ പുരുഷശ്ചാധിദൈവതം**
**അധിയജ്ഞോƒഹമേവാത്ര ദേഹേ ദേഹഭൃതാം വര (4)**

ദേഹധാരികളിൽവെച്ച് ശ്രേഷ്ഠനായ അർജ്ജുനാ! അധിഭൂതം നശ്വരമായ ഭാവമാണ്. അധിദൈവതം പുരുഷനാണ്. ഈ ദേഹത്തിലുള്ള ഞാൻ തന്നെയാണ് അധിയജ്ഞൻ.

**അന്തകാലേ ച മാമേവ സ്മരന്മുക്ത്വാ കലേവരം**
**യഃ പ്രയാതി സ മദ്ഭാവം യാതി നാസ്ത്യത്ര സംശയഃ (5)**

മരണസമയത്ത് എന്നെത്തന്നെ സ്മരിച്ചുകൊണ്ടു ശരീരം വിട്ടു പോകുന്നവൻ എന്നെത്തന്നെ പ്രാപിക്കുമെന്നതിൽ സംശയമില്ല.

**യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കലേവരം**
**തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ (6)**

ഹേ കുന്തീപുത്രാ, ഏതേതു ഭാവം സ്മരിച്ചുകൊണ്ടു ഒടുവിൽ ശരീരം വിടുന്നുവോ എപ്പോഴും തന്മയഭാവമാർന്നപ അതാതു ഭാവത്തെത്തന്നെ പ്രാപിക്കുന്നു.

**തസ്മാത്സർവേഷു കാലേഷു മാമനുസ്മര യുധ്യ ച**
**മയ്യർപ്പിതമനോബുദ്ധിർമാമേവൈഷ്യസ്യസംശയഃ (7)**

അതുകൊണ്ടു ഏതു കാലത്തും എന്നെ സ്മരിക്കയും യുദ്ധം ചെയ്യുകയും ചെയ്യുക. എന്നിൽ മനസ്സും ബുദ്ധിയും അർപ്പിച്ച നീ എന്നെത്തന്നെ നിസ്സംശയമായും പ്രാപിക്കും.

**അഭ്യാസയോഗയുക്തേന ചേതസാ നാന്യഗാമിനാ**
**പരമം പുരുഷം ദിവ്യം യാതി പാർഥാനുചിന്തയൻ (8)**

ഹേ പാർത്ഥ! നിരന്തരമായ അഭ്യാസം കൊണ്ടു യോഗയുക്തവും മറ്റൊന്നിലേക്ക് പോവാത്തതുമായ  മനസ്സോടുകൂടി ധ്യാനിക്കുന്ന വൻ ആ ദിവ്യനായ പരമപുരുഷനെ പ്രാപിക്കുന്നു.

**കവിം പുരാണമനുശാസിതാര-**
**മണോരണീയംസമനുസ്മരേദ്യഃ**
**സർവസ്യ ധാതാരമചിന്ത്യരൂപ-**
**മാദിത്യവർണം തമസഃ പരസ്താത് (9)**

**പ്രയാണകാലേ മനസാ$f$ചലേന**
**ഭക്ത്യാ യുക്തോ യോഗബലേന ചൈവ**

**ഭ്രുവോർമധ്യേ പ്രാണമാവേശ്യ സമ്യക്**
**സ തം പരം പുരുഷമുപൈതി ദിവ്യം (10)**

ഏതൊരുവൻ അഭിജ്ഞനും, പണ്ടേയുള്ളവനും, ജഗന്നിയന്താവും, അണുവിനേക്കാളും സൂക്ഷ്മരൂപനും, എല്ലാത്തിന്റെയും താങ്ങും, മനസ്സുകൊണ്ട് ഗ്രഹിക്കാൻ കഴിയാത്ത രൂപത്തോട് കൂടിയവനും, അജ്ഞാനാന്ധകാരത്തിൽനിന്നകന്ന് ആദിത്യനെപ്പോലെ ഉജ്ജ്വലിക്കുന്നവനുമായ പുരുഷനെ മരണസമയത്ത് ഇളക്കമറ്റ മനസ്സോടെ ഭക്തിയോടും യോഗബലത്തോടും കൂടി ഭ്രൂമധ്യത്തിൽ പ്രാണവായുവിനെ വേണ്ടവണ്ണം ആവേശിപ്പിച്ച് അനുസ്മരിക്കുന്നുവോ അവൻ ദിവ്യനായ ആ പരമപുരുഷനെത്തന്നെ പ്രാപിക്കുന്നു.

**യദക്ഷരം വേദവിദോ വദന്തി**
**വിശന്തി യദ്യതയോ വീതരാഗാഃ**
**യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി**
**തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ (11)**

യാതൊന്നിനെ വേദജ്ഞർ അക്ഷരം എന്ന് പറയുന്നുവോ, യാതൊന്നിനെ രാഗഹീനരായ യതികൾ പ്രാപിക്കുന്നുവോ, യാതൊന്നിനെ ആഗ്രഹിക്കുന്നവർ ബ്രഹ്മചര്യമനുഷ്ഠിക്കുന്നുവോ ആ പദത്തെ നിനക്കു സംക്ഷിപ്തമായി ഞാൻ പറഞ്ഞു തരാം.

**സർവദ്വാരാണി സംയമ്യ മനോ ഹൃദി നിരുധ്യ ച**
**മൂർധ്ന്യാധായാത്മനഃ പ്രാണമാസ്ഥിതോ യോഗധാരണാം (12)**
**ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരന്മാമനുസ്മരൻ**
**യഃ പ്രയാതി ത്യജന്ദേഹം സ യാതി പരമാം ഗതിം (13)**

യാതൊരുവൻ എല്ലാ ഇന്ദ്രിയദ്വാരങ്ങളെയും നിരോധിച്ച് മനസ്സിനെ ഉള്ളിലൊതുക്കി തന്റെ പ്രാണനെ മൂർദ്ധാവിൽ ഉറപ്പിച്ച്, യോഗനിഷ്ഠയെ പ്രാപിച്ച് ഓം എന്ന എകാക്ഷരമന്ത്രത്തെ ഉച്ചരി

ച്ചുകൊണ്ടും എന്നെ അനുസ്മരിച്ചുകൊണ്ടും ദേഹം ത്യജിച്ച് പോകുന്നുവോ അവൻ പരമഗതിയെ പ്രാപിക്കുന്നു.

**അനന്യചേതാഃ സതതം യോ മാം സ്മരതി നിത്യശഃ**
**തസ്യാഹം സുലഭഃ പാർഥ നിത്യയുക്തസ്യ യോഗിനഃ (14)**

പാർത്ഥ, എന്നിൽത്തന്നെ മനസ്സുറപ്പിച്ച് മറ്റൊന്നുമോർക്കാതെ എപ്പോഴും യാതൊരുവൻ എന്നെ സ്മരിക്കുന്നുവോ നിത്യമുക്ത നായ ആ യോഗിക്ക് ഞാൻ സുലഭനാണ്.

**മാമുപേത്യ പുനർജന്മ ദുഃഖാലയമശാശ്വതം**
**നാപ്നുവന്തി മഹാത്മാനഃ സംസിദ്ധിം പരമാം ഗതാഃ (15)**

എന്നെ പ്രാപിച്ച് പരമമായ സിദ്ധി ലഭിക്കുന്ന മഹാത്മാക്കൾ ദുഃഖത്തിനിരിപ്പിടവും അനിത്യവുമായ ജന്മത്തെ പിന്നെ പ്രാപി ക്കുന്നില്ല.

**ആബ്രഹ്മഭുവനാല്ലോകാഃ പുനരാവർതിനോƒർജുന**
**മാമുപേത്യ തു കൗന്തേയ പുനർജന്മ ന വിദ്യതേ (16)**

ഹേ അർജ്ജുനാ, ബ്രഹ്മലോകം വരെയുള്ള ലോകങ്ങൾ വീണ്ടും ജനിക്കാനിടനൽകുന്നവയാണ്. കുന്തീപുത്രാ, എന്നെ പ്രാപിച്ചു കഴിഞ്ഞാൽ പുനർജന്മം സംഭവിക്കുകയില്ല.

**സഹസ്രയുഗപര്യന്തമഹർയദ് ബ്രഹ്മണോ വിദുഃ**
**രാത്രിം യുഗസഹസ്രാന്താം തേƒഹോരാത്രവിദോ ജനാഃ (17)**

ബ്രഹ്മാവിന്റെ പകൽ ആയിരം യുഗത്തോളമുള്ളതാണെന്നും രാത്രി ആയിരം യുഗം കൊണ്ടവസാനിക്കുന്നതാണെന്നും അറിയുന്നവർ അഹോരാത്രങ്ങളെക്കുറിച്ച് അറിയുന്നവരാണ്.

**അവ്യക്താദ് വ്യക്തയഃ സർവാഃ പ്രഭവന്ത്യഹരാഗമേ**
**രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ (18)**

ബ്രഹ്മാവിന്റെ പകൽ തുടങ്ങുമ്പോൾ അവ്യക്തതയിൽ നിന്നും എല്ലാ വസ്തുക്കളും ഉത്ഭവിക്കുന്നു. അവയെല്ലാം ബ്രഹ്മാവിന്റെ രാത്രിയുടെ ആരംഭത്തിൽ ആ മൂലപ്രകൃതിയിൽ തന്നെ ലയിച്ചു ചേരുകയും ചെയ്യുന്നു.

**ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ**
**രാത്ര്യാഗമേ*f*വശഃ പാർഥ പ്രഭവത്യഹരാഗമേ (19)**

ഹേ പാർത്ഥ! ഈ സർവഭൂതങ്ങളും വീണ്ടും വീണ്ടും ഉണ്ടായി രാത്രിയുടെ ആരംഭത്തിൽ പ്രകൃതിയിൽ ലയിക്കയും പരാധിന രായി പ്രഭാതത്തിൽ വീണ്ടും ഉത്ഭവിക്കയും ചെയ്യുന്നു.

**പരസ്തസ്മാത്തു ഭാവോ*f*ന്യോ*f*വ്യക്തോ*f*വ്യക്താത്സനാതനഃ**
**യഃ സ സർവേഷു ഭൂതേഷു നശ്യത്സു ന വിനശ്യതി (20)**

എന്നാൽ ആ അവ്യക്തത്തിനുമപ്പുറത്ത് സനാതനമായ മറ്റൊരു അവ്യക്തഭാവമുണ്ട്. ഏതൊന്നാണോ എല്ലാ ഭൂതങ്ങളും നശിക്കു മ്പോഴും നശിക്കാതിരിക്കുന്നത് അത് ആ രണ്ടാമത് പറഞ്ഞ അവ്യക്തമാണ്.

**അവ്യക്തോ*f*ക്ഷര ഇത്യുക്തസ്തമാഹുഃ പരമാം ഗതിം**
**യം പ്രാപ്യ ന നിവർതന്തേ തദ്ധാമ പരമം മമ (21)**

ആ അവ്യക്തം അക്ഷരമെന്നു പറയപ്പെടുന്നു. അതിനെ പരമ മായ ഗതി (ലക്ഷ്യം) എന്നു പറയുന്നു. ഏതിനെ പ്രാപിച്ചാൽ തിരിച്ചു വരുന്നില്ലയോ അതാണ് എന്റെ പരമമായ സ്ഥാനം.

**പുരുഷഃ സ പരഃ പാർഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ**
**യസ്യാന്തഃസ്ഥാനി ഭൂതാനി യേന സർവമിദം തതം (22)**

ഹേ പാർത്ഥ, യാതൊരുവന്റെ ഉള്ളിലാണോ ഭൂതങ്ങൾ സ്ഥിതി ചെയ്യുന്നത്, യാതോരുവനാൽ ഇതെല്ലാം വ്യാപ്തമായിരിക്കു ന്നുവോ ആ പരമപുരുഷനെ ഏകാന്തഭക്തികൊണ്ട് പ്രാപിക്കാ വുന്നതാണ്.

**യത്ര കാലേ ത്വനാവൃത്തിമാവൃത്തിം ചൈവ യോഗിനഃ**
**പ്രയാതാ യാന്തി തം കാലം വക്ഷ്യാമി ഭരതർഷഭ (23)**

ഭരതശ്രേഷ്ഠ, യോഗികൾ ഏതു കാലത്തു മരിച്ചിട്ട്, പുനർജന്മവും പുനർജന്മമില്ലായ്കയും പ്രാപിക്കുമോ ആ കാലത്തെക്കുറിച്ച് ഞാൻ പറഞ്ഞുതരാം.

**അഗ്നിർജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം**
**തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ (24)**

അഗ്നി, ജ്യോതിസ്, വെളുത്ത പക്ഷം, ഉത്തരായണം ഇവയിൽ ഇവയുടെ ദേവതകൾ വഴിയായി, ഗമിക്കുന്ന ബ്രഹ്മജ്ഞരായ ജനങ്ങൾ ബ്രഹ്മത്തെ പ്രാപിക്കുന്നു.

**ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷണ്മാസാ ദക്ഷിണായനം**
**തത്ര ചാന്ദ്രമസം ജ്യോതിർയോഗീ പ്രാപ്യ നിവർതതേ (25)**

ധൂമം, രാത്രി, അതുപോലെ കൃഷ്ണപക്ഷം, ദക്ഷിണായനം ഇവയിൽ ഇവയുടെ ദേവതകൾ വഴി ഗമിക്കുന്ന യോഗി ചന്ദ്രനിലുള്ള ജ്യോതിസ്സിനെ പ്രാപിച്ച് തിരിച്ച് ഭൂമിയിൽ വരുന്നു.

**ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ**
**ഏകയാ യാത്യനാവൃത്തിമന്യയാവർതതേ പുനഃ (26)**

ജഗത്തിൽ ഈ അഗ്നിധൂമമാർഗങ്ങൾ നിത്യങ്ങളായി കരുതപ്പെടുന്നു. അവയിലൊരു ഗതിയിലൂടെ പുനർജന്മമില്ലായ്മയെ പ്രാപിക്കുന്നു. മറ്റേത്തിൽകൂടി വീണ്ടും തിരിച്ചുവരുന്നു.

**നൈതേ സൃതീ പാർഥ ജാനന്യോഗീ മുഹ്യതി കശ്ചന**
**തസ്മാത്സർവേഷു കാലേഷു യോഗയുക്തോ ഭവാർജുന (27)**

ഹേ അർജ്ജുനാ! ഈ രണ്ടു മാർഗ്ഗങ്ങളെ യഥാർത്ഥമായറിയുന്ന യാതൊരു കർമ്മയോഗിയും മോഹത്തെ പ്രാപിക്കുന്നില്ല.. അതു

കൊണ്ട് ഹേ അർജ്ജുനാ, സമല കാലങ്ങളിലും കർമ്മയോഗ യുക്തനയി ഭവിക്കുക.

**വേദേഷു യജ്ഞേഷു തപഃസു ചൈവ**
**ദാനേഷു യത്പുണ്യഫലം പ്രദിഷ്ടം**
**അത്യേതി തത്സർവമിദം വിദിത്വാ**
**യോഗീ പരം സ്ഥാനമുപൈതി ചാദ്യം (28)**

മേൽ വിവരിച്ചതായ ഈ തത്വത്തെ മുഴുവനും മനസ്സിലാക്കിയാൽ കർമ്മയോഗി, വേദത്തിലും യജ്ഞത്തിലും തപസ്സിലും ദാനത്തിലും പറയപ്പെട്ടതായ പുണ്യങ്ങളെയെല്ലാം അതിക്രമിച്ച് പുരാതനവും ശ്രേഷ്ഠവുമായ പദത്തെ പ്രാപിക്കുന്നു.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
അക്ഷരബ്രഹ്മയോഗോ നാമാഷ്ടമോ*f*ധ്യായഃ

**അഥ നവമോ*ƒ*ധ്യായഃ**

# 09. രാജവിദ്യാരാജഗുഹ്യയോഗഃ

**ശ്രീഭഗവാനുവാച**

**ഇദം തു തേ ഗുഹ്യതമം പ്രവക്ഷ്യാമ്യനസൂയവേ**
**ജ്ഞാനം വിജ്ഞാനസഹിതം യജ്ജ്ഞാത്വാ മോക്ഷ്യസേ*ƒ*ശുഭാത് (1)**

എതൊന്ന് അറിഞ്ഞാൽ പാപത്തിൽനിന്ന് മുക്തനാകുമോ, ഏറ്റവും ഗുഢവും ശാസ്ത്രീയവുമായിട്ടുള്ള ആ ജ്ഞാനത്തെ അസൂയാരഹിതനായ നിന്നോട് ഉപദേശിക്കാം.

**രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം**
**പ്രത്യക്ഷാവഗമം ധർമ്യം സുസുഖം കർതുമവ്യയം (2)**

ഈ ജ്ഞാനം വിദ്യകളിൽവെച്ചു വിശിഷ്ടവും രഹസ്യങ്ങളിൽ വെച്ച് ശേഷ്ഠവും ഉത്തമവും പ്രത്യക്ഷമായറിയവുന്നതും ധർമ്മ ത്തിനൊത്തതും എളുപ്പത്തിൽ ആചരിക്കാവുന്നതും അവ്യയവു മാണ്.

**അശ്രദ്ദധാനാഃ പുരുഷാ ധർമസ്യാസ്യ പരന്തപ**
**അപ്രാപ്യ മാം നിവർതന്തേ മൃത്യുസംസാരവർത്മനി (3)**

അർജ്ജുനാ, ഈ ധർമ്മത്തെ വിശ്വസിക്കാത്ത പുരുഷന്മാർ എന്നെ പ്രാപിക്കുവാൻ കഴിയാതെ മൃത്യുപൂർവമായ സംസാര മാർഗ്ഗത്തിലേക്ക് തിരിച്ചു വരുന്നു.

**മയാ തതമിദം സർവം ജഗദവ്യക്തമൂർത്തിനാ**
**മത്സ്ഥാനി സർവഭൂതാനി ന ചാഹം തേഷ്വവസ്ഥിതഃ (4)**

അവ്യക്തസ്വരൂപനായ എന്നാൽ ഈ പ്രപഞ്ചം മുഴുവനും വ്യാപി ക്കപ്പെട്ടിരിക്കുന്നു. സർവചരാചരങ്ങളും എന്നിൽ സ്ഥിതിചെയ്യു ന്നു. ഞാൻ അവയിൽ കുടികൊള്ളുന്നില്ല.

**ന ച മത്സ്ഥാനി ഭൂതാനി പശ്യ മേ യോഗമൈശ്വരം**
**ഭൂതഭൃന്ന ച ഭൂതസ്ഥോ മമാത്മാ ഭൂതഭാവനഃ (5)**

ഭുതങ്ങൾ (യഥാർഥത്തിൽ) എന്നിൽ സ്ഥിതി ചെയ്യുന്നതുമില്ല. എന്റെ ദിവ്യമായ യോഗശക്തിയെ കണ്ടാലും. ഞാൻ സർവ ഭൂതങ്ങളേയും ഉണ്ടാക്കുന്നവനും ധരിക്കുന്നവനുമാണെങ്കിലും ഞാൻ ഭൂതങ്ങളിൽ സ്ഥിതി ചെയ്യുന്നില്ല.

**യഥാകാശസ്ഥിതോ നിത്യം വായുഃ സർവത്രഗോ മഹാൻ**
**തഥാ സർവാണി ഭൂതാനി മത്സ്ഥാനീത്യുപധാരയ (6)**

സർവത്ര സഞ്ചരിക്കുന്നതും മഹത്തായുള്ളതുമായ വായു എങ്ങനെ എപ്പോഴും ആകാശത്തിൽ സ്ഥിതി ചെയ്യുന്നുവോ അങ്ങിനെയാണ് സർവഭുതങ്ങളും എന്നിൽ കുടികൊള്ളുന്നത്.

**സർവഭൂതാനി കൗന്തേയ പ്രകൃതിം യാന്തി മാമികാം**
**കല്പക്ഷയേ പുനസ്താനി കല്പാദൗ വിസൃജാമ്യഹം (7)**

അർജ്ജുനാ! പ്രളയകാലത്തിൽ സർവഭൂതങ്ങളും എന്റെ പ്രകൃതി യിലേയ്ക്കു ചെല്ലുന്നു. സൃഷ്ടികാലത്തിൽ അവയെയെല്ലാം ഞാൻ വീണ്ടും സൃഷ്ടിക്കുന്നു.

**പ്രകൃതിം സ്വാമവഷ്ടഭ്യ വിസൃജാമി പുനഃ പുനഃ**
**ഭൂതഗ്രാമമിമം കൃത്സ്നമവശം പ്രകൃതേർവശാത് (8)**
**ന ച മാം താനി കർമാണി നിബധ്നന്തി ധനഞ്ജയ**
**ഉദാസീനവദാസീനമസക്തം തേഷു കർമസു (9)**

എന്റെ പ്രകൃതിയിൽ നിന്നുകൊണ്ട് അസ്വതന്ത്രമായ ഈ ജീവി വർഗ്ഗത്തെയെല്ലാം അതാതിന്റെ പ്രകൃതിക്കൊത്തവണ്ണം വീണ്ടും വീണ്ടും ഞാൻ സൃഷ്ടിക്കുന്നു. അത്തരം കർമ്മങ്ങൾ അവയിൽ ആസക്തിയില്ലാതെ, ഉദാസീനനെപ്പോലെയിരിക്കുന്ന എന്നെ ബന്ധി ക്കുന്നില്ല.

**മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം**
**ഹേതുനാനേന കൗന്തേയ ജഗദ്വിപരിവർതതേ (10)**

അർജ്ജുനാ! എന്റെ മേൽനോട്ടത്തിൽ പ്രകൃതി സർവചരാചരങ്ങളെയും ജനിപ്പിക്കുന്നു. എന്റെ അദ്ധ്യക്ഷതയാൽ തന്നെ പ്രപഞ്ചം ഉത്ഭവിക്കുന്നു.

**അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം**
**പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം (11)**

എന്റെ പരമസ്വരൂപത്തെ അറിയാത്ത മുഢന്മാർ സർവചരാചരങ്ങളുടെയും മഹേശ്വരനായ എന്നെ മനുഷ്യശരീരത്തെ അവലംബിച്ചവനെന്നു തെറ്റിദ്ധരിക്കുന്നു.

**മോഘാശാ മോഘകർമാണോ മോഘജ്ഞാനാ വിചേതസഃ**
**രാക്ഷസീമാസുരീം ചൈവ പ്രകൃതിം മോഹിനീം ശ്രിതാഃ (12)**

വ്യർഥമായ ആശയോടും, വ്യർഥമായ കർമ്മത്തോടും, വ്യർഥമായ ജ്ഞാനത്തോടുംകുടി മുഢന്മാർ മോഹജനകവും രാക്ഷസവും ആസുരവുമായ സ്വഭാവത്തെ തന്നെ ആശ്രയിച്ചവരാണ്.

**മഹാത്മാനസ്തു മാം പാർഥ ദൈവീം പ്രകൃതിമാശ്രിതാഃ**
**ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം (13)**

അർജ്ജുനാ! മഹാത്മാക്കളാവട്ടെ ദിവ്യമായ സ്വഭാവത്തെ കൈക്കൊണ്ട്, ഏകാഗ്രചിത്തരായി ഭുതങ്ങൾക്കെല്ലാം ആദ്യനും അനശ്വരനായ എന്നെ അറിഞ്ഞു ഭജിക്കുന്നു.

**സതതം കീർതയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ**
**നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ (14)**

അവർ എന്നെ എപ്പോഴും സ്തുതിക്കയും ദൃഢവ്രതരായി പ്രയത്നിച്ച് ഏകാഗ്രമനസ്സോടും ഭക്തിയോടും കുടി എന്നെ നമസ്കരിക്കുകയും ചെയ്തു പൂജിക്കുന്നു.

**ജ്ഞാനയജ്ഞേന ചാപ്യന്യേ യജന്തോ മാമുപാസതേ**
**ഏകത്വേന പൃഥക്ത്വേന ബഹുധാ വിശ്വതോമുഖം (15)**

വേറേ ചിലർ സർവാത്മാവായ എന്നെ ജ്ഞാനയജ്ഞത്താൽ ഏകഭാവത്തോടും ഭേദഭാവത്തോടും പല രീതിയിൽ യജിച്ചു ഭജിക്കുന്നു.

**അഹം ക്രതുരഹം യജ്ഞഃ സ്വധാഹമഹമൗഷധം**
**മന്ത്രോ*ƒ*ഹമഹമേവാജ്യമഹമഗ്നിരഹം ഹുതം (16)**

യാഗം ഞാനാണ്; യജ്ഞം ഞാനാണ്; ശ്രാദ്ധവും ഞാനാണ്; ഞാനാണ് ഔഷധം; ഞാനാണ് ഹോമദ്രവ്യങ്ങ!ൾ; അഗ്നിയും ഹോമവും ഞാൻ തന്നെ.

**പിതാഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ**
**വേദ്യം പവിത്രമോംകാര ഋക്സാമ യജുരേവ ച (17)**

ഈ പ്രപഞ്ചത്തിന്റെ പിതാവും, മാതാവും, പിതാമഹനും, രക്ഷകനും ഞാൻ തന്നെ. അറിയപ്പെടേണ്ടതും പരിശുദ്ധവുമായ ഓങ്കാരവും, ഋഗ്വേദം, സാമവേദം, യജുർവേദം എന്നിവയും ഞാൻ തന്നെ.

**ഗതിർഭർതാ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത്**
**പ്രഭവഃ പ്രലയഃ സ്ഥാനം നിധാനം ബീജമവ്യയം (18)**

ഗതിയും, ഭരണകർത്താവും, സ്വാമിയും, സാക്ഷിയും, നിവാസ സ്ഥാനവും, ശരണ്യനും, സുഹൃത്തും, സൃഷ്ടികർത്താവും, സംഹാരകർത്താവും, ആധാരവും, നിക്ഷേപവും, അവ്യയമായ ഉത്പത്തികാരണവും ഞാൻതന്നെ.

**തപാമ്യഹമഹം വർഷം നിഗൃഹ്ണാമ്യുത്സൃജാമി ച**
**അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജുന (19)**

അർജ്ജുനാ! ഞാന ചൂടുണ്ടാക്കുന്നു. ഞാൻ മഴ പെയ്യിക്കുയും, അതു തടുക്കയും ചെയ്യുന്നു. ജീവിതവും, മരണവും, സത്തും, അസത്തും ഞാൻ തന്നെ.

**ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ**
**യജ്ഞൈരിഷ്ട്വാ സ്വർഗതിം പ്രാർഥയന്തേ**
**തേ പുണ്യമാസാദ്യ സുരേന്ദ്രലോക-**
**മശ്നന്തി ദിവ്യാന്ദിവി ദേവഭോഗാൻ (20)**

മുന്നുവേദങ്ങളും അറിയുന്നവർ യജ്ഞങ്ങളാൽ എന്നെ പുജിച്ച്, യജ്ഞാവശേഷത്തെ ആസ്വദിച്ച് പാപഹീനന്മാരായി സ്വർഗ്ഗ ലോകത്തെ പ്രാപിക്കാൻ പ്രാർത്ഥിക്കുന്നു. അവർ ശോഭനമായ സ്വർഗ്ഗത്തിൽചെന്ന് അവിടത്തെ ദിവ്യങ്ങളായ ദേവഭോഗങ്ങളെ അനുഭവിക്കുന്നു.

**തേ തം ഭുക്ത്വാ സ്വർഗലോകം വിശാലം**
**ക്ഷീണേ പുണ്യേ മർത്യലോകം വിശന്തി**
**ഏവം ത്രയീധർമമനുപ്രപന്നാ**
**ഗതാഗതം കാമകാമാ ലഭന്തേ (21)**

അവർ വിശാലമായ സ്വർഗ്ഗലോകത്തിൽ നിവസിച്ച് സുഖിച്ച്, പുണ്യം നശിക്കുമ്പോൾ മനുഷ്യലോകത്തിലേക്കുതന്നെ വരുന്നു. ഇങ്ങനെ വേദോക്തധർമ്മത്തെ ആശ്രയിച്ച്, സുഖഭോഗങ്ങളെ ആഗ്രഹിക്കുന്നവർ ജനിക്കയും മരിക്കയും ചെയ്തുകൊണ്ടിരി ക്കുന്നു.

**അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ**
**തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം (22)**

ഏകാഗ്രചിത്തരായി എന്നെത്തന്നെ ചിന്തിച്ചുഭജിച്ച് നിരന്തരം ധ്യാനിച്ചുകൊണ്ടിരിക്കുന്ന ജനങ്ങളുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു.

**യേƒപ്യന്യദേവതാ ഭക്താ യജന്തേ ശ്രദ്ധയാന്വിതാഃ**
**തേƒപി മാമേവ കൗന്തേയ യജന്ത്യവിധിപൂർവകം (23)**

അർജ്ജുനാ! അന്യദേവതകളെ ശ്രദ്ധയോടുകൂടി പൂജിക്കുന്ന ഭക്തന്മാർ വിധിപൂർവമല്ലെങ്കിലും എന്നെത്തന്നെയാണ് പൂജിക്കുന്നത്.

**അഹം ഹി സർവയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച**
**ന തു മാമഭിജാനന്തി തത്ത്വേനാതശ്ച്യവന്തി തേ (24)**

സർവ്വയജ്ഞങ്ങളേയും അനുഭവിക്കുന്നതും അവയ്ക്ക് ഫലം നൽകുന്നതും ഞാനാണ്. എന്നെ ശരിയായി അവർ അറിയുന്നില്ല. അതുകൊണ്ട് ജനനമരണത്തെ ആവർത്തിക്കുന്നു.

**യാന്തി ദേവവ്രതാ ദേവാൻ പിതൄന്യാന്തി പിതൃവ്രതാഃ**
**ഭൂതാനി യാന്തി ഭൂതേജ്യാ യാന്തി മദ്യാജിനോƒപി മാം (25)**

ദേവാരധകന്മാർ ദേവന്മാരെ പ്രാപിക്കുന്നു. പിതൃക്കളെ പൂജിക്കുന്നവർ പിതൃക്കളെ പ്രാപിക്കുന്നു. ഭൂതങ്ങളെ ആരാധിക്കുന്നവർ ഭൂതങ്ങളെ പ്രാപിക്കുന്നു. എന്നെത്തന്നെ ഭജിക്കുന്നവർ എന്നെയും പ്രാപിക്കുന്നു.

**പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി**
**തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ (26)**

പത്രം, പുഷ്പം, ഫലം, ജലം എന്നിവ ഭക്തിയോടു കൂടി എനിക്കായി നിവേദിക്കുന്ന ഏകാഗ്രചിത്തന്റെ ആ ഭക്തി പൂർവകമായ വഴിപാടിനെ ഞാൻ കൈക്കൊള്ളുന്നു.

**യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്**
**യത്തപസ്യസി കൗന്തേയ തത്കുരുഷ്വ മദർപണം (27)**

അർജ്ജുനാ! നീ ഏതൊന്നു ചെയുന്നവോ, ഏതൊന്ന് ഭക്ഷിക്കുന്നുവോ, ഏതൊന്നു ഹോമിക്കുന്നുവോ, ഏതൊന്നു നൽകുന്നു

വോ, ഏതൊരു തപസ്സുചെയ്യുന്നൊവോ അതൊക്കയും എന്നിൽ സമർപ്പിച്ചാലും.

**ശുഭാശുഭഫലൈരേവം മോക്ഷ്യസേ കർമബന്ധനൈഃ**
**സംന്യാസയോഗയുക്താത്മാ വിമുക്തോ മാമുപൈഷ്യസി (28)**

ഇപ്രകാരം ചെയ്താൽ പുണ്യപാപങ്ങളെ നൽകുന്ന കർമ്മബന്ധങ്ങളിൽനിന്നു നീ മുക്തനാകുകയും സന്ന്യാസയുക്തനും മുക്തനുമായി എന്നെ പ്രാപിക്കുകയും ചെയ്യും.

**സമോ*ƒ*ഹം സർവഭൂതേഷു ന മേ ദ്വേഷ്യോ*ƒ*സ്തി ന പ്രിയഃ**
**യേ ഭജന്തി തു മാം ഭക്ത്യാ മയി തേ തേഷു ചാപ്യഹം (29)**

ഞാൻ ഭൂതങ്ങളിലെല്ലാം സമഭാവത്തോടുകൂടിയാണ് വർത്തിക്കുന്നത്. എനിക്കു ശത്രുവില്ല. ഇഷ്ടനുമില്ല. എന്നാൽ ഭക്തിയോടുകൂടി ഭജിക്കുന്നവർ എന്നിലും ഞാൻ അവരിലുമുണ്ട്.

**അപി ചേത്സുദുരാചാരോ ഭജതേ മാമനന്യഭാക്**
**സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ (30)**

ഏറ്റവും ദുരാചാരനായവൻ തന്നെ എന്നെ ഏകാഗ്രചിത്തനായി ഭജിക്കുന്നുവെങ്കിൽ അവനെ ശിഷ്ടനായി കരുതാം. അവൻ ദൃഢവ്രതനാണ്.

**ക്ഷിപ്രം ഭവതി ധർമാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി**
**കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി (31)**

അവൻ വേഗത്തി!ൽ ധർമ്മാത്മാവായിത്തീർന്ന് ശാശ്വതമായ ശാന്തിയെ പ്രാപിക്കുന്നു. ഹേ അർജ്ജുനാ! എന്റെ ഭക്തൻ നശിക്കുന്നില്ലെന്ന് അറിഞ്ഞാലും.

**മാം ഹി പാർഥ വ്യപാശ്രിത്യ യേ*ƒ*പി സ്യുഃ പാപയോനയഃ**
**സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാസ്തേ*ƒ*പി യാന്തി പരാം ഗതിം (32)**

അർജ്ജുനാ! സ്ത്രീകളോ, വൈശ്യന്മാരോ, ശൂദ്രന്മാരോ, നീചകുല ജാതന്മാരോ ആരായിരുന്നാലും എന്നെ ഭജിക്കുന്നവർ പരമഗതിയെ പ്രാപിക്കുന്നു.

**കിം പുനർബ്രാഹ്മണാഃ പുണ്യാ ഭക്താ രാജർഷയയസ്തഥാ**
**അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം (33)**

അങ്ങനെയിരിക്കെ പുണ്യവാന്മാരായ ബ്രഹ്മണന്മാരേയും ഭക്തന്മാരായ രാജർഷിമാരെയും കുറിച്ച് പറയേണ്ടതുണ്ടോ? അനിത്യവും സുഖഹീനവുമായ ഈ മനുഷ്യലോകത്തെ പ്രാപിച്ചിരിക്കുന്നതിനാൽ എന്നെ ഭജിച്ചാലും.

**മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു**
**മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മത്പരായണഃ (34)**

എന്നിൽ മനസ്സു വെച്ച്, എന്നിൽ ഭക്തിയോടുകൂടി എന്നെ പൂജിക്കുകയും എന്നെ നമസ്കരിക്കുകയും ചെയ്യുക, ഇങ്ങനെ എന്നെത്തന്നെ വിചാരിച്ചുകൊണ്ട് മനസ്സ്, എന്നിലുറപ്പിക്കുന്നവൻ എന്നെത്തന്നെ പ്രാപിക്കും.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
രാജവിദ്യാരാജഗുഹ്യയോഗോ നാമ നവമോ$f$ധ്യായഃ

**അഥ ദശമോ*f*ധ്യായഃ**

# 10. വിഭൂതിയോഗഃ

**ശ്രീഭഗവാനുവാച**

**ഭൂയ ഏവ മഹാബാഹോ ശൃണു മേ പരമം വചഃ**
**യത്തേ*f*ഹം പ്രീയമാണായ വക്ഷ്യാമി ഹിതകാമ്യയാ (1)**

ശ്രീകൃഷ്ണൻ പറഞ്ഞു: അർജ്ജുനാ! സംപ്രീതനായ നിന്റെ ഹിതം ആഗ്രഹിച്ചുകൊണ്ട് ഞാൻ വീണ്ടും പറയുന്ന ഉത്കൃഷ്ടമായ വാക്കുകളെ കേട്ടാലും.

**ന മേ വിദുഃ സുരഗണാഃ പ്രഭവം ന മഹർഷയഃ**
**അഹമാദിർഹി ദേവാനാം മഹർഷീണാം ച സർവശഃ (2)**

എന്റെ ഉത്പത്തിയെ ദേവന്മാരോ മഹർഷിമാരോ അറിയുന്നില്ല. മഹർഷിമാർക്കും, ദേവന്മാർക്കും, എല്ലാവിധത്തിലും ഞാൻ ആദ്യനായുള്ളവനാണ്.

**യോ മാമജമനാദിം ച വേത്തി ലോകമഹേശ്വരം**
**അസമ്മൂഢഃ സ മർത്ത്യേഷു സർവപാപൈഃ പ്രമുച്യതേ (3)**

എന്നെ അനാദ്യനായും ജന്മഹീനനായും സർവേശ്വരനായും അറിയുന്നവൻ മനുഷ്യരിൽവെച്ച് അജ്ഞാനരഹിതനായി എല്ലാ പാപങ്ങളിൽനിന്നും മുക്തനായിത്തീരുന്നു.

**ബുദ്ധിർജ്ഞാനമസമ്മോഹഃ ക്ഷമാ സത്യം ദമഃ ശമഃ**
**സുഖം ദുഃഖം ഭവോ*f*ഭാവോ ഭയം ചാഭയമേവ ച (4)**
**അഹിംസാ സമതാ തുഷ്ടിസ്തപോ ദാനം യശോ*f*യശഃ**
**ഭവന്തി ഭാവാ ഭൂതാനാം മത്ത ഏവ പൃഥഗ്വിധാഃ (5)**

ബുദ്ധി, ജ്ഞാനം, മോഹമില്ലായ്മ, ക്ഷമ, സത്യം, ദമം, ശമം, സുഖം, ദുഃഖം, ഉത്പത്തി, നാശം, ഭയം, അഭയം, അഹിംസ, സമത്വം, തുഷ്ടി, തപസ്സ്, ദാനം, അയശസ്സ് എന്നിങ്ങനെ പല

രീതിയിലുള്ള ഭാവങ്ങൾ ജീവികക്കുണ്ടാകുന്നത് എന്നിൽ നിന്നാണ്.

**മഹർഷയഃ സപ്‌ത പൂർവേ ചത്വാരോ മനവസ്തഥാ**
**മദ്ഭാവാ മാനസാ ജാതാ യേഷാം ലോക ഇമാഃ പ്രജാഃ (6)**

പൂർവന്മാരായ ഏഴു മഹർഷികളും അങ്ങനെതന്നെ നാലു മനുക്കളും എന്റെ ഭാവത്തോടുകുടി എന്റെ സങ്കല്പത്തിൽനിന്ന് ഉണ്ടായവരാണ്. അവരിൽനിന്ന് ഈ പ്രജകളെല്ലാം ലോകത്തിൽ ജനിച്ചു.

**ഏതാം വിഭൂതിം യോഗം ച മമ യോ വേത്തി തത്ത്വതഃ**
**സോഽവികംപേന യോഗേന യുജ്യതേ നാത്ര സംശയഃ (7)**

എന്റെ ഈ ഐശ്വര്യത്തേയും യോഗത്തേയും ശരിയായി അറിയുന്നവൻ നിശ്ചലമായ ഏകാഗ്രനിഷ്ഠയോടുകൂടിയവനാണ്; അതിൽ സംശയമില്ല.

**അഹം സർവസ്യ പ്രഭവോ മത്തഃ സർവം പ്രവർതതേ**
**ഇതി മത്വാ ഭജന്തേ മാം ബുധാ ഭാവസമന്വിതാഃ (8)**

ഞാനാണ് എല്ലാത്തിന്റെയും ഉത്ഭവസ്ഥാനമെന്നും സർവവും എന്നിൽ നിന്നാണ് പ്രവർത്തിക്കുന്നതെന്നും അറിഞ്ഞ് പണ്ഡിതന്മാർ ഏകാഗ്രഭാവത്തോടുകൂടി എന്നെ ഭജിക്കുന്നു.

**മച്ചിത്താ മദ്ഗതപ്രാണാ ബോധയന്തഃ പരസ്പരം**
**കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച (9)**

എന്നിൽ മനസ്സു വെയ്ക്കുകയും, എല്ലാ ഇന്ദ്രിയങ്ങളും എന്നിൽ ലയിക്കുകയും ചെയ്തവർ നിരന്തരം എന്നെപ്പറ്റി പരസ്പരം ബോധിപ്പിക്കുകയും ആനന്ദിക്കുകയും ചെയ്യുന്നു.

**തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവകം**
**ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ (10)**

ദൃഢചിത്തന്മാരായി പ്രീതിപൂർവം എന്നെ ഭജിക്കുന്നവക്ക് ഞാൻ ബുദ്ധിയോഗത്തെ നല്കുകയും അതിന്റെ ഫലമായി അവർ എന്നെ പ്രാപിക്കുകയും ചെയ്യുന്നു.

**തേഷാമേവാനുകമ്പാർഥമഹമജ്ഞാനജം തമഃ**
**നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ (11)**

അവരിൽ അനുകമ്പയോടുകൂടി ഞാൻ അവരുടെ മനസ്സിലിരുന്നു കൊണ്ട്, അജ്ഞാനത്തിൽനിന്നുണ്ടായ അന്ധകാരത്തെ ഉജ്ജ്വല മായ ജ്ഞാനദീപം കൊണ്ട് നശിപ്പിക്കുന്നു.

**അർജുന ഉവാച**
**പരം ബ്രഹ്മ പരം ധാമ പവിത്രം പരമം ഭവാൻ**
**പുരുഷം ശാശ്വതം ദിവ്യമാദിദേവമജം വിഭും (12)**
**ആഹുസ്ത്വാമൃഷയഃ സർവേ ദേവർഷിർനാരദസ്തഥാ**
**അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ ബ്രവീഷി മേ (13)**

അർജ്ജുനൻ പറഞ്ഞു: പരബ്രഹ്മവും, പരാശ്രയവും, പരമപവിത്ര വും അങ്ങുതന്നെ. അങ്ങ് ശാശ്വതവും ദിവ്യവും ആദിദേവനും ജന്മഹീനനും സർവവ്യാപിയുമായ പുരുഷനാണെന്നു ദേവർഷി യായ നാരദനും, അസിതനും, ദേവലനും, വ്യാസനും, മറ്റെല്ലാ ഋഷിമാരും പറഞ്ഞിട്ടുണ്ട്. അവിടുന്നു സ്വയം അതുതന്നെ എന്നോടു പറയുന്നു.

**സർവമേതദൃതം മന്യേ യന്മാം വദസി കേശവ**
**ന ഹി തേ ഭഗവൻ വ്യക്തിം വിദുർദേവാ ന ദാനവാഃ (14)**

കൃഷ്ണാ! അങ്ങ് പറയുന്നതെല്ലാം സത്യം തന്നെയെന്ന് ഞാൻ വിചാരിക്കുന്നു. അങ്ങയുടെ ഭാവത്തെ ദേവന്മാരും ദാനവന്മാരും അറിയുന്നില്ല.

**സ്വയമേവാത്മനാത്മാനം വേത്ഥ ത്വം പുരുഷോത്തമ**
**ഭൂതഭാവന ഭൂതേശ ദേവദേവ ജഗത്പതേ (15)**

പുരുഷോത്തമനും സർവഭൂതോല്ലാദകനും ഭുതേശനും ദേവദേവ നും ജഗത്പതിയുമായ കൃഷ്ണാ! അങ്ങ് അങ്ങയെ അങ്ങയാൽ തന്നെ തന്നെത്താൻ അറിയുന്നു.

**വക്തുമർഹമസ്യശേഷേണ ദിവ്യാ ഹ്യാത്മവിഭൂതയഃ**
**യാഭിർവിഭൂതിഭിർലോകാനിമാംസ്ത്വം വ്യാപ്യ തിഷ്ഠസി (16)**

അങ്ങയുടെ ദിവ്യങ്ങളായ ഐശ്വര്യങ്ങളേയും അങ്ങു ലോകങ്ങ ളിൽ ഏതേതു ഐശ്വര്യങ്ങളാൽ വ്യാപിച്ചു നിൽക്കുന്നുവോ അവയേയും അങ്ങുതന്നെയാണ് പറയേണ്ടത്.

**കഥം വിദ്യാമഹം യോഗിംസ്ത്വാം സദാ പരിചിന്തയൻ**
**കേഷു കേഷു ച ഭാവേഷു ചിന്ത്യോഽസി ഭഗവന്മയാ (17)**

കൃഷ്ണാ! ഞാൻ നിരന്തരം ധ്യാനിച്ചുകൊണ്ട് അങ്ങയെ എങ്ങനെ യാണ് അറിയുക? ഏതേതു ഭാവത്തിലാണ് അങ്ങയെ ഞാൻ ധ്യാനിക്കേണ്ടത്?

**വിസ്തരേണാത്മനോ യോഗം വിഭൂതിം ച ജനാർദന**
**ഭൂയഃ കഥയ തൃപ്തിർഹി ശൃണ്വതോ നാസ്തി മേഽമൃതം (18)**

കൃഷ്ണാ! അങ്ങയുടെ യോഗത്തേയും ഐശ്വര്യത്തേയും വീണ്ടും സവിസ്തരം പറഞ്ഞാലും. അങ്ങയുടെ അമൃതസമമായ വാക്കു കൾ എത്ര കേട്ടിട്ടും എനിക്കു തൃപ്തിയാകുന്നില്ല.

**ശ്രീഭഗവാനുവാച**
**ഹന്ത തേ കഥയിഷ്യാമി ദിവ്യാ ഹ്യാത്മവിഭൂതയഃ**
**പ്രാധാന്യതഃ കുരുശ്രേഷ്ഠ നാസ്ത്യന്തോ വിസ്തരസ്യ മേ (19)**

കൃഷ്ണൻ പറഞ്ഞു:
അർജ്ജുനാ! എന്റെ ദിവ്യങ്ങളായ ഐശ്വര്യങ്ങളിൽ പ്രധാനമായി ട്ടുള്ളവയെ നിന്നോടു പറയാം. അവ വിശദീകരിക്കുകയാണെ ങ്കിൽ അതിന് ഒരന്തവുമുണ്ടാവില്ല.

**അഹമാത്മാ ഗുഡാകേശ സർവഭൂതാശയസ്ഥിതഃ**
**അഹമാദിശ്ച മധ്യം ച ഭൂതാനാമന്ത ഏവ ച (20)**

അർജ്ജുനാ! ഞാൻ സർവഭൂതങ്ങളുടേയും അന്തരംഗത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മാവാണ്. സർവചരാചരങ്ങളുടെയും ആദിയും മദ്ധ്യവും അന്തവും ഞാനാണ്.

**ആദിത്യാനാമഹം വിഷ്ണുർജ്യോതിഷാം രവിരംശുമാൻ**
**മരീചിർമരുതാമസ്മി നക്ഷത്രാണാമഹം ശശീ (21)**

ആദിത്യന്മാരിൽ വിഷ്ണുവും, ജ്യോതിസ്സുകളിൽ സഹസ്രകിരണ നായ സൂര്യനും, വായുക്കളിൽ മരീചിയും, നക്ഷത്രങ്ങളിൽ ചന്ദ്രനും ഞാനാണ്.

**വേദാനാം സാമവേദോ$f$സ്മി ദേവാനാമസ്മി വാസവഃ**
**ഇന്ദ്രിയാണാം മനശ്ചാസ്മി ഭൂതാനാമസ്മി ചേതനാ (22)**

വേദങ്ങളിൽ സാമവേദവും, ദേവന്മാരിൽ ഇന്ദ്രനും, ഇന്ദ്രിയങ്ങളി ൽ മനസ്സും, ഭൂതങ്ങളിൽ പ്രാണനും ഞാനാണ്.

**രുദ്രാണാം ശങ്കരശ്ചാസ്മി വിത്തേശോ യക്ഷരക്ഷസാം**
**വസൂനാം പാവകശ്ചാസ്മി മേരുഃ ശിഖരിണാമഹം (23)**

രുദ്രന്മാരിൽ ശങ്കരനും, യക്ഷ–രാക്ഷസന്മാരിൽ കുബേരനും, വസുക്കളിൽ അഗ്നിയും, പർവതങ്ങളിൽ മഹാമേരുവും ഞാനാണ്.

**പുരോധസാം ച മുഖ്യം മാം വിദ്ധി പാർഥ ബൃഹസ്പതിം**
**സേനാനീനാമഹം സ്കന്ദഃ സരസാമസ്മി സാഗരഃ (24)**

അർജ്ജുനാ! പുരോഹിതന്മാരിൽ മുഖ്യനായ ബൃഹസ്പതിയാണു ഞാൻ എന്നറിയൂ. സൈന്യാധിപന്മാരിൽ ഞാൻ സുബ്രഹ്മണ്യ നാണ്. സരസ്സുകളിൽ സമുദ്രവും ഞാനാണ്.

**മഹർഷീണാം ഭൃഗുരഹം ഗിരാമസ്മ്യേകമക്ഷരം**
**യജ്ഞാനാം ജപയജ്ഞോ*ƒ*സ്മി സ്ഥാവരാണാം ഹിമാലയഃ (25)**

മഹഷിമാരിൽ ഭൃഗുവും, വാക്കുകളിൽ ഏകാക്ഷരമായ ഓങ്കാര വും, യജ്ഞങ്ങളിൽ ജപയജ്ഞവും സ്ഥാവരങ്ങളിൽ ഹിമാലയ വും ഞാനാണ്.

**അശ്വത്ഥഃ സർവവൃക്ഷാണാം ദേവർഷീണാം ച നാരദഃ**
**ഗന്ധർവാണാം ചിത്രരഥഃ സിദ്ധാനാം കപിലോ മുനിഃ (26)**
**ഉച്ചൈഃശ്രവസമശ്വാനാം വിദ്ധി മാമമൃതോദ്ഭവം**
**ഐരാവതം ഗജേന്ദ്രാണാം നരാണാം ച നരാധിപം (27)**

എല്ലാ വൃക്ഷങ്ങളിലും വച്ച് അശ്വത്ഥവും, ദേവർഷിമാരിൽ നാരദ നും ഗന്ധർവന്മാരിൽ ചിത്രരഥനും, സിദ്ധന്മാരിൽ കപിലമുനി യും ഞാനാണ്. അശ്വങ്ങളിൽ അമൃതമഥനത്തിൽ നിന്നുണ്ടായ ഉച്ചൈഃശ്രവസ്സും, ഗജേന്ദ്രന്മാരിൽ ഐരാവതവും, മനുഷ്യരിൽ രാജാവും ഞാനാണ്.

**ആയുധാനാമഹം വജ്രം ധേനൂനാമസ്മി കാമധുക്**
**പ്രജനശ്ചാസ്മി കന്ദർപഃ സർപാണാമസ്മി വാസുകിഃ (28)**
**അനന്തശ്ചാസ്മി നാഗാനാം വരുണോ യാദസാമഹം**
**പിതൃൃണാമര്യമാ ചാസ്മി യമഃ സംയമതാമഹം (29)**

ആയുധങ്ങളിൽ വജ്രവും, പശുക്കളിൽ കാമധേനുവും, പ്രജോ ല്പാദകന്മാരിൽ മന്മഥനും ഞാനാണ്. വിഷമുള്ള പാമ്പുകളിൽ വാസുകിയും, വിഷമില്ലാത്ത നാഗങ്ങളിൽ അനന്തനും ഞാനാണ്. ജലജന്തുക്കളിൽ വരുണനും പിതൃക്കളിൽ അര്യമാവും നിയമാധികാരികളി!!ൽ യമനും ഞാനാണ്.

**പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം കാലഃ കലയതാമഹം**
**മൃഗാണാം ച മൃഗേന്ദ്രോ*ƒ*ഹം വൈനതേയശ്ച പക്ഷിണാം (30)**

ദൈത്യന്മാരിൽ പ്രഹ്ലാദനും, കണക്കെടുക്കുന്നവരിൽ കാലനും ഞാനാണ്. മൃഗങ്ങളിൽ സിംഹവും പക്ഷികളിൽ ഗരുഡനും ഞാൻ തന്നെ.

**പവനഃ പവതാമസ്മി രാമഃ ശസ്ത്രഭൃതാമഹം**
**ഝഷാണാം മകരശ്ചാസ്മി സ്രോതസാമസ്മി ജാഹ്നവീ (31)**

ശുദ്ധീകരണവസ്തുക്കളിൽ വായുവും, ആയുധധാരികളിൽ രാമനും ഞാനാണ്. മത്സ്യങ്ങളിൽ മകരവും, നദികളിൽ ഗംഗയും ഞാനാണ്.

**സർഗാണാമാദിരന്തശ്ച മധ്യം ചൈവാഹമർജുന**
**അധ്യാത്മവിദ്യാ വിദ്യാനാം വാദഃ പ്രവദതാമഹം (32)**

അർജ്ജുനാ! സൃഷ്ടിവർഗ്ഗങ്ങളുടെ ഉല്പത്തിസ്ഥിതിലയങ്ങൾ ഞാനാണ്. വിദ്യകളിൽ അദ്ധ്യാത്മവിദ്യയും പരസ്പര സംഭാഷണങ്ങളിൽ വാദവും ഞാൻ തന്നെ.

**അക്ഷരാണാമകാരോƒസ്മി ദ്വന്ദ്വഃ സാമാസികസ്യ ച**
**അഹമേവാക്ഷയഃ കാലോ ധാതാഹം വിശ്വതോമുഖഃ (33)**

അക്ഷരങ്ങളിൽ അകാരവും, സമാസങ്ങളിൽവെച്ചു ദ്വന്ദ്വവും, ക്ഷയമില്ലാത്ത കാലവും, കർമ്മഫലം വിധിക്കുന്നവരിൽ ബ്രഹ്മാവും ഞാനാണ്.

**മൃത്യുഃ സർവഹരശ്ചാഹമുദ്ഭവശ്ച ഭവിഷ്യതാം**
**കീർത്തിഃ ശ്രീർവാക് ച നാരീണാം സ്മൃതിർമേധാ ധൃതിഃ ക്ഷമാ (34)**

സർവത്തേയും നശിപ്പിക്കുന്നവരിൽ മൃത്യുവും, ഭാവിയുടെ ഉത്പാദകനും, സ്ത്രീകളിൽ കീർത്തി, ശ്രീ, സരസ്വതി, സ്മൃതി, ബുദ്ധി, ധൈര്യം, ക്ഷമ എന്നിവയും ഞാനാണ്.

**ബൃഹത്സാമ തഥാ സാമ്നാം ഗായത്രീ ഛന്ദസാമഹം**
**മാസാനാം മാർഗശീർഷോƒഹമൃതൂനാം കുസുമാകരഃ (35)**

സാമവേദത്തിൽ ബൃഹത്സാമവും, ഛന്ദസ്സുകളിൽ ഗായത്രിയും ഞാനാണ്. അങ്ങനെ മാസങ്ങളിൽ മാർഗ്ഗശീർഷവും ഋതുക്കളിൽ വസന്തവും ഞാനാണ്.

**ദ്യൂതം ഛലയതാമസ്മി തേജസ്തേജസ്വിനാമഹം**
**ജയോƒസ്മി വ്യവസായോƒസ്മി സത്ത്വം സത്ത്വവതാമഹം (36)**

വഞ്ചനയിൽ ചൂതുകളിയും, തേജസ്വികളുടെ തേജസ്സും, ജയിക്കുന്നവരിൽ ജയവും, ഉദ്യമികളിൽ ഉദ്യമവും, സാത്വികന്മാരുടെ സത്വഗുണവും ഞാനാണ്.

**വൃഷ്ണീനാം വാസുദേവോƒസ്മി പാണ്ഡവാനാം ധനഞ്ജയഃ**
**മുനീനാമപ്യഹം വ്യാസഃ കവീനാമുശനാ കവിഃ (37)**

വൃഷ്ണികളിൽ കൃഷ്ണനും, പാണ്ഡവന്മാരിൽ അർജ്ജുനനും, മുനികളിൽ വ്യാസനും, കവികളിൽ ശുക്രനും ഞാനാണ്.

**ദണ്ഡോ ദമയതാമസ്മി നീതിരസ്മി ജിഗീഷതാം**
**മൗനം ചൈവാസ്മി ഗുഹ്യാനാം ജ്ഞാനം ജ്ഞാനവതാമഹം (38)**

ശിക്ഷകളിൽ ദണ്ഡവും, ജയേച്ഛുക്കളിൽ നീതിയും, രഹസ്യങ്ങളിൽ മൗനവും, പാണ്ഡിത്യത്തി!ൽ ജ്ഞാനവും ഞാനാണ്.

**യച്ചാപി സർവഭൂതാനാം ബീജം തദഹമർജ്ജുമന**
**ന തദസ്തി വിനാ യത്സ്യാന്മയാ ഭൂതം ചരാചരം (39)**

അർജ്ജുനാ! സർവഭൂതങ്ങളുടേയും ഉത്പത്തികാരണം ഞാനാണ്. ചരവും അചരവുമായ ഏതൊരു വസ്തുവും എന്നെക്കൂടാതെ ജീവിക്കയില്ല.

**നാന്തോƒസ്തി മമ ദിവ്യാനാം വിഭൂതീനാം പരന്തപ**
**ഏഷ തൂദ്ദേശതഃ പ്രോക്തോ വിഭൂതേർവിസ്തരോ മയാ (40)**

അർജ്ജുനാ! എന്റെ ദിവ്യങ്ങളായ ഐശ്വര്യങ്ങൾക്ക് അവസാന മില്ല. എന്റെ വിഭൂതികളെക്കുറിച്ചുള്ള ഈ വിവരണം ഞാൻ ചുരുക്കിപ്പറഞ്ഞിട്ടുള്ളതാണ്.

**യദ്യദ്വിഭൂതിമത്സത്ത്വം ശ്രീമദൂർജിതമേവ വാ**
**തത്തദേവാവഗച്ഛ ത്വം മമ തേജോംƒശസംഭവം (41)**

ഐശ്വര്യത്തോടുകൂടിയോ, ശ്രീയോടുകൂടിയോ കരുത്തോടുകൂടി യോ ഉള്ള ഏതു വസ്തുവും എന്റെ തേജസ്സിന്റെ അംശത്തിൽ നിന്നുണ്ടായതുതന്നെയെന്ന് നീ അറിഞ്ഞാലും.

**അഥവാ ബഹുനൈതേന കിം ജ്ഞാതേന തവാർജുന**
**വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത് (42)**

അർജ്ജുനാ! അഥവാ ഇതിനെ വിസ്തൃതമായി അറിഞ്ഞിട്ട് നിന ക്കെന്തു കാര്യം? ഈ പ്രപഞ്ചത്തെ മുഴുവൻ എന്റെ ഒരംശം കൊണ്ട് ഞാനാണ് താങ്ങുന്നത്.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
വിഭൂതിയോഗോ നാമ ദശമോƒധ്യായഃ

**അഥൈകാദശോ$f$ധ്യായഃ**

# 11. വിശ്വരൂപദർശനയോഗഃ

**അർജുന ഉവാച**

**മദനുഗ്രഹായ പരമം ഗുഹ്യമധ്യാത്മസംജ്ഞിതം**
**യത്ത്വയോക്തം വചസ്തേന മോഹോ$f$യം വിഗതോ മമ (1)**

അർജ്ജുനൻ പറഞ്ഞു: പരമവും ഗൂഢവും ആദ്ധ്യാത്മികവുമായ അങ്ങയുടെ വാക്കുകളാൽ എന്നെ അനുഗ്രഹിക്കയാൽ എന്റെ മോഹം നശിച്ചുപോയി.

**ഭവാപ്യയൗ ഹി ഭൂതാനാം ശ്രുതൗ വിസ്തരശോ മയാ**
**ത്വത്തഃ കമലപത്രാക്ഷ മാഹാത്മ്യമപി ചാവ്യയം (2)**

കൃഷ്ണാ! ഭൂതങ്ങളുടെ ഉത്ഭവനാശങ്ങളെപ്പറ്റിയും അങ്ങയുടെ അവ്യയമായ മാഹാത്മ്യത്തെപ്പറ്റിയും അങ്ങയിൽനിന്നു തന്നെ ഞാൻ കേട്ടു.

**ഏവമേതദ്യഥാത്ഥ ത്വമാത്മാനം പരമേശ്വര**
**ദ്രഷ്ടുമിച്ഛാമി തേ രൂപമൈശ്വരം പുരുഷോത്തമ (3)**

കൃഷ്ണാ! അങ്ങ് അങ്ങയെപ്പറ്റി പറഞ്ഞിട്ടുള്ളതെല്ലാം അങ്ങനെ തന്നെയുള്ളതാണ്. ഹേ പുരുഷോത്തമാ! എനിക്ക് അങ്ങയുടെ ഈശ്വരീയമായ രൂപത്തെ കാണുവാൻ ആഗ്രഹമുണ്ട്.

**മന്യസേ യദി തച്ഛക്യം മയാ ദ്രഷ്ടുമിതി പ്രഭോ**
**യോഗേശ്വര തതോ മേ ത്വം ദർശയാത്മാനമവ്യയം (4)**

കൃഷ്ണാ! എനിക്ക് ആ രൂപം കാണാവുന്നതാണെന്ന് അങ്ങ് വിചാരിക്കുന്നുവെങ്കിൽ അവ്യയനായ അങ്ങയെ എനിക്കു കാണിച്ചുതന്നാലും.

**ശ്രീഭഗവാനുവാച**

**പശ്യ മേ പാർഥേ രൂപാണി ശതശോ*f*ഥ സഹസ്രശഃ**
**നാനാവിധാനി ദിവ്യാനി നാനാവർണാകൃതീനി ച (5)**

ശ്രീകൃഷ്ണൻ പറഞ്ഞു: അർജ്ജുനാ! നാനാപ്രാകാരത്തിൽ ദിവ്യങ്ങളായി നാനാവർണ്ണങ്ങളോടും ആകൃതികളോടുംകൂടി അനേകശതങ്ങളായും അനേകായിരങ്ങളായുമുള്ള എന്റെ രൂപങ്ങളെ നീ കാണുക.

**പശ്യാദിത്യാൻ വസൂൻ രുദ്രാനശ്വിനൗ മരുതസ്തഥാ**
**ബഹൂന്യദൃഷ്ടപൂർവാണി പശ്യാശ്ചര്യാണി ഭാരത (6)**

ആദിത്യന്മാരെയും വസുക്കളെയും, രുദ്രന്മാരെയും, അശ്വിനികളെയും, മരുത്തുകളെയും നീ കാണുക. മുമ്പു കണ്ടിട്ടില്ലാത്ത ബഹുപ്രകാരത്തിലുള്ള ആശ്ചര്യങ്ങളെയും കാണുക.

**ഇഹൈകസ്ഥം ജഗത്കൃത്സ്നം പശ്യാദ്യ സചരാചരം**
**മമ ദേഹേ ഗുഡാകേശ യച്ചാന്യദ് ദ്രഷ്ടുമിച്ഛസി (7)**

ചരാചരങ്ങളോടുകൂടിയ മഹാപ്രപഞ്ചത്തേയും നീ കാണുവാൻ ആഗ്രഹിക്കുന്ന മറ്റുള്ളവയേയും എന്റെ ദേഹത്തിൽ ഒന്നിച്ചു നിൽക്കുന്നത് ഇതാ നീ കാണുക.

**ന തു മാം ശക്യസേ ദ്രഷ്ടുമനേനൈവ സ്വചക്ഷുഷാ**
**ദിവ്യം ദദാമി തേ ചക്ഷുഃ പശ്യ മേ യോഗമൈശ്വരം (8)**

എന്നാൽ നിനക്ക് സ്വന്തം കണ്ണുകൊണ്ട് എന്നെ കാണുന്നതിന് ശക്തിയില്ല. ദിവ്യചക്ഷുസ്സ് നിനക്കു ഞാൻ തരുന്നു. എന്റെ മഹത്തായ ശക്തിയെ കാണുക.

**സഞ്ജയ ഉവാച**

**ഏവമുക്ത്വാ തതോ രാജന്മഹായോഗേശ്വരോ ഹരിഃ**
**ദർശയാമാസ പാർഥായ പരമം രൂപമൈശ്വരം (9)**

സഞ്ജയൻ പറഞ്ഞു:
ഹേ രാജാവേ! ഇത്രയും പറഞ്ഞതിനുശേഷം യോഗയോഗേശ്വരനായ കൃഷ്ണൻ തന്റെ ഐശ്വര്യപൂർണ്ണമായ രൂപത്തെ അർജ്ജുനനു കാണിച്ചു.

**അനേകവക്ത്രനയനമനേകാദ്ഭുതദർശനം**
**അനേകദിവ്യാഭരണം ദിവ്യാനേകോദ്യതായുധം (10)**
**ദിവ്യമാല്യാംബരധരം ദിവ്യഗന്ധാനുലേപനം**
**സർവാശ്ചര്യമയം ദേവമനന്തം വിശ്വതോമുഖം (11)**

അനേകം മുഖങ്ങളും അനേകം കണ്ണുകളും, അത്ഭുതകരങ്ങളായ അനേകദൃശ്യങ്ങളും കൈയിലേന്തിയ അനേകം ആയുധങ്ങളും അനേകം ദിവ്യാഭരണങ്ങളും ദിവ്യങ്ങളായ മാല്യങ്ങളും വസ്ത്രങ്ങളും ദിവ്യസുഗന്ധങ്ങളുമണിഞ്ഞ്, എല്ലാപ്രാകരത്തിലും ആശ്ചര്യകരവും ശോഭനവും അനന്തവുമായിരിക്കുന്ന തന്റെ വിശ്വരൂപത്തെ കാണിച്ചു.

**ദിവി സൂര്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ**
**യദി ഭാഃ സദൃശീ സാ സ്യാദ്ഭാസസ്തസ്യ മഹാത്മനഃ (12)**

ആ മാഹാത്മാവിന്റെ (വിശ്വരൂപത്തിന്റെ) ശോഭ അനേകായിരം സൂര്യന്മാർ ആകാശത്തിൽ ഒരുമിച്ചുദിച്ചാലുണ്ടാകുന്ന പ്രകാശത്തിനു തുല്യമായിരുന്നു.

**തത്രൈകസ്ഥം ജഗത്കൃത്സ്നം പ്രവിഭക്തമനേകധാ**
**അപശ്യദ്ദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ (13)**

അപ്പോൾ അർജ്ജുനൻ ഭഗവാൻ ശ്രീകൃഷ്ണന്റെ ആ ദേഹത്തി!ൽ അനേകവിധത്തിൽ വേർതിരിക്കപ്പെട്ടിട്ടുള്ള ലോകം മുഴുവൻ ഒന്നിച്ചുകണ്ടു.

**തതഃ സ വിസ്മയാവിഷ്ടോ ഹൃഷ്ടരോമാ ധനഞ്ജയഃ**
**പ്രണമ്യ ശിരസാ ദേവം കൃതാഞ്ജലിരഭാഷത (14)**

അതുകണ്ട് അത്ഭുതപരതന്ത്രനും, രോമാഞ്ചകഞ്ചുകിതനും ആയിത്തീർന്ന ആ അർജ്ജുനൻ ഭഗവാനെ കൈകൂപ്പി വണങ്ങി ക്കൊണ്ട് ഇപ്രകാരം പറഞ്ഞു:

**അർജുന ഉവാച**

**പശ്യാമി ദേവാംസ്തവ ദേവ ദേഹേ**
**സർവാംസ്തഥാ ഭൂതവിശേഷസംഘാൻ**
**ബ്രഹ്മാണമീശം കമലാസനസ്ഥ–**
**മൃഷീംശ്ച സർവാനുരഗാംശ്ച ദിവ്യാൻ (15)**

അർജ്ജുനൻ പറഞ്ഞു: ഹേ ദേവ! ഞാൻ അങ്ങയുടെ ഈ ദേഹ ത്തിൽ ദേവന്മാരേയും എല്ലാതരത്തിലുമുള്ള ഭുതഗണങ്ങളേയും, അതുപോലെ, കമലാസനത്തിൽ സ്ഥിതിചെയ്യുന്ന സൃഷ്ടി കർത്താവായ ബ്രഹ്മാവിനേയും മഹർഷിമാരേയും സർവ ദിവ്യ സർപ്പങ്ങളേയും ഇതാ കാണുന്നു.

**അനേകബാഹൂദരവക്ത്രനേത്രം**
**പശ്യാമി ത്വാം സർവതോ*ƒ*നന്തരൂപം**
**നാന്തം ന മധ്യം ന പുനസ്തവാദിം**
**പശ്യാമി വിശ്വേശ്വര വിശ്വരൂപ (16)**

വിശ്വരൂപനും വിശ്വേശ്വരനുമായ ഹേ ഭഗവൻ! ഞാൻ നോക്കു ന്നിടത്തൊക്കെയും അനേകം കൈകളും അനേകം ഉദരങ്ങളും അനേകം മുഖങ്ങളും അനേകം നേത്രങ്ങളുമുള്ളവനും അനന്ത രൂപങ്ങളോടുകൂടിയവനുമായ അങ്ങയെ ഒരാളെ മാത്രമേ കാണു ന്നുള്ളു. എന്നാൽ അവിടത്തെ അന്തമോ മദ്ധ്യമോ ആദിയോ ഞാനൊട്ടു കാണുന്നുമില്ല.

**കിരീടിനം ഗദിനം ചക്രിണം ച**
**തേജോരാശിം സർവതോ ദീപ്തിമന്തം**
**പശ്യാമി ത്വാം ദുർനിരീക്ഷ്യം സമന്താദ്**
**ദീപ്താനലാർകദ്യുതിമപ്രമേയം (17)**

കിരീടം, ഗദ, ചക്രം എന്നിവ ധരിച്ചവനും തേജോമയനും നോക്കിക്കാണുവാൻ വയ്യാത്തവിധത്തിൽ കത്തിജ്വലിക്കുന്ന അഗ്നിസുര്യന്മാരുടെ ശോഭയോടുകൂടിയവനും ആയ അങ്ങയെ ഞാൻ എല്ലായിടത്തും കാണുന്നു.

**ത്വമക്ഷരം പരമം വേദിതവ്യം**
**ത്വമസ്യ വിശ്വസ്യ പരം നിധാനം**
**ത്വമവ്യയഃ ശാശ്വതധർമഗോപ്താ**
**സനാതനസ്ത്വം പുരുഷോ മതോ മേ** **(18)**

അങ്ങ് നാശമില്ലാത്തവനും, അറിയേണ്ടവനും, ഉത്കൃഷ്ടനും, ഈ ലോകത്തിന്റെ പരമമായ ആശ്രയവുമാകുന്നു. അങ്ങ് നാശരഹിത നും സനാതനധർമ്മത്തിന്റെ സംരക്ഷകനും പുരാണപുരുഷനും ആണെന്നാണ് ഞാൻ വിചാരിക്കുന്നത്.

**അനാദിമധ്യാന്തമനന്തവീര്യ-**
**മനന്തബാഹും ശശിസൂര്യനേത്രം**
**പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം**
**സ്വതേജസാ വിശ്വമിദം തപന്തം** **(19)**

ആദിമദ്ധ്യാന്തരഹിതനും അളവറ്റ വീര്യത്തോടുകൂടിയവനും അനേകം കൈകളുള്ളവനും ജ്വലിക്കുന്ന അഗ്നിയെപ്പോലെ ജാജ്ജ്വല്യമാനമായ വക്ത്രത്തോടുകൂടിയവനും, സൂര്യചന്ദ്രന്മാരാ കുന്ന കണ്ണുകളുള്ളവനും സ്വതേജസ്സിനാൽ ഈ ലോകം മുഴുവനും തപിപ്പിക്കുന്നവനുമായ അങ്ങയെയാണ് ഞാനെങ്ങും കാണുന്നത്.

**ദ്യാവാപൃഥിവ്യോരിദമന്തരം ഹി**
**വ്യാപ്തം ത്വയൈകേന ദിശശ്ച സർവാഃ**
**ദൃഷ്ട്വാദ്ഭുതം രൂപമുഗ്രം തവേദം**
**ലോകത്രയം പ്രവ്യഥിതം മഹാത്മൻ** **(20)**

ഹേ മഹാത്മാവേ! ഭൂമിയ്ക്കും ദ്യുലോകത്തിനുമിടയിലുള്ള ഈ ആകാശവും, എല്ലാ ദിക്കുകളും വ്യാപിച്ച് വിളങ്ങുന്ന അവിടുത്തെ അത്യുഗ്രമായ ഈ രൂപം കണ്ട് മൂന്നുലോകവും നടുങ്ങിപ്പോകുന്നു.

**അമീ ഹി ത്വാം സുരസംഘാ വിശന്തി**
**കേചിദ് ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി**
**സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാഃ**
**സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ (21)**

ഈ ദേവഗണങ്ങൾ അങ്ങയിൽ പ്രവേശിക്കുന്നു. ചിലർ ഭീതരായി കൈകൂപ്പി വാഴ്ത്തുന്നു. മഹർഷിമാരും സിദ്ധന്മാരും സ്വസ്തി എന്നു പറഞ്ഞ് അർത്ഥപുഷ്ടിയുള്ള സ്തോത്രങ്ങളാൽ അങ്ങയെ സ്തുതിക്കയും ചെയ്യുന്നു.

**രുദ്രാദിത്യാ വസവോ യേ ച സാധ്യാ**
**വിശ്വേƒശ്വിനൗ മരുതശ്ചോഷ്മപാശ്ച**
**ഗന്ധർവയക്ഷാസുരസിദ്ധസംഘാ**
**വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവേ (22)**

രുദ്രന്മാരും ആദിത്യന്മാരും സാധ്യന്മാരും വിശ്വദേവന്മാരും അശ്വനീദേവന്മാരും മരുത്തുക്കളും പിതൃദേവന്മാരും ഗന്ധർവന്മാരും യക്ഷന്മാരും അസുരന്മാരും സിദ്ധദേവന്മാരുമെല്ലാം അങ്ങയെ അത്ഭുതപരതന്ത്രരായി നോക്കി നിൽക്കുന്നു.

**രൂപം മഹത്തേ ബഹുവക്ത്രനേത്രം**
**മഹാബാഹോ ബഹുബാഹൂരുപാദം**
**ബഹൂദരം ബഹുദംഷ്ട്രാകരാലം**
**ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം (23)**

ഹേ മഹാബാഹോ, അനേകം മുഖങ്ങളും, നേത്രങ്ങളും, കൈകളും, തുടകളും, കാലുകളും, ഉദരങ്ങളും, ദംഷ്ട്രങ്ങളും ഉള്ള

ഭവാന്റെ മഹത്തായ ഈ രൂപത്തെക്കണ്ട് സകലലോകരും ഭീത രായിരിക്കുന്നു. ഞാനും അങ്ങനെതന്നെ ഭയാകുലനായിത്തീർ ന്നിരിക്കുന്നു.

**നഭഃസ്പൃശം ദീപ്തമനേകവർണം**
**വ്യാത്താനനം ദീപ്തവിശാലനേത്രം**
**ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ**
**ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ (24)**

ഹേ വിഷ്ണോ, ആകാശം ചുടുന്നതും, നാനാവർണ്ണങ്ങൾ പൂണ്ടു സമുജ്ജ്വലിക്കുന്നതും, വായ്പിളർന്നതും, നീണ്ട നേത്രങ്ങൾ മിന്നിത്തിളങ്ങുന്നതുമായ അങ്ങയുടെ ഈ സ്വരൂപം കണ്ടിട്ട് എനിക്കു ധൈര്യവും സമാധാനവും നഷ്ടമാകുന്നു.

**ദംഷ്ട്രാകരാലാനി ച തേ മുഖാനി**
**ദൃഷ്ട്വൈവ കാലാനലസന്നിഭാനി**
**ദിശോ ന ജാനേ ന ലഭേ ച ശർമ**
**പ്രസീദ ദേവേശ ജഗന്നിവാസ (25)**

ഹേ ജഗദ്വ്യാപിയായ ദേവേശ, ഘോരമായ ദംഷ്ട്രകളുള്ളതും പ്രളയകാലത്തുണ്ടാകുന്ന അഗ്നിയെപ്പോലെ ജ്വലിക്കുന്നതുമായ അവിടുത്തെ മുഖങ്ങൾ കണ്ടമാത്രയിൽ തന്നെ എനിക്ക് ദിക്കു കൾ അറിയാതായിപ്പോകുന്നു. എനിക്കു മനസ്സമാധാനം തീരെ ഉണ്ടാകുന്നില്ല. ഭഗവാനേ! എന്നിൽ പ്രസാദിച്ചാലും.

**അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ**
**സർവേ സഹൈവാവനിപാലസംഘൈഃ**
**ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൗ**
**സഹാസ്മദീയൈരപി യോധമുഖ്യൈഃ (26)**

**വക്ത്രാണി തേ ത്വരമാണാ വിശന്തി**
**ദംഷ്ട്രാകരാലാനി ഭയാനകാനി**

**കേചിദ്വിലഗ്നാ ദശനാന്തരേഷു**
**സന്ദൃശ്യന്തേ ചൂർണിതൈരുത്തമാംഗൈഃ (27)**

ഈ ധൃതരാഷ്ട്രപുത്രന്മാരായ നൂറുപേരും, ഭീഷ്മർ, ദ്രോണർ, കർണ്ണൻ മുതലായ മഹാരഥന്മാരും, മറ്റുള്ള രാജാക്കന്മാരും ഞങ്ങളുടെ ഭാഗത്തുള്ള യോദ്ധാക്കളും ദംഷ്ട്രകളാൽ ഭയങ്കരമായിരിക്കുന്ന ഭവാന്റെ വക്ത്രങ്ങളിൽ ദ്രുതഗതിയിൽ പ്രവേശിക്കുന്നു. ചിലർ തകർന്നു പൊടിഞ്ഞ തലകളോടുകുടി ദംഷ്ട്രകൾക്കിടയിൽ കുടുങ്ങിക്കിടക്കുന്നതായിക്കാണുന്നു.

**യഥാ നദീനാം ബഹവോംബുവേഗാഃ**
**സമുദ്രമേവാഭിമുഖാ ദ്രവന്തി**
**തഥാ തവാമീ നരലോകവീരാ**
**വിശന്തി വക്ത്രാണ്യഭിവിജ്വലന്തി (28)**

എപ്രകാരം നദികളുടെ നാനാപ്രവാഹങ്ങൾ സമുദ്രത്തെ ലക്ഷ്യമാക്കി ഒഴുകിച്ചെല്ലുന്നുവോ അപ്രകാരം ഈ വീരന്മാർ അങ്ങയുടെ ജ്വലിക്കുന്ന മുഖങ്ങളിൽ പ്രവേശിക്കുന്നു.

**യഥാ പ്രദീപ്തം ജ്വലനം പതംഗാ**
**വിശന്തി നാശായ സമൃദ്ധവേഗാഃ**
**തഥൈവ നാശായ വിശന്തി ലോകാ-**
**സ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ (29)**

പാറ്റകൾ എങ്ങനെ നശിക്കാനായിട്ടുതന്നെ കത്തിക്കാളുന്ന തീയിൽച്ചെന്നു വേഗത്തിൽ വീഴുന്നുവോ, അതുപോലെ തന്നെ ഈ ജനങ്ങളും നാശത്തിനായി അതിവേഗത്തോടെ അവിടുത്തെ വക്ത്രങ്ങളിൽ പ്രവേശിക്കുന്നു.

**ലേലിഹ്യസേ ഗ്രസമാനഃ സമന്താത്**
**ലോകാൻ സമഗ്രാൻ വദനൈർജ്വലദ്ഭിഃ**

**തേജോഭിരാപൂര്യ ജഗത്സമഗ്രം**
**ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ** (30)

ജ്വലിക്കുന്ന മുഖങ്ങളാൽ എല്ലാ ലോകങ്ങളെയും വിഴുങ്ങിക്കൊണ്ട് അങ്ങ് ചുണ്ടുകൾ തുടയ്ക്കുന്നു. അവിടുത്തെ ഉഗ്രകിരണങ്ങൾ ലോകത്തെ മുഴുവൻ തേജോപൂരമാക്കിക്കൊണ്ട് അതിനെ തപിപ്പിക്കുന്നു.

**ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ**
**നമോ*ƒ*സ്തു തേ ദേവവര പ്രസീദ**
**വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം**
**ന ഹി പ്രജാനാമി തവ പ്രവൃത്തിം** (31)

ഹേ മഹാനായ ദേവ! ഉഗ്രരൂപത്തോടുകൂടിയ ഭവാൻ ആരാണെന്നു പറഞ്ഞാലും. അങ്ങേയ്ക്കു നമസ്കാരം! എന്നിൽ പ്രസാദിക്കുമാറാകണേ! ആദിപുരുഷനായ ഭഗവാനെപ്പറ്റി വേണ്ടതിൻവണ്ണം മനസ്സിലാക്കണമെന്നു ഞാനാഗ്രഹിക്കുന്നു. അവിടുത്തെ പ്രവൃത്തിയെ (ഉദ്ദേശത്തെ)ക്കുറിച്ച് എനിക്കറിഞ്ഞുകൂടാ.

**ശ്രീഭഗവാനുവാച**
**കാലോ*ƒ*സ്മി ലോകക്ഷയകൃത് പ്രവൃദ്ധോ**
**ലോകാൻ സമാഹർതുമിഹ പ്രവൃത്തഃ**
**ഋതേ*ƒ*പി ത്വാം ന ഭവിഷ്യന്തി സർവേ**
**യേ*ƒ*വസ്ഥിതാഃ പ്രത്യനീകേഷു യോധാഃ** (32)

ശ്രീകൃഷ്ണൻ പറഞ്ഞു: ഞാൻ ലോകത്തെ നശിപ്പിക്കുന്ന കാലം (കാലൻ) ആകുന്നു. ഞാൻ ലോകസംഹാരകൃത്യത്തിൽ ഏർപ്പെട്ടിരിക്കയാണ്. നീയില്ലെങ്കിലും (നീ യുദ്ധം ചെയ്തില്ലെങ്കിലും) ഇവിടെക്കൂടിയിരിക്കുന്ന ശത്രുപക്ഷത്തിലെ യോദ്ധാക്കളാരും ജീവിച്ചിരിക്കുകയില്ല.

**തസ്മാത്ത്വമുത്തിഷ്ഠ യശോ ലഭസ്വ**
**ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം**
**മയൈവൈതേ നിഹതാഃ പൂർവമേവ**
**നിമിത്തമാത്രം ഭവ സവ്യസാചിൻ (33)**

ഹേ! അർജ്ജുനാ! നീ എഴുന്നേൽക്കുക, യുദ്ധം ചെയ്തു ജയവും യശസ്സും നേടുക. ശത്രുക്കളെ ജയിച്ച് ഐശ്വര്യസമൃദ്ധമായ രാജ്യം ഭരിച്ചുവാഴുക. പരമാർത്ഥത്തിൽ ഞാൻ ഇവരെ മുമ്പു തന്നെ വധിച്ചുകഴിഞ്ഞിരിക്കുന്നു. നീ അതിനു നിമിത്തകാരണം മാത്രമായിത്തീർന്നാൽ മതി.

**ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച**
**കർണം തഥാന്യാനപി യോധവീരാൻ**
**മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ**
**യുധ്യസ്വ ജേതാസി രണേ സപത്നാൻ (34)**

എന്നാൽ വധിക്കപ്പെട്ടവരായ ദ്രോണരെയും ഭീഷ്മരെയും ജയദ്രഥനെയും മറ്റു ശത്രുസൈനികവീരന്മാരെയെല്ലാം നീ വധിച്ചുകൊണ്ടാലും. നീ വ്യസനിക്കരുത്. യുദ്ധം ചെയ്യൂ, നീ ശത്രുക്കളെ കീഴടക്കുകതന്നെ ചെയ്യും.

**സഞ്ജയ ഉവാച**
**ഏതച്ഛ്രുത്വാ വചനം കേശവസ്യ**
**കൃതാഞ്ജലിർവേപമാനഃ കിരീടീ**
**നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം**
**സഗദ്ഗദം ഭീതഭീതഃ പ്രണമ്യ (35)**

സഞ്ജയൻ പറഞ്ഞു: ശ്രീകൃഷ്ണന്റെ ഈ വാക്കുകൾ കേട്ടിട്ട് അർജ്ജുനൻ വിറച്ചുകൊണ്ട് ഭയത്തോടുകൂടി വീണ്ടും കൈകൂപ്പിത്തൊഴുതു പിന്നെയും പറഞ്ഞു:

**അർജുന ഉവാച**

**സ്ഥാനേ ഹൃഷീകേശ തവ പ്രകീർത്യാ**
**ജഗത്പ്രഹൃഷ്യത്യനുരജ്യതേ ച**
**രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി**
**സർവോ നമസ്യന്തി ച സിദ്ധസംഘാഃ (36)**

അർജ്ജുനൻ പറഞ്ഞു: ഹേ ഹൃഷികേശ! അങ്ങയുടെ സ്തുതിക്കുന്നതുകൊണ്ട് ഈ ലോകത്തിനു സന്തോഷവും ഭക്തിയും ഉണ്ടാകുന്നു എന്നുള്ളതു യുക്തം തന്നെ. ദുഷ്ടന്മാരായ അസുര രാക്ഷസന്മാർ അവിടുത്തെ സ്തുതികൾ കേൾക്കുന്നമാത്രയിൽ ഭീതരായി നാലുദിക്കുകളിലും ഓടുന്നു. ശിഷ്ടന്മാരായ ദേവന്മാരാവട്ടെ ഭക്തിപരശരായി അവിടുത്തെ നമസ്കരിക്കയും ചെയ്യുന്നു.

**കസ്മാച്ച തേ ന നമേരന്മഹാത്മൻ**
**ഗരീയസേ ബ്രഹ്മണോƒപ്യാദികർത്രേ**
**അനന്ത ദേവേശ ജഗന്നിവാസ**
**ത്വമക്ഷരം സദസത്തത്പരം യത് (37)**

ബ്രഹ്മാവിന്റെയും ആദികർത്താവും ശ്രേഷ്ഠനുമായ അങ്ങയെ നമസ്കരിക്കാതെയിരിക്കുന്നത് എങ്ങനെയാണ്? സർവാന്തര്യാമിയായ ഹേ വിശ്വേശ്വരാ! സത്തും അസത്തും അവയ്ക്കപ്പുറമുള്ളതും നാശമില്ലാത്തതുമായ തത്ത്വവും അങ്ങു തന്നെയാകുന്നു.

**ത്വമാദിദേവഃ പുരുഷഃ പുരാണ–**
**സ്ത്വമസ്യ വിശ്വസ്യ പരം നിധാനം**
**വേത്താസി വേദ്യം ച പരം ച ധാമ**
**ത്വയാ തതം വിശ്വമനന്തരൂപ (38)**

ഹേ ഭഗവൻ! അങ്ങ് ആദിദേവനും പുരാണപുരുഷനുമാകുന്നു. അങ്ങ് ലോകത്തിന്റെ പരമമായ ആധാരമാകുന്നു. അറിയുന്നവനും, അറിയപ്പെടേണ്ടവനും പരമമായ ലക്ഷ്യവും അങ്ങു

തന്നെ. അനന്തരൂപനായ അങ്ങയാൽ ഈ ലോകം വ്യാപ്ത മായിരിക്കുന്നു.

**വായുർയമോ$f$ഗ്നിർവരുണഃ ശശാങ്കഃ**
**പ്രജാപതിസ്ത്വം പ്രപിതാമഹശ്ച**
**നമോ നമസ്തേ$f$സ്തു സഹസ്രകൃത്വഃ**
**പുനശ്ച ഭൂയോ$f$പി നമോ നമസ്തേ (39)**

അങ്ങ് വായുവും, യമനും, അഗ്നിയും, വരുണനും, ചന്ദ്രനും, ബ്രഹ്മാവും, ബ്രഹ്മാവിന്റെ ബ്രഹ്മാവും ആകുന്നു. അങ്ങയ്ക്കു നമസ്കാരം ഭവിക്കട്ടെ. വീണ്ടും വീണ്ടും അങ്ങേയ്ക്കു നമസ്കാരം.

**നമഃ പുരസ്താദഥ പൃഷ്ഠതസ്തേ**
**നമോ$f$സ്തു തേ സർവത ഏവ സർവ**
**അനന്തവീര്യാമിതവിക്രമസ്ത്വം**
**സർവം സമാപ്നോഷി തതോ$f$സി സർവഃ (40)**

ഹേ സർവാത്മൻ, അങ്ങനെ മുന്നിലും പിന്നിലും നിന്നു ഞാൻ നമസ്കരിക്കുന്നു. എല്ലാഭാഗത്തും അങ്ങേയ്ക്കു നമസ്കാരം. അളവറ്റ വീരവും അതിരറ്റ പരാക്രമവും ഉള്ളവനായ അങ്ങ് ലോകം മുഴുവൻ വ്യാപിച്ചവനായിരിക്കുന്നു. അതിനാൽ എല്ലാം അങ്ങ് തന്നെയാകുന്നു.

**സഖേതി മത്വാ പ്രസഭം യദുക്തം**
**ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി**
**അജാനതാ മഹിമാനം തവേദം**
**മയാ പ്രമാദാത് പ്രണയേന വാപി (41)**

ഹേ ഭഗവൻ! അങ്ങയുടെ ഈ മഹിമാതിശയം മനസ്സിലാക്കാതെ ഞാൻ അബദ്ധത്താലോ സ്നേഹത്താലോ സ്നേഹിതനാണെന്നു കരുതി അങ്ങയെ ഞാൻ ഹേ കൃഷ്ണാ, ഹേ യാദവ, ഹേ സഖേ എന്നൊക്കെ വിളിച്ചുപോയിട്ടുള്ളതിനെ അങ്ങു ക്ഷമിക്കണം.

**യച്ചാവഹാസാർഥകമസത്കൃതോƒസി**
**വിഹാരശയ്യാസനഭോജനേഷു**
**ഏകോƒഥവാപ്യച്യുത തത്സമക്ഷം**
**തത്ക്ഷാമയേ ത്വാമഹമപ്രമേയം** **(42)**

ഹേ അച്യുത, കളിക്കുമ്പോഴും, കിടക്കുമ്പോഴും, ഇരിക്കുമ്പോഴും, ഉണ്ണുമ്പോഴും, തനിച്ചിരിക്കുമ്പോഴും, പലർ കൂടിച്ചേർന്നിരിക്കുമ്പോഴും ഞാൻ ഏതെങ്കിലും വിധത്തിൽ അങ്ങയെ അപമാനിച്ചിട്ടുണ്ടെങ്കിൽ അതിനെ പൊറുക്കണമെന്നു ഞാൻ അമേയനായ അങ്ങയോടു പ്രാർത്ഥിക്കുന്നു.

**പിതാസി ലോകസ്യ ചരാചരസ്യ**
**ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ**
**ന ത്വത്സമോƒസ്ത്യഭ്യധികഃ കുതോƒന്യോ**
**ലോകത്രയേƒപ്യപ്രതിമപ്രഭാവ** **(43)**

അതുല്യശക്തിയുള്ള ഹേ ഭഗവൻ! അങ്ങ് ചരാചരാത്മകമായ ഈ ജഗത്തിന്റെ പിതാവാകുന്നു. അങ്ങ് ഈ ജഗത്തിനു പുജ്യനും ശ്രേഷ്ഠനായ ഗുരുവുമാകുന്നു. മൂന്നു ലോകങ്ങളിലും അങ്ങയ്ക്കു തുല്യനായിട്ടൊരാളുമില്ല. അപ്പോൾ അതുലിതശക്തിയുള്ള അങ്ങയെ വെല്ലാൻ ആരാണുള്ളത്?

**തസ്മാത്പ്രണമ്യ പ്രണിധായ കായം**
**പ്രസാദയേ ത്വാമഹമീശമീഡ്യം**
**പിതേവ പുത്രസ്യ സഖേവ സഖ്യുഃ**
**പ്രിയഃ പ്രിയായാർഹസി ദേവ സോഢും** **(44)**

ഹേ ദേവ! അതിനാൽ ഞാൻ നിന്തിരുവടിയെ വണങ്ങി സ്തുത്യനും ലോകനാഥനും ആയ അങ്ങയോട് എന്നിൽ പ്രസാദിക്കണേ എന്ന് അപേക്ഷിക്കുന്നു. പിതാവ് പുത്രന്റെയും, സ്നേഹിതൻ സുഹൃത്തിന്റെയും, പ്രിയൻ പ്രിയയുടെയും അപരാധങ്ങൾ ക്ഷമിക്കുമ്പോലെ അങ്ങ് എന്റെ അപരാധത്തെയും ക്ഷമിക്കണം.

**അദൃഷ്ടപൂർവം ഹൃഷിതോ$\mathcal{f}$സ്മി ദൃഷ്ട്വാ**
**ഭയേന ച പ്രവ്യഥിതം മനോ മേ**
**തദേവ മേ ദർശയ ദേവ രൂപം**
**പ്രസീദ ദേവേശ ജഗന്നിവാസ (45)**

ലോകവ്യാപിയായ ദേവേശ! മുമ്പു കാണാത്തതു കണ്ടിട്ട് ഞാൻ സന്തോഷിക്കുന്നു; എങ്കിലും ഭയത്താൽ എന്റെ ഹൃദയം വിഹ്വല മായിത്തീരുന്നു. ആ (ശ്രീകൃഷ്ണാകൃതിയിലുള്ള) രൂപം തന്നെ എനിക്കു കാണിച്ചു തരിക. ദേവ! പ്രസാദിക്കേണമേ!

**കിരീടിനം ഗദിനം ചക്രഹസ്ത-**
**മിച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ**
**തേനൈവ രൂപേണ ചതുർഭുജേന**
**സഹസ്രബാഹോ ഭവ വിശ്വമൂർത്തേ (46)**

മുമ്പത്തെ മട്ടിൽ തലയിൽ കിരീടവും, കൈകളിൽ ഗദയും, ചക്ര വും ധരിച്ചിട്ടുള്ള അവിടുത്തെ രൂപത്തെ ഞാൻ കാണ്മാനാഗ്രഹി ക്കുന്നു. അസംഖ്യം ബാഹുക്കളോടുകൂടിയ ഭഗവാനേ, ചതുർ ഭുജത്തോടു കൂടിയ ആ പഴയ രൂപത്തെത്തന്നെ പ്രാപിച്ചാലും!

**ശ്രീഭഗവാനുവാച**
**മയാ പ്രസന്നേന തവാർജുനേദം**
**രൂപം പരം ദർശിതമാത്മയോഗാത്**
**തേജോമയം വിശ്വമനന്തമാദ്യം**
**യന്മേ ത്വദന്യേന ന ദൃഷ്ടപൂർവം (47)**

ഹേ അർജ്ജുനാ! ഞാൻ എന്റെ യോഗശക്തിയാൽ നിനക്കു കാട്ടിത്തന്നതായ തേജോമയവും അനാദ്യന്തവുമായ ഈ വിശ്വ രൂപം മറ്റാരും ഇതുവരെ കണ്ടിട്ടുള്ളതല്ല.

**ന വേദയജ്ഞാധ്യയനൈർന ദാനൈർ**
**ന ച ക്രിയാഭിർന തപോഭിരുഗ്രൈഃ**

**ഏവംരൂപഃ ശക്യ അഹം നൃലോകേ**
**ദ്രഷ്ടും ത്വദന്യേന കുരുപ്രവീര (48)**

ഹേ കൗരവശ്രേഷ്ഠ! എന്റെ ഈ രൂപം വേദാധ്യയനത്താലോ യാഗാനുഷ്ഠാനം കൊണ്ടോ ദാനങ്ങൾ, ഉഗ്രതപസ്സുകൾ, ക്രിയകൾ മുതലായവ കൊണ്ടോ ഈ മനുഷ്യലോകത്തിൽ നീ ഒഴിച്ചു മറ്റൊരുത്തനാലും കാണപ്പെടുവാൻ കഴിയുന്നതല്ല.

**മാ തേ വ്യഥാ മാ ച വിമൂഢഭാവോ**
**ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം**
**വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം**
**തദേവ മേ രൂപമിദം പ്രപശ്യ (49)**

എന്റെ ഈ ഘോരമായ രൂപംകണ്ടു നീ ഭയപ്പെടുകയും സംഭ്രമിക്കുകയും വേണ്ട. നീ ഭയം വെടിഞ്ഞ് പ്രീതചിത്തനായി എന്റെ ആ പൂർവരൂപത്തെ വീണ്ടും കാണുക.

**സഞ്ജയ ഉവാച**

**ഇത്യർജുനം വാസുദേവസ്തഥോക്ത്വാ**
**സ്വകം രൂപം ദർശയാമാസ ഭൂയഃ**
**ആശ്വാസയാമാസ ച ഭീതമേനം**
**ഭൂത്വാ പുനഃ സൗമ്യവപുർമഹാത്മാ (50)**

സഞ്ജയൻ പറഞ്ഞു: ശ്രീകൃഷ്ണൻ ഇങ്ങനെ അർജ്ജുനോടു പറഞ്ഞിട്ട് തന്റെ പൂർവരൂപം തന്നെ കാണിച്ചുകൊടുത്തു. സൗമ്യരൂപനായിത്തീർന്ന ഭഗവാൻ ഭീതനായ പാർത്ഥനെ ആശ്വസിപ്പിക്കുകയും ചെയ്തു.

**അർജുന ഉവാച**

**ദൃഷ്ട്വേദം മാനുഷം രൂപം തവ സൗമ്യം ജനാർദന**
**ഇദാനീമസ്മി സംവൃത്തഃ സചേതാഃ പ്രകൃതിം ഗതഃ (51)**

ഹേ ജനാർദ്ദനാ! അങ്ങയുടെ സൗമ്യമായ മാനുഷരൂപം കണ്ട് ഞാനിപ്പോൾ മനസ്സമാധാനത്തെയും പൂർവപ്രകൃതിയെയും പ്രാപിച്ചവനായിത്തീർന്നിരിക്കുന്നു.

**ശ്രീഭഗവാനുവാച**

**സുദുർദർശമിദം രൂപം ദൃഷ്ടവാനസി യന്മമ**
**ദേവാ അപ്യസ്യ രൂപസ്യ നിത്യം ദർശനകാംക്ഷിണഃ (52)**

ശ്രീകൃഷ്ണൻ പറഞ്ഞു: ദേവന്മാർപോലും എന്നും ദർശിക്കുവാൻ അത്യന്തം ആഗ്രഹിച്ചു കൊണ്ടിരിക്കുന്നതും, ദർശിപ്പാൻ പ്രയാസമായിട്ടുള്ളതുമായ എന്റെ ഈ രൂപത്തെ നീ കണ്ടുവല്ലോ.

**നാഹം വേദൈർന തപസാ ന ദാനേന ന ചേജ്യയാ**
**ശക്യ ഏവംവിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ (53)**

ഏതാദൃശനായ എന്നെ നീ കണ്ടവിധത്തി!ൽ കാണുന്നതിനു വേദങ്ങളാലോ തപസ്സിനാലോ ദാനത്തിനാലോ യോഗത്തിനാലോ ഒന്നും സാധിക്കുന്നതല്ല.

**ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോ ƒർജുന**
**ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ (54)**

ഹേ ശത്രുനാശകനായ അർജ്ജുനാ, അനന്യവിഷയകമായ ഭക്തിയൊന്നിനാൽ മാത്രമേ ഇങ്ങനെയുള്ളവനായ എന്നെ യഥാർത്ഥമായി അറിയാനും കാണ്മാനും പ്രാപിക്കുവാനും കഴിയുകയുള്ളു.

**മത്കർമകൃന്മത്പരമോ മദ്ഭക്തഃ സംഗവർജിതഃ**
**നിർവൈരഃ സർവഭൂതേഷു യഃ സ മാമേതി പാണ്ഡവ (55)**

ഹേ പാണ്ഡുപുത്ര! യാതൊരുത്തൻ എന്നെ ഉദ്ദേശിച്ചു കർമ്മം ചെയ്യുന്നവനും, എന്നെ പ്രാപ്യസ്ഥാനമായി വിചാരിക്കുന്നവനും, എന്നിൽ ഭക്തിയുള്ളവനും, സംഗം വിട്ടവനും, സർവജീവികളി

ലും വൈരമില്ലാത്തവനും ആയിരിക്കുന്നുവോ അവൻ എന്നെ പ്രാപിക്കുന്നു.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
വിശ്വരൂപദർശനയോഗോ നാമൈകാദശോ*f*ധ്യായഃ

**അഥ ദ്വാദശോƒധ്യായഃ**

# 12. ഭക്തിയോഗഃ

**അർജുന ഉവാച**

**ഏവം സതതയുക്താ യേ ഭക്താസ്ത്വാം പര്യുപാസതേ**
**യേ ചാപ്യക്ഷരമവ്യക്തം തേഷാം കേ യോഗവിത്തമാഃ (1)**

അർജ്ജുനൻ പറഞ്ഞു:
ഇപ്രകാരം എപ്പോഴും അങ്ങയി!ൽ ഉറപ്പിച്ച മനസ്സോടുകൂടി അങ്ങയെ ഉപാസിക്കുന്നവരോ, അവ്യക്തമായ അക്ഷരബ്രഹ്മ ത്തെ ഉപാസിക്കുന്നവരോ, ആരാണ് അധികം യോഗജ്ഞാന മുള്ളവർ?

**ശ്രീഭഗവാനുവാച**

**മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ**
**ശ്രദ്ധയാ പരയോപേതാസ്തേ മേ യുക്തതമാ മതാഃ (2)**

ശ്രീകൃഷ്ണൻ പറഞ്ഞു: ആർ എന്നിൽ മനസ്സുറപ്പിച്ചു സ്ഥിരമായ നിഷ്ഠയോടും ശ്രേഷ്ഠമായ ശ്രദ്ധയോടും കുടി എന്നെ ആരാധിക്കു ന്നുവോ അവരാണ് യോഗത്തിൽ ശ്രേഷ്ഠന്മാരെന്നാണ് എന്റെ അഭിപ്രായം.

**യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ**
**സർവത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം (3)**
**സന്നിയമ്യേന്ദ്രിയഗ്രാമം സർവത്ര സമബുദ്ധയഃ**
**തേ പ്രാപ്നുവന്തി മാമേവ സർവഭൂതഹിതേ രതാഃ (4)**

യാതൊരുത്തർ, നാശമില്ലാത്തതും, ഇന്നവിധത്തിലുള്ളതാണെ ന്നു വിവരിക്കുവാൻ വയ്യാത്തതും, അവ്യക്തവും സർവവ്യാപ്ത വുമായിരിക്കുന്നതും ചിന്തിച്ചറിയിപ്പാൻ പ്രയാസമായിട്ടുള്ളതും മാറ്റം വരാത്തതും അനാദിയായിട്ടുള്ളതുമായ ബ്രഹ്മത്തെ ഭജി ക്കുകയും, ഇന്ദ്രിയങ്ങളെ അടക്കി സർവത്ര സമബുദ്ധിയോടും

സർവഭൂതങ്ങൾക്കും നന്മയെച്ചെയ്വാനുള്ള താല്പര്യത്തോടും കൂടി വർത്തിക്കുകയും ചെയ്യുന്നുവോ അവർ എന്നെത്തന്നെ പ്രാപിക്കുന്നു.

**ക്ലേശോ ƒധികതരസ്തേഷാമവ്യക്താസക്തചേതസാം**
**അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ (5)**

അവ്യക്തബ്രഹ്മത്തിൽ മനസ്സുറപ്പിച്ചു നിർഗുണോപാസന ചെയ്യുന്നവർക്ക് വളരെയധികം ക്ലേശം ഉണ്ടാകുന്നതാണ്. എന്തെന്നാൽ ദേഹികൾക്ക് അവ്യക്തബ്രഹ്മത്തെ ഉപാസിക്കുന്നത് തുലോം ദുഷ്കരമായിട്ടുള്ളതാകുന്നു.

**യേ തു സർവാണി കർമാണി മയി സംന്യസ്യ മത്പരാഃ**
**അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ (6)**
**തേഷാമഹം സമുദ്ധർതാ മൃത്യുസംസാരസാഗരാത്**
**ഭവാമി നചിരാത് പാർഥ മയ്യാവേശിതചേതസാം (7)**

സമലകർമ്മങ്ങളേയും എന്നിൽ സമർപ്പിച്ച് എന്നെ ആശ്രയമായിക്കരുതി, അന്യവിഷയങ്ങളിൽ നിന്നുവിട്ട്, ഏകാഗ്രചിത്തതയോടുകൂടി എന്നെ ധ്യാനിക്കുന്നവരാരോ, എന്നിൽ ഉറപ്പിച്ച മനസ്സോടുകൂടിയവരായ അവരെ ഞാൻ അചിരേണ സംസാരസമുദ്രത്തിൽ നിന്നു കരകയറ്റി രക്ഷിക്കുന്നതായിരിക്കും.

**മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ**
**നിവസിഷ്യസി മയ്യേവ അത ഊർധ്വം ന സംശയഃ (8)**

മനസ്സിനെ എന്നിൽത്തന്നെ നിലനിർത്തുക; സ്ഥിരമായി എന്നിൽ തന്നെ ബുദ്ധിയെ ചെലുത്തുക; അങ്ങനെ ചെയ്താൽ നീ എന്നിൽത്തന്നെ നിവസിക്കും, സംശയമില്ല.

**അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം**
**അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ (9)**

ഇനി എന്നിൽ സ്ഥിരമായി ചിത്തം നിർത്തുവാൻ ശക്തിയില്ലാത്ത പക്ഷം പിന്നെ അഭ്യാസയോഗത്താൽ എന്നെ പ്രാപിക്കുവാൻ നോക്കണം.

**അഭ്യാസേƒപ്യസമർഥോƒസി മത്കർമപരമോ ഭവ**
**മദർഥമപി കർമാണി കുർവൻ സിദ്ധിമവാപ്സ്യസി (10)**

അഭ്യാസത്തിലും നീ അശക്തനാണെങ്കി!ൽ എന്നെ ഉദ്ദേശിച്ചു കർമ്മം ചെയ്യുക. എന്നെയുദ്ദേശിച്ചു കർമ്മം ചെയ്താലും നീ സിദ്ധിയെ പ്രാപിക്കുന്നതാണ്.

**അഥൈതദപ്യശക്തോƒസി കർതും മദ്യോഗമാശ്രിതഃ**
**സർവകർമഫലത്യാഗം തതഃ കുരു യതാത്മവാൻ (11)**

ഇതിനും നിനക്കു ശക്തിയില്ലെങ്കിൽ എന്നെ ശരണം പ്രാപിച്ച് ആത്മസംയമനം ചെയ്ത് സകല കർമ്മങ്ങളും ഫലേച്ഛ കൂടാതെ ചെയ്യുക.

**ശ്രേയോ ഹി ജ്ഞാനമഭ്യാസാജ്ജ്ഞാനാദ്ധ്യാനം വിശിഷ്യതേ**
**ധ്യാനാത് കർമഫലത്യാഗസ്ത്യാഗാച്ഛാന്തിരനന്തരം (12)**

അഭ്യസത്തേക്കാൾ ജ്ഞാനം ശ്രേഷ്ഠമാകുന്നു. ജ്ഞാനത്തേക്കാൾ ശ്രേഷ്ഠമായിട്ടുള്ളതു ധ്യാനമാണ്. ധ്യാനത്തേക്കാളും വിശിഷ്ട മായിരിക്കുന്നതാണ് ത്യാഗം (കർമ്മഫലത്യാഗം) ത്യാഗത്തിൽ നിന്നുടനെ ശാന്തിയുണ്ടാകുന്നു.

**അദ്വേഷ്ടാ സർവഭൂതാനാം മൈത്രഃ കരുണ ഏവ ച**
**നിർമമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ (13)**
**സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ**
**മയ്യർപ്പിതമനോബുദ്ധിർയോ മദ്ഭക്തഃ സ മേ പ്രിയഃ (14)**

ഒരു പ്രാണിയേയും വിദ്വേഷിക്കാതെയും എല്ലാവരോടും സ്നേഹ വും ദയയും കാണിച്ച് ഒന്നിലും തന്റേതെന്ന സ്വാർത്ഥബുദ്ധിയി ല്ലാതെയും, അഹങ്കാരം കൈവിട്ടും, സുഖദുഃഖങ്ങളെ ഒരു

പോലെ ഗണിച്ചും ക്ഷമയെ പുലത്തിയും, സദാ സന്തുഷ്ടിയും സമചിത്തതയും വഹിച്ചും, ആത്മസംയമനം ചെയ്തും, സ്ഥിര നിശ്ചയനായി എന്നിൽ മനസ്സും ബുദ്ധിയും ഉറപ്പിച്ച് എന്നെ ഭജിക്കുന്നവനാരോ ആ ഭക്തൻ എനിക്കു അത്യന്തം ഇഷ്ടപ്പെട്ട വനാകുന്നു.

**യസ്മാന്നോദ്വിജതേ ലോകോ ലോകാന്നോദ്വിജതേ ച യഃ**
**ഹർഷാമർഷഭയോദ്വേഗൈർമുക്തോ യഃ സ ച മേ പ്രിയഃ (15)**

ആരെ ലോകം ഭയപ്പെടുന്നില്ലയോ, ആർ ലോകത്തെയും ഭയ പ്പെടുന്നില്ലയോ, ആർ സന്തോഷം, ദ്വേഷം, ഭയം, ക്ഷോഭം മുതലായവയിൽനിന്നു മുക്തനായിരിക്കുന്നുവോ, അവനും എനിക്ക് പ്രിയപ്പെട്ടവനാകുന്നു.

**അനപേക്ഷഃ ശുചിർദക്ഷ ഉദാസീനോ ഗതവ്യഥഃ**
**സർവാരംഭപരിത്യാഗീ യോ മദ്ഭക്തഃ സ മേ പ്രിയഃ (16)**

അപേക്ഷയില്ലാത്തവനും ശുചിത്വമുള്ളവനും സമർത്ഥനും ആസക്തിയില്ലാത്തവനും ദുഃഖമില്ലാത്തവനും സ്വാർത്ഥപ്രവൃത്തി കളെ പരിത്യജിച്ചവനുമായ ഭക്തൻ എനിക്കു പ്രിയൻ തന്നെ.

**യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി**
**ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃ സ മേ പ്രിയഃ (17)**

സന്തോഷിക്കുകയോ ദ്വേഷിക്കുകയോ ദുഃഖിക്കുകയോ ആഗ്രഹി ക്കുകയോ ചെയ്യാത്തവനും സുകൃതദുഷ്കൃതങ്ങളെ കൈവിട്ട വനും നിറഞ്ഞ ഭക്തിയുള്ളവനുമായവൻ എനിക്ക് പ്രിയപ്പെട്ടവ നത്രേ.

**സമഃ ശത്രൗ ച മിത്രേ ച തഥാ മാനാപമാനയോഃ**
**ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജിതഃ (18)**
**തുല്യനിന്ദാസ്തുതിർമൗനീ സന്തുഷ്ടോ യേന കേനചിത്**
**അനികേതഃ സ്ഥിരമതിർഭക്തിമാന്മേ പ്രിയോ നരഃ (19)**

ശത്രു, മിത്രം, മാനം, അപമാനം, സുഖം ദുഃഖം ശീതം, ഉഷ്ണം എന്നീ ഭേദങ്ങളില്ലാത്തവനും, എല്ലാവരിലും എല്ലാ അവസ്ഥകളിലും സമനിലയോടുകൂടിയിരിക്കുന്നവനും, അനാസക്തനും, സ്തുതിച്ചാലും നിന്ദിച്ചാലും ഒരേ ഭാവത്തോടുകൂടി പെരുമാറുന്നവനും, മൗനിയും, കിട്ടിയതുകൊണ്ടു തൃപ്തിപ്പെടുന്നവനും, പ്രത്യേകമൊരു സ്ഥാനമില്ലാത്തവനും, സ്ഥിരമായ ബുദ്ധിയോടുകൂടി എന്നെ ഭജിക്കുന്നവനും ആയ ഭക്തൻ എനിക്കു പ്രിയനാകുന്നു.

**യേ തു ധർമ്യാമൃതമിദം യഥോക്തം പര്യുപാസതേ**
**ശ്രദ്ദധാനാ മത്പരമാ ഭക്താസ്തേƒതീവ മേ പ്രിയാഃ (20)**

ഇപ്പറഞ്ഞ ഈ ധർമ്മമാർഗ്ഗത്തെ പറഞ്ഞതിൻവണ്ണം ശ്രദ്ധയോടും എന്നിൽ ശരണബുദ്ധിയോടും കൂടി അനുഷ്ഠിക്കുന്ന ഭക്തന്മാർ എനിക്ക് ഏറ്റവും പ്രിയപ്പെട്ടവരത്രേ.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ഭക്തിയോഗോ നാമ ദ്വാദശോƒധ്യായഃ

**അഥ ത്രയോദശോ$f$ധ്യായഃ**

# 13. ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗഃ

**അർജുന ഉവാച**

**പ്രകൃതിം പുരുഷം ചൈവ ക്ഷേത്രം ക്ഷേത്രജ്ഞമേവ ച**
**ഏതദ്വേദിതുമിച്ഛാമി ജ്ഞാനം ജ്ഞേയം ച കേശവ (1)**

അർജ്ജുനൻ പറഞ്ഞു: ഹേ കൃഷ്ണാ, പ്രകൃതി, പുരുഷൻ, ക്ഷേത്രം, ക്ഷേത്രജ്ഞൻ, ജ്ഞാനം (അറിവ്), ജ്ഞേയം (അറിയപ്പെടേണ്ടത്) എന്നിവയെപ്പറ്റി ഞാൻ അറിയാൻ ആഗ്രഹിക്കുന്നു.

**ശ്രീഭഗവാനുവാച**

**ഇദം ശരീരം കൗന്തേയ ക്ഷേത്രമിത്യഭിധീയതേ**
**ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ (2)**

ശ്രീകൃഷ്ണൻ പറഞ്ഞു:
ഹേ അർജ്ജുനാ, ഈ ശരീരത്തെ ക്ഷേത്രം എന്നു പറയുന്നു. ഈ ക്ഷേത്രത്തെ അറിയുന്നവനെ ക്ഷേത്രജ്ഞൻ എന്നും ഇതിനെ അറിയുന്നവർ പറയുന്നു.

**ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവക്ഷേത്രേഷു ഭാരത**
**ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തജ്ജ്ഞാനം മതം മമ(3)**

ഹേ പാർത്ഥാ, എല്ലാ ക്ഷേത്ര (ശരീര) ങ്ങളിലും ഞാനാണ് ക്ഷേത്രജ്ഞനെന്നു നീ അറിയുക. ക്ഷേത്രക്ഷേത്രജ്ഞന്മാരെ (ദേഹത്മാക്കളെ) ക്കുറിച്ചുള്ള അറിവത്രേ ജ്ഞാനമാകുന്നത്.

**തത്ക്ഷേത്രം യച്ച യാദൃക് ച യദ്വികാരി യതശ്ച യത്**
**സ ച യോ യത്പ്രഭാവശ്ച തത്സമാസേന മേ ശൃണു (4)**

ആ ക്ഷേത്രം എന്നാൽ എന്ത്? ഏത്? എങ്ങനെയുള്ളത്? എന്തു വികാരങ്ങളുള്ളത്? ഏതിൽ നിന്നുണ്ടായത്? ആ ക്ഷേത്രജ്ഞൻ

ആര്? അദ്ദേഹത്തിന്റെ പ്രഭാവമെന്ത്? ഇവയെല്ലാം ഞാൻ ചുരുക്കിപ്പറയുന്നത് നീ കേട്ടാലും.

**ഋഷിഭിർബഹുധാ ഗീതം ഛന്ദോഭിർവിവിധൈഃ പൃഥക്**
**ബ്രഹ്മസൂത്രപദൈശ്ചൈവ ഹേതുമദ്ഭിർവിനിശ്ചിതൈഃ (5)**

ഋഷീശ്വരന്മാരാൽ പല ഛന്ദസ്സുകൾക്കൊണ്ടും ബ്രഹ്മസൂത്രപദങ്ങൾ കൊണ്ടും യുക്തിയുക്തമായും സുനിശ്ചിതമായും ഇതു പല വിധത്തിലും വർണ്ണിക്കപ്പെട്ടിരിക്കുന്നു.

**മഹാഭൂതാന്യഹംകാരോ ബുദ്ധിരവ്യക്തമേവ ച**
**ഇന്ദ്രിയാണി ദശൈകം ച പഞ്ച ചേന്ദ്രിയഗോചരാഃ (6)**
**ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം സംഘാതശ്ചേതനാ ധൃതിഃ**
**ഏതത് ക്ഷേത്രം സമാസേന സവികാരമുദാഹൃതം (7)**

മഹാഭുതങ്ങൾ, ബുദ്ധി, അവ്യക്തം (ബുദ്ധിക്കു കാരണമായ മൂലപ്രകൃതി മായ) ജ്ഞാനേന്ദ്രിയങ്ങൾ (കണ്ണ്, കാത്, മൂക്ക്, നാവ്, ത്വക്ക്) കർമ്മേന്ദ്രിയങ്ങൾ (വാക്പാണിപാദപായൂപസ്ഥങ്ങൾ) ഇന്ദ്രിയവിഷയങ്ങൾ (രൂപം, രസം, ഗന്ധം, ശബ്ദം, സ്പർശം) ഇച്ഛാ, ദ്വേഷം, സുഖം, ദുഃഖം, ചേതന, ധൈര്യം എന്നിവ അടങ്ങിയിട്ടുള്ള വികാരവത്തായ സാധനം ക്ഷേത്രമെന്നു പറയപ്പെടുന്നു.

**അമാനിത്വമദംഭിത്വമഹിംസാ ക്ഷാന്തിരാർജവം**
**ആചാര്യോപാസനം ശൗചം സ്ഥൈര്യമാത്മവിനിഗ്രഹഃ (8)**
**ഇന്ദ്രിയാർത്ഥേഷു വൈരാഗ്യമനഹംകാര ഏവ ച**
**ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം (9)**
**അസക്തിരനഭിഷ്വംഗഃ പുത്രദാരഗൃഹാദിഷു**
**നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു (10)**
**മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ**
**വിവിക്തദേശസേവിത്വമരതിർജനസംസദി (11)**

**അദ്ധ്യാത്മജ്ഞാനനിത്യത്വം തത്ത്വജ്ഞാനാർഥദർശനം**
**ഏതജ്ജ്ഞാനമിതി പ്രോക്തമജ്ഞാനം യദതോ$f$ന്യഥാ (12)**

ആത്മപ്രശംസ ചെയ്യായ്ക, ഡംഭമില്ലായ്മ, ഹിംസിക്കാതിരിക്കുക, ക്ഷമ, ഋജുത്വം (കളവില്ലായ്മ), ഗുരുശുശ്രൂഷ, ശുചിത്വം, സ്ഥിരനിഷ്ഠ, അടക്കം, ഇന്ദ്രിയവിഷയങ്ങളിൽ വിരക്തി, അഹങ്കാര രാഹിത്യം, ജനനം, മരണം, ജര, വ്യാധി, ദുഃഖം, ദോഷം എന്നി വയെപ്പറ്റിയുള്ള സൂക്ഷ്മബോധം, ഒന്നിലും സക്തിയില്ലായ്മ, പുത്രകളത്രഗൃഹാദികളിൽ മനസ്സൊട്ടാതിരിക്കുക, ഇഷ്ടവസ്തു കിട്ടിയാലും അനിഷ്ടവസ്തു കിട്ടിയാലും ഒരേഭാവത്തിൽ വർത്തി ക്കുക, എന്നിൽ അനന്യവും അചഞ്ചലമായ ഭക്തിയുണ്ടായിരി ക്കുക, ഒഴിഞ്ഞ ഏകാന്ത ദേശത്തിൽ താമസിക്കുക, ജനമദ്ധ്യ ത്തിലിരിക്കാൻ ഇഷ്ടപ്പെടായ്ക, ആത്മജ്ഞാനത്തിൽ നിഷ്ഠ, തത്ത്വ ജ്ഞാനത്തിന്റെ സാരം അറിയുക എന്നിവയാണ് ജ്ഞാനമെന്ന് പറയപ്പെടുന്നത്. ഇതിൽനിന്നു ഭിന്നമായിട്ടുള്ളത് അജ്ഞാനവു മാകുന്നു.

**ജ്ഞേയം യത്തത്പ്രവക്ഷ്യാമി യജ്ജ്ഞാത്വാമൃതമശ്നുതേ**
**അനാദിമത്പരം ബ്രഹ്മ ന സത്തന്നാസദുച്യതേ (13)**

അറിയപ്പെടേണ്ടതേതോ അതു ഞാൻ പറയാം. യാതൊന്നിനെ അറിഞ്ഞാലാണോ മരണമില്ലാത്ത നിലയെ പ്രാപിക്കുന്നത്, അതാണ് അനാദിയും അതിശ്രേഷ്ഠവുമായ ബ്രഹ്മം. അത് സത്ത് (ഉള്ളത്) എന്നോ അസത്ത് (ഇല്ലാത്തത്) എന്നോ പറയുവാൻ നിവൃത്തിയില്ല.

**സർവതഃ പാണിപാദം തത് സർവതോ$f$ക്ഷിശിരോമുഖം**
**സർവതഃ ശ്രുതിമല്ലോകേ സർവമാവൃത്യ തിഷ്ഠതി (14)**

എല്ലാഭാഗത്തും കൈകാലുകളോടും, എല്ലായിടത്തും നേത്ര ശിരോമുഖങ്ങളോടും, സർവത്ര കർണ്ണങ്ങളോടും കൂടിയ അത് സർവത്ര വ്യാപിച്ചു സ്ഥിതിചെയ്യുന്നു.

**സർവേന്ദ്രിയഗുണാഭാസം സർവേന്ദ്രിയവിവർജിതം**
**അസക്തം സർവഭൃച്ചൈവ നിർഗുണം ഗുണഭോക്തൃ ച (15)**
**ബഹിരന്തശ്ച ഭൂതാനാമചരം ചരമേവ ച**
**സൂക്ഷ്മത്വാത്തദവിജ്ഞേയം ദൂരസ്ഥം ചാന്തികേ ച തത് (16)**
**അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം**
**ഭൂതഭർതൃ ച തജ്ജ്ഞേയം ഗ്രസിഷ്ണു പ്രഭവിഷ്ണു ച (17)**

ഇന്ദ്രിയങ്ങളില്ലാതെ തന്നെ ഇന്ദ്രിയഗുണങ്ങളാൽ പ്രശോഭിക്കുന്നതും, ഒന്നിലും ബന്ധപ്പെടുന്നില്ലെങ്കിലും എല്ലാറ്റിനേയും ഭരിച്ചുകൊണ്ടിരിക്കുന്നതും, ഗുണമില്ലാതെ ഗുണങ്ങളെ അനുഭവിക്കുന്നതും, ജീവരാശികളുടെ ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നതും, ചരവും അചരവുമായിരിക്കുന്നതും, അടുത്തും, ദൂരെയും വർത്തിക്കുന്നതുമാണ് അത്. അത് വിഭജിക്കപ്പെട്ടില്ലെങ്കിലും വിഭജിക്കപ്പെട്ടതുപോലെ ഭൂതങ്ങളിൽ ഇരിക്കുന്നു. അത് ഭുതങ്ങളെ ഭരിക്കുകയും സംഹരിക്കുകയും സൃഷ്ടിക്കുകയും ചെയ്യുന്നു എന്നറിയണം.

**ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃ പരമുച്യതേ**
**ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവസ്യ വിഷ്ഠിതം (18)**

പ്രകാശങ്ങൾക്കെല്ലാം പ്രകാശമായിട്ടുള്ള ആ ബ്രഹ്മം അന്ധകാരത്തിന്നപ്പുറമായിട്ടുള്ളതാണെന്നു പറയുന്നു. അറിവും (ജ്ഞാനം) അറിയപ്പെടേണ്ടതും (ജ്ഞേയം) അറിവിനാൽ എത്തിച്ചേരേണ്ടതും (ജ്ഞാനഗമ്യം) എല്ലവരുടെയും ഹൃദയത്തെ അധിവസിക്കുന്നതും അതു (ബ്രഹ്മം) തന്നെ.

**ഇതി ക്ഷേത്രം തഥാ ജ്ഞാനം ജ്ഞേയം ചോക്തം സമാസതഃ**
**മദ്ഭക്ത ഏതദ്വിജ്ഞായ മദ്ഭാവായോപപദ്യതേ (19)**

ഇപ്രകാരം ക്ഷേത്രം, ജ്ഞാനം, ജ്ഞേയം എന്നിവയെപ്പറ്റി ഞാൻ ചുരുക്കത്തിൽ പറഞ്ഞു കഴിഞ്ഞു. എന്റെ ഭക്തൻ ഇതറിഞ്ഞിട്ട് എന്റെ ഭാവത്തിന് അർഹനായിത്തീരുന്നു.

**പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി**
**വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധി പ്രകൃതിസംഭവാൻ (20)**

പ്രകൃതിയും പുരുഷനും അനാദികളാണെന്നറിയണം. വികാരങ്ങളും ഗുണങ്ങളും പ്രകൃതിയിൽ നിന്നുത്ഭവിക്കുന്നവയാണെന്നും അറിയുക.

**കാര്യകാരണകർതൃത്വേ ഹേതുഃ പ്രകൃതിരുച്യതേ**
**പുരുഷഃ സുഖദുഃഖാനാം ഭോക്തൃത്വേ ഹേതുരുച്യതേ (21)**

ദേഹേന്ദ്രിയങ്ങളുടെ ഉത്പത്തിക്ക് ഹേതു പ്രകൃതിയാകുന്നു. പുരുഷൻ (ജീവൻ) ആണ് സുഖദുഃഖങ്ങളുടെ അനുഭുതിക്കു കാരണമായിത്തീരുന്നത്.

**പുരുഷഃ പ്രകൃതിസ്ഥോ ഹി ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ**
**കാരണം ഗുണസംഗോ$f$സ്യ സദസദ്യോനിജന്മസു (22)**

പുരുഷൻ പ്രകൃതിയിൽ ഇരുന്ന്, പ്രകൃതിയിൽനിന്നുണ്ടാകുന്ന സുഖദുഃഖാദി ഗുണങ്ങളെ അനുഭവിക്കുന്നു. ഈ പ്രകൃതിഗുണങ്ങളോടുള്ള സംഗം കൊണ്ടാണ് ഈ പുരുഷന് ഉത്തമവും നീചവുമായ യോനികളിൽ ജനിക്കുവാൻ ഇടയാകുന്നത്.

**ഉപദ്രഷ്ടാനുമന്താ ച ഭർതാ ഭോക്താ മഹേശ്വരഃ**
**പരമാത്മേതി ചാപ്യുക്തോ ദേഹേ$f$സ്മിൻ പുരുഷഃ പരഃ (23)**

ഈ ശരീരത്തിൽ വർത്തിക്കുന്ന പരമപുരുഷൻ സാക്ഷിയെന്നും, അനുവദിക്കുന്നവനെന്നും, ഭരിക്കുന്നവനെന്നും അനുഭവിക്കുന്നവനെന്നും മഹേശ്വരനെന്നും പരമാത്മാവെന്നും വിളിക്കപ്പെടുന്നു.

**യ ഏവം വേത്തി പുരുഷം പ്രകൃതിം ച ഗുണൈഃ സഹ**
**സർവഥാ വർത്തമാനോ$f$പി ന സ ഭൂയോ$f$ഭിജായതേ (24)**

ഈ വിധത്തിൽ പുരുഷനെയും ഗുണങ്ങളോടുകുടിയ പ്രകൃതി യേയും ശരിക്ക് അറിയുന്നവൻ എങ്ങനെ ജീവിച്ചാലും വീണ്ടും ജനിക്കുന്നതല്ല.

**ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ**
**അന്യേ സാംഖ്യേന യോഗേന കർമയോഗേന ചാപരേ (25)**

ചിലർ ധ്യാനംകൊണ്ട് ശുദ്ധമായ ഹൃദയത്താൽ ആത്മാവിനെ ബുദ്ധിയിലറിയുന്നു; മറ്റു ചിലർ സാംഖ്യയോഗംകൊണ്ടും വേറെ ചിലർ കർമ്മയോഗം കൊണ്ടും ആത്മാവിനെ ദർശിക്കുന്നു.

**അന്യേ ത്വേവമജാനന്തഃ ശ്രുത്വാന്യേഭ്യ ഉപാസതേ**
**തേƒപി ചാതിതരന്ത്യേവ മൃത്യും ശ്രുതിപരായണാഃ (26)**

ഇതറിയാത്തവരായരാവട്ടെ അന്യന്മാർ പറഞ്ഞുകേട്ടതനുസരിച്ച് ഉപാസിക്കുന്നു. ശ്രദ്ധിച്ചു കേട്ടു കാര്യം മനസ്സിലാക്കുവാൻ താല്പര്യമുള്ളവരായ അവരും മരണത്തെ തരണം ചെയ്യുന്നതാണ്.

**യാവത്സഞ്ജായതേ കിഞ്ചിത്സത്ത്വം സ്ഥാവരജംഗമം**
**ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്തദ്വിദ്ധി ഭരതർഷഭ (27)**

ഹേ ഭരതവംശശ്രേഷ്ഠാ, ക്ഷേത്രജ്ഞന്മാരുടെ സംയോഗത്തിൽ നിന്നാണ് സ്ഥാവരവും ജംഗമവുമായുള്ള സമസ്തവസ്തുക്കളും ഉണ്ടാകുന്നത്.

**സമം സർവേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം**
**വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി (28)**

സർവ്വ പ്രാണിസഞ്ചയത്തിലും സമനിലയിൽ സ്ഥിതിചെയ്യുന്നവ നും നശിക്കുന്നവയായ സ്ഥാവരജംഗമങ്ങളിൽ അവിനാശിയായി വർത്തിക്കുന്നവനുമായ പരമേശ്വരനെ അറിയുന്നവനാണ് യഥാർത്ഥ ജ്ഞാനമുള്ളവൻ.

**സമം പശ്യൻ ഹി സർവത്ര സമവസ്ഥിതമീശ്വരം**
**ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം (29)**

ഈശ്വരൻ എല്ലായിടത്തും ഒരുപോലെ വ്യാപിച്ചിരിക്കുന്നതായി കാണുന്നവൻ തന്നെ സ്വയം നശിപ്പിക്കുന്നില്ല. അതിനാൽ അവൻ മുക്തി അടയുകയും ചെയ്യുന്നു.

**പ്രകൃത്യൈവ ച കർമാണി ക്രിയമാണാനി സർവശഃ**
**യഃ പശ്യതി തഥാത്മാനമകർത്താരം സ പശ്യതി (30)**

പ്രകൃതിയാണ് കർമ്മങ്ങളെല്ലാം ചെയ്യുന്നത് എന്നും ആത്മാവ് ഒന്നും ചെയ്യാത്തവനാണെന്നും അറിയുന്നവൻ യഥാർത്ഥത്തിൽ അറിവുള്ളവനാകുന്നു.

**യദാ ഭൂതപൃഥഗ്ഭാവമേകസ്ഥമനുപശ്യതി**
**തത ഏവ ച വിസ്താരം ബ്രഹ്മ സമ്പദ്യതേ തദാ (31)**

എപ്പോഴാണോ ഓരോരോ ജീവിയുടെയും സത്ത ഏകവസ്തുവിൽ തന്നെ സ്ഥിതിചെയ്യുന്നതായും അതിൽനിന്നാണ് അവയെല്ലാം വർദ്ധിക്കുന്നതെന്നും ഒരുവൻ അറിയുന്നത്, അപ്പോൾ അവൻ ബ്രഹ്മത്തെ പ്രാപിക്കുന്നു.

**അനാദിത്വാന്നിർഗുണത്വാത് പരമാത്മായമവ്യയഃ**
**ശരീരസ്ഥോƒപി കൗന്തേയ ന കരോതി ന ലിപ്യതേ (32)**

ഹേ കുന്തിസുതാ! ആദിയും നാശവും ഇല്ലാത്തതിനാൽ ഈ പരമാത്മാവ് ശരീരത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും യാതൊന്നും ചെയ്യുകയൊ ഒന്നിനോടും സക്തനാകുകയോ ചെയ്യുന്നില്ല.

**യഥാ സർവഗതം സൗക്ഷ്മ്യാദാകാശം നോപലിപ്യതേ**
**സർവത്രാവസ്ഥിതോ ദേഹേ തഥാത്മാ നോപലിപ്യതേ (33)**

സുക്ഷ്മത്വം നിമിത്തം എപ്രകാരം സർവവ്യാപിയായ ആകാശം മലിനപ്പെടുന്നില്ലയോ അപ്രകാരം തന്നെ ദേഹത്തിൽ സർവത്ര വ്യാപ്തനായിരിക്കുന്ന ആത്മാവും മലിനപ്പെടുന്നില്ല.

**യഥാ പ്രകാശയത്യേകഃ കൃത്സ്നം ലോകമിമം രവിഃ**
**ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത (34)**

സൂര്യൻ തനിച്ച് എങ്ങനെ ഈ ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നുവോ, അങ്ങനെ ദേഹത്തിൽ വർത്തിയക്കുന്ന പുരുഷൻ ദേഹത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു.

**ക്ഷേത്രക്ഷേത്രജ്ഞയോരേവമന്തരം ജ്ഞാനചക്ഷുഷാ**
**ഭൂതപ്രകൃതിമോക്ഷം ച യേ വിദുർയാന്തി തേ പരം (35)**

ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിലുള്ള വ്യത്യാസത്തേയും ഭുത പ്രകൃതികളുടെ മോക്ഷത്തേയും ഇങ്ങനെ ജ്ഞാനദൃഷ്ടികൊണ്ടു കണ്ടറിയുന്നതാരോ, അവർ പരഗതിയെ പ്രാപിക്കുന്നു. (ഭൂത പ്രകൃതിമോക്ഷം എന്നുവച്ചാൽ ഭൂതങ്ങൾക്ക് അവിദ്യയിലും ദേഹാഭിമാനത്തിലും പ്രകൃതി ബന്ധത്തിലൂം നിന്നുണ്ടാകുന്ന വിമോചനം എന്നർത്ഥമാകുന്നു).

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗോ നാമ ത്രയോദശോ*f*ധ്യായഃ

**അഥ ചതുർദിശോ$f$ധ്യായഃ**

# 14. ഗുണത്രയവിഭാഗയോഗഃ

**ശ്രീഭഗവാനുവാച**

**പരം ഭൂയഃ പ്രവക്ഷ്യാമി ജ്ഞാനാനാം ജ്ഞാനമുത്തമം**
**യജ്ജ്ഞാത്വാ മുനയഃ സർവേ പരാം സിദ്ധിമിതോ ഗതാഃ (1)**

ഭഗവാൻ പറഞ്ഞു: യാതൊന്നിനെ അറിഞ്ഞിട്ടാണോ മുനിമാർ പരമസിദ്ധിയടയുന്നത് ജ്ഞാനങ്ങളിൽ വെച്ച് ഏറ്റവും ഉത്തമവും പരമവുമായ ആ ജ്ഞാനത്തെ ഞാൻ വീണ്ടും പറയാം.

**ഇദം ജ്ഞാനമുപാശ്രിത്യ മമ സാധർമ്യമാഗതാഃ**
**സർഗ്ഗേ$f$പി നോപജായന്തേ പ്രലയേ ന വ്യഥന്തി ച (2)**

ഈ ജ്ഞാനത്തെ ആശ്രയിച്ച് എന്നെ പ്രാപിക്കുന്നവർ സൃഷ്ടി യുടെ ആരംഭത്തിൽ ജന്മമെടുക്കുന്നില്ല, പ്രളയസമയത്ത് വ്യസനി ക്കുന്നുമില്ല.

**മമ യോനിർമഹദ് ബ്രഹ്മ തസ്മിൻ ഗർഭം ദധാമ്യഹം**
**സംഭവഃ സർവഭൂതാനാം തതോ ഭവതി ഭാരത (3)**

ഹേ അർജ്ജുനാ, എന്റെ യോനിയാകുന്ന മഹാപ്രകൃതിയിൽ ഞാൻ ബീജത്തെ നിക്ഷേപിക്കുന്നു. സർവ ജീവരാശികളുടെയും ജന്മം അതിൽനിന്നാണ്.

**സർവയോനിഷു കൗന്തേയ മൂർത്തയഃ സംഭവന്തി യാഃ**
**താസാം ബ്രഹ്മ മഹദ്യോനിരഹം ബീജപ്രദഃ പിതാ (4)**

ഹേ കൗന്തേയ, സർവയോനികളിലുമുണ്ടാകുന്ന ശരീരങ്ങളുടെ യെല്ലാം യോനി മഹാപ്രകൃതിയും, ബീജം പ്രദാനം ചെയ്യുന്ന പിതാവ് ഞാനുമാകുന്നു.

**സത്ത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ**
**നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം (5)**

ഹേ മഹാബാഹോ, പ്രകൃതിയിൽ നിന്നുണ്ടാകുന്ന സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ അവിനാശിയായ ആത്മാവിനെ ദേഹത്തിൽ ബന്ധിക്കുന്നു.

**തത്ര സത്ത്വം നിർമലത്വാത് പ്രകാശകമനാമയം**
**സുഖസംഗേന ബധ്നാതി ജ്ഞാനസംഗേന ചാനഘ (6)**

ഹേ അനഘാ (പാപരഹിതാ), ഇവയിൽ നിർമ്മലത്വത്താൽ പ്രകാശമാനവും, ദോഷരഹിതവുമായ സത്വഗുണം സുഖത്തോടും ജ്ഞാനത്തോടുമുള്ള സംഗത്താൽ ബന്ധിക്കുന്നു.

**രജോ രാഗാത്മകം വിദ്ധി തൃഷ്ണാസംഗസമുദ്ഭവം**
**തന്നിബധ്നാതി കൗന്തേയ കർമസംഗേന ദേഹിനം (7)**

ഹേ കൗന്തേയ, രജസ്സിന്റെ സ്വഭാവം രാഗമാണെന്നറിയൂ. അത് തൃഷ്ണ (ആഗ്രഹം) യെയും സംഗത്തെയും ജനിപ്പിക്കുകയും കർമ്മത്തോടുള്ള സംഗത്താൽ ദേഹിയെ ബന്ധിക്കുകയും ചെയ്യുന്നു.

**തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവദേഹിനാം**
**പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത (8)**

ഹേ ഭാരത, തമസ്സ് അജ്ഞാനത്തിൽ നിന്നുണ്ടാകുന്നതും എല്ലാ ദേഹികളെയും (ജീവന്മാരെയും) മോഹിപ്പിക്കുന്നതുമാണെന്ന് അറിയൂ. അത് അശ്രദ്ധ, ആലസ്യം, ഉറക്കം എന്നിവയാൽ ദേഹിയെ ബന്ധിക്കുന്നു.

**സത്ത്വം സുഖേ സഞ്ജയതി രജഃ കർമണി ഭാരത**
**ജ്ഞാനമാവൃത്യ തു തമഃ പ്രമാദേ സഞ്ജയത്യുത (9)**

ഹേ ഭാരത, സത്വം സുഖത്തോടും, രജസ്സ് കർമ്മമത്തോടും സംഗം ജനിപ്പിക്കുന്നു, എന്നാൽ തമസ്സ് ജ്ഞാനത്തെ മറച്ച് അശ്രദ്ധയോടും സംഗം ജനിപ്പിക്കുന്നു.

**രജസ്തമശ്ചാഭിഭൂയ സത്ത്വം ഭവതി ഭാരത**
**രജഃ സത്ത്വം തമശ്ചൈവ തമഃ സത്ത്വം രജസ്തഥാ (10)**

സത്വഗുണം (അധികരിച്ചിരിക്കുമ്പോൾ) രജസ്സിനെയും തമസ്സിനെയും കീഴ്പെടുത്തുന്നു. അതുപോലെ, രജസ്സ് (അധികരിച്ചിരിക്കുമ്പോൾ) സത്വത്തിനെയും തമസ്സിനെയും, തമസ്സ് (അധികരിച്ചിരിക്കുമ്പോൾ) സത്വത്തിനെയും രജസ്സിനെയും കീഴ്പെടുത്തുന്നു.

**സർവദ്വാരേഷു ദേഹേƒസ്മിൻ പ്രകാശ ഉപജായതേ**
**ജ്ഞാനം യദാ തദാ വിദ്യാദ്വിവൃദ്ധം സത്ത്വമിത്യുത (11)**

ശരീരത്തിലെ എല്ലാ ഇന്ദ്രിയങ്ങളിലൂടെയും ജ്ഞാനം പ്രകാശിക്കുമ്പോൾ സത്വഗുണം വർദ്ധിച്ചിരിക്കുന്നു എന്ന് അറിയണം.

**ലോഭഃ പ്രവൃത്തിരാരംഭഃ കർമണാമശമഃ സ്പൃഹാ**
**രജസ്യേതാനി ജായന്തേ വിവൃദ്ധേ ഭരതർഷഭ (12)**

രജോഗുണം വർദ്ധിക്കുമ്പോൾ ലോഭം, പ്രവൃത്തി, കർമ്മങ്ങളുടെ ആരംഭം, അശാന്തി, ആഗ്രഹം എന്നിവ ഉദ്ഭവിക്കുന്നു.

**അപ്രകാശോƒപ്രവൃത്തിശ്ച പ്രമാദോ മോഹ ഏവ ച**
**തമസ്യേതാനി ജായന്തേ വിവൃദ്ധേ കുരുനന്ദന (13)**

കുരുനന്ദന (കുരുവംശത്തിൽ ജനിച്ചവനേ), തമോഗുണം വർദ്ധിക്കുമ്പോൾ അവിവേകം, ആലസ്യം, പ്രമാദം (അശ്രദ്ധ), മോഹം എന്നിവ ഉണ്ടാകുന്നു.

**യദാ സത്ത്വേ പ്രവൃദ്ധേ തു പ്രലയം യാതി ദേഹഭൃത്**
**തദോത്തമവിദാം ലോകാനമലാൻ പ്രതിപദ്യതേ (14)**

സത്വഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരിക്കുന്നയാൾ ഉത്തമ ജ്ഞാനികൾ വസിക്കുന്ന വിശുദ്ധങ്ങളായ ലോകങ്ങളെ പ്രാപിക്കുന്നു.

**രജസി പ്രലയം ഗത്വാ കർമസംഗിഷു ജായതേ**
**തഥാ പ്രലീനസ്തമസി മൂഢയോനിഷു ജായതേ (15)**

രജോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരിക്കുന്നയാൾ കർമ്മത്തോട് ബന്ധമുള്ള ആളുകൾ വസിക്കുന്ന ലോകങ്ങളെ പ്രാപിക്കുകയും തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരിക്കുന്നയാൾ മൂഢയോനികളെ പ്രാപിക്കുകയും ചെയ്യുന്നു.

**കർമണഃ സുകൃതസ്യാഹുഃ സാത്ത്വികം നിർമലം ഫലം**
**രജസസ്തു ഫലം ദുഃഖമജ്ഞാനം തമസഃ ഫലം (16)**

നല്ല കർമ്മത്തിന്റെ ഫലം സാത്വികവും നിർമ്മലവും, രജസ്സിന്റെ ഫലം ദുഃഖവും, തമസ്സിന്റെ ഫലം അജ്ഞാനവുമാകുന്നു.

**സത്ത്വാത്സഞ്ജായതേ ജ്ഞാനം രജസോ ലോഭ ഏവ ച**
**പ്രമാദമോഹൗ തമസോ ഭവതോऽജ്ഞാനമേവ ച (17)**

സത്വഗുണത്തിൽ നിന്നു ജ്ഞാനവും, രജോഗുണത്തിൽ നിന്നു ലോഭവും, തമോഗുണത്തിൽനിന്നു പ്രമാദം (അശ്രദ്ധ), മോഹം, അജ്ഞാനം എന്നിവയുമുണ്ടാകുന്നു.

**ഊർധ്വം ഗച്ഛന്തി സത്ത്വസ്ഥാ മധ്യേ തിഷ്ഠന്തി രാജസാഃ**
**ജഘന്യഗുണവൃത്തിസ്ഥാ അധോ ഗച്ഛന്തി താമസാഃ (18)**

സത്വഗുണമുള്ളവർ ഊർദ്ധ്വലോകങ്ങളെ പ്രാപിക്കുന്നു. രജോഗുണമുള്ളവർ മദ്ധ്യത്തിൽ നിൽക്കുന്നു. അധമഗുണമുള്ള താമസികർ അധോലോകങ്ങളെയും പ്രാപിക്കുന്നു.

**നാന്യം ഗുണേഭ്യഃ കർതാരം യദാ ദ്രഷ്ടാനുപശ്യതി**
**ഗുണേഭ്യശ്ച പരം വേത്തി മദ്ഭാവം സോऽധിഗച്ഛതി (19)**

ഗുണങ്ങളിൽ നിന്നു ഭിന്നനായ ഒരു കർത്താവിനെ കാണാതിരിക്കുകയും ഗുണങ്ങൾക്കതീതനായ ആത്മാവിനെ അറിയുകയും ചെയ്യുന്ന ദ്രഷ്ടാവ് എന്റെ ഭാവത്തെ (ബ്രഹ്മത്തെ) പ്രാപിക്കുന്നു.

**ഗുണാനേതാനതീത്യ ത്രീന്ദേഹീ ദേഹസമുദ്ഭവാൻ**
**ജന്മമൃത്യുജരാദുഃഖൈർവിമുക്തോ*ƒ*മൃതമശ്നുതേ (20)**

ശരീരോത്പത്തിയ്ക്കു കാരണമായ ഈ മൂന്നു ഗുണങ്ങളെയും അതിവർത്തിക്കുന്ന ദേഹി ജന്മം, മൃത്യു, ജരാ, ദുഃഖം എന്നിവയിൽ നിന്നു മുക്തനായി അമൃതത്വത്തെ പ്രാപിക്കുന്നു.

**അർജുന ഉവാച**
**കൈർലിംഗൈസ്ത്രീൻ ഗുണാനേതാനതീതോ ഭവതി പ്രഭോ**
**കിമാചാരഃ കഥം ചൈതാംസ്ത്രീൻ ഗുണാനതിവർതതേ (21)**

അർജ്ജുനൻ പറഞ്ഞു: പ്രഭോ, ഈ മൂന്നു ഗുണങ്ങളെ അതിവർത്തിച്ചവന്റെ ലക്ഷണങ്ങളേതൊക്കെയാണ്? അവന്റെ സ്വഭാവമെന്താണ്? എങ്ങനെയാണ് ഈ മൂന്നു ഗുണങ്ങളെ അതിവർത്തിക്കുന്നത്?

**ശ്രീഭഗവാനുവാച**
**പ്രകാശം ച പ്രവൃത്തിം ച മോഹമേവ ച പാണ്ഡവ**
**ന ദ്വേഷ്ടി സംപ്രവൃത്താനി ന നിവൃത്താനി കാംക്ഷതി (22)**
**ഉദാസീനവദാസീനോ ഗുണൈർയോ ന വിചാല്യതേ**
**ഗുണാ വർത്തന്ത ഇത്യേവം യോ*ƒ*വതിഷ്ഠതി നേങ്ഗതേ (23)**
**സമദുഃഖസുഖഃ സ്വസ്ഥഃ സമലോഷ്ടാശ്മകാഞ്ചനഃ**
**തുല്യപ്രിയാപ്രിയോ ധീരസ്തുല്യനിന്ദാത്മസംസ്തുതിഃ (24)**
**മാനാപമാനയോസ്തുല്യസ്തുല്യോ മിത്രാരിപക്ഷയോഃ**
**സർവാരംഭപരിത്യാഗീ ഗുണാതീതഃ സ ഉച്യതേ (25)**

ഭഗവാൻ പറഞ്ഞു: ആരാണോ സത്വഗുണകാര്യമായ പ്രകാശത്തിനെയും, രജോഗുണകാര്യമായ പ്രവൃത്തിയെയും, തമോഗുണ

കാര്യമായ മോഹത്തെയും അവ പ്രവർത്തിച്ചുകൊണ്ടിരിക്കു മ്പോൾ ദ്വേഷിക്കാതിരിക്കുകയും, അവയുടെ അഭാവത്തിൽ അവയെ കാംക്ഷിക്കാതിരിക്കുകയും ചെയ്യുന്നത്, ആരാണോ ഉദാസീനനായിരിക്കുകയും, ഗുണങ്ങളാൽ ചലിക്കപ്പെടാതിരിക്കു കയും, ഗുണങ്ങൾ സ്വയം പ്രവർത്തികക്കുന്നുവെന്നറിഞ്ഞ് ഇളകാതിരിക്കുകയും ചെയ്യുന്നത്, ആരാണോ സുഖദുഃഖങ്ങ ളെയും, സ്വർണ്ണത്തിനെയും മൺകട്ടയെയും, പ്രിയത്തെയും അപ്രിയത്തെയും, സ്തുതിയെയും നിന്ദയെയും ഒരു പോലെ കാണുകയും ചെയ്യുന്നത്, ആരാണോ മാനാപമാനങ്ങൾ, ശത്രുമിത്രങ്ങൾ എന്നിവയെ തുല്യമായി കാണുകയും, എല്ലാ പ്രവൃത്തികളെയും ഉപേക്ഷിക്കുകയും ചെയ്യുന്നത് അയാൾ മൂന്നു ഗുണങ്ങളെ അതിവർത്തിച്ചവൻ (ത്രിഗുണാതീതൻ) ആകുന്നു.

**മാം ച യോഽവ്യഭിചാരേണ ഭക്തിയോഗേന സേവതേ**
**സ ഗുണാൻ സമതീത്യൈതാൻ ബ്രഹ്മഭൂയായ കല്പതേ (26)**

അചഞ്ചലമായ ഭക്തിയോടെ എന്നെ ഭജിക്കുന്നവൻ ത്രിഗുണങ്ങ ളെ മറികടന്ന് ബ്രഹ്മഭാവത്തെ പ്രാപിക്കുവാൻ യോഗ്യനാകുന്നു.

**ബ്രഹ്മണോ ഹി പ്രതിഷ്ഠാഹമമൃതസ്യാവ്യയസ്യ ച**
**ശാശ്വതസ്യ ച ധർമ്മസ്യ സുഖസ്യൈകാന്തികസ്യ ച (27)**

ഞാൻ അമൃതവും (അനശ്വരവും) അവ്യയവുമായ (മാറ്റമില്ലാത്ത തുമായ) ബ്രഹ്മത്തിന്റെയും, ശാശ്വതമായ ധർമ്മത്തിന്റെയും, പരമമായ സുഖത്തിന്റെയും പ്രതിഷ്ഠയുമാകുന്നു (ആശ്രയവുമാ കുന്നു).

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ഗുണത്രയവിഭാഗയോഗോ നാമ ചതുർദശോഽധ്യായഃ

**അഥ പഞ്ചദശോഽധ്യായഃ**

# 15. പുരുഷോത്തമയോഗഃ

**ശ്രീഭഗവാനുവാച**

**ഊർധ്വമൂലമധഃശാഖമശ്വത്ഥം പ്രാഹുരവ്യയം**
**ഛന്ദാംസി യസ്യ പർണാനി യസ്തം വേദ സ വേദവിത് (1)**

ഭഗവാൻ പറഞ്ഞു: ഈ സംസാരത്തെ ശാഖകൾ താഴെയും വേരുകൾ മുകളിലുമായുള്ള നാശമില്ലാത്ത ഒരു അരയാൽ വൃക്ഷമായും, വേദങ്ങളെ അതിന്റെ ഇലകളായും (പൂർവികന്മാർ) പറയുന്നു. ഈ വൃക്ഷത്തെ അറിയുന്നവൻ വേദങ്ങളെ അറിയുന്നവനാണ്.

**അധശ്ചോർധ്വം പ്രസൃതാസ്തസ്യ ശാഖാ**
**ഗുണപ്രവൃദ്ധാ വിഷയപ്രവാലാഃ**
**അധശ്ച മൂലാന്യനുസന്തതാനി**
**കർമാനുബന്ധീനി മനുഷ്യലോകേ (2)**

ത്രിഗുണങ്ങളാൽ പോഷിപ്പിക്കപ്പെടുന്ന അതിന്റെ ശാഖകൾ മുകളിലും താഴെയുമായി പരന്നുകിടക്കുന്നു. വിഷയങ്ങളാണ് അതിന്റെ തളിരുകൾ. കർമ്മത്തോടു ബന്ധപ്പെട്ടവയായ അതിന്റെ വേരുകൾ മനുഷ്യലോകത്തിൽ വ്യാപിച്ചുകിടക്കുന്നു.

**ന രൂപമസ്യേഹ തഥോപലഭ്യതേ**
**നാന്തോ ന ചാദിർന ച സംപ്രതിഷ്ഠാ**
**അശ്വത്ഥമേനം സുവിരൂഢമൂലം**
**അസംഗശസ്ത്രേണ ദൃഢേന ഛിത്വാ (3)**
**തതഃ പദം തത്പരിമാർഗിതവ്യം**
**യസ്മിൻ ഗതാ ന നിവർതന്തി ഭൂയഃ**
**തമേവ ചാദ്യം പുരുഷം പ്രപദ്യേ**
**യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ (4)**

ഇഹത്തിൽ അതിന്റെ രൂപവും, ആദിയും, അന്തവും, അസ്തിത്വ വും അങ്ങനെ അറിയപ്പെടുന്നില്ല. വൈരാഗ്യമാകുന്ന ആയുധ ത്താൽ വേരുറച്ച ഈ അശ്വത്ഥവൃക്ഷത്തിനെ മുറിച്ചതിനുശേഷം, യാതൊരു പരമപദത്തെ പ്രാപിച്ചാൽ പിന്നീട് തിരിച്ചുവരവി ല്ലയോ, അതിനെ തേടേണ്ടതാണ്. അതിനായി അനാദിയായ ഈ സംസാരത്തിന് ഉറവിടമായ ആദിപുരുഷനെ ഞാൻ ശരണം പ്രാപിക്കുന്നു.

**നിർമാനമോഹാ ജിതസംഗദോഷാ**
**അധ്യാത്മനിത്യാ വിനിവൃത്തകാമാഃ**
**ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈർ**
**ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത് (5)**

അഭിമാനം, മോഹം എന്നിവയിൽ നിന്ന് മുക്തരും, സംഗമാകുന്ന ദോഷത്തെ ജയിച്ചവരും, സദാ ആത്മനിഷ്ഠരും, കാമമില്ലാത്ത വരും, സുഖദുഃഖാദി ദ്വന്ദ്വങ്ങളിൽ നിന്ന് മുക്തരും വ്യാമോഹ മില്ലാത്തവരുമായ മഹാന്മാർ ആ പരമപദത്തെ പ്രാപിക്കുന്നു.

**ന തദ്ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ**
**യദ്ഗത്വാ ന നിവർതന്തേ തദ്ധാമ പരമം മമ (6)**

യാതൊന്നിനെ സൂര്യചന്ദ്രന്മാരോ അഗ്നിയോ പ്രകാശിപ്പിക്കുന്നി ല്ലയോ, യാതൊന്നിനെ പ്രാപിച്ചാൽ തിരിച്ചുവരവില്ലയോ അതാ ണ് എന്റെ പരമമായ പദം (സ്ഥാനം).

**മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ**
**മനഃഷഷ്ഠാനീന്ദ്രിയാണി പ്രകൃതിസ്ഥാനി കർഷതി (7)**

എന്റെ തന്നെ സനാതനമായ അംശമായ ജീവലോകത്തിൽ ജീവ നായിട്ട് അഞ്ചിന്ദ്രിയങ്ങളെയും മനസ്സിനെയും തന്നിലേയ്ക്ക് ആകർഷിക്കുന്നു.

**ശരീരം യദവാപ്നോതി യച്ചാപ്യുത്ക്രാമതീശ്വരഃ**
**ഗൃഹീത്വൈതാനി സംയാതി വായുർഗന്ധാനിവാശയാത് (8)**

ഈശ്വരൻ (ഇന്ദ്രിയങ്ങളുടെയും മനസ്സിന്റെയും അധീശനായ ജീവൻ) ശരീരത്തെ പ്രാപിക്കുമ്പോഴും വിട്ടുപോകുമ്പോഴും, പുഷ്പത്തിൽ നിന്ന് വായു ഗന്ധത്തെയെന്ന പോലെ ഇവയെ യെല്ലാം കൊണ്ടുപോകുന്നു.

**ശ്രോത്രം ചക്ഷുഃ സ്പർശനം ച രസനം ഘ്രാണമേവ ച**
**അധിഷ്ഠായ മനശ്ചായം വിഷയാനുപസേവതേ (9)**

ഈ ജീവൻ ചെവി, കണ്ണ്, ത്വക്ക്, നാക്ക്, മൂക്ക് എന്നീ അഞ്ച് ഇന്ദ്രിയങ്ങളെയും മനസ്സിനെയും ആശ്രയിച്ച് വിഷയങ്ങളെ അനു ഭവിക്കുന്നു.

**ഉത്ക്രാമന്തം സ്ഥിതം വാപി ഭുഞ്ജാനം വാ ഗുണാന്വിതം**
**വിമൂഢാ നാനുപശ്യന്തി പശ്യന്തി ജ്ഞാനചക്ഷുഷഃ (10)**

ശരീരം വിട്ടുപോകുന്നതോ, ശരീരത്തിലിരിക്കുന്നതോ, വിഷയ ങ്ങളനുഭവിക്കുന്നതോ ഗുണങ്ങളോടുകൂടിയിരിക്കുന്നതോ ആയ ഈ ജീവനെ അജ്ഞാനികൾ അറിയുന്നില്ല. ജ്ഞാനദൃഷ്ടിയു ള്ളവർ മാത്രം ഇതിനെ കാണുന്നു.

**യതന്തോ യോഗിനശ്ചൈനം പശ്യന്ത്യാത്മന്യവസ്ഥിതം**
**യതന്തോ$f$പ്യകൃതാത്മാനോ നൈനം പശ്യന്ത്യചേതസഃ (11)**

സിദ്ധിയ്ക്കായി പ്രയത്നിക്കുന്ന യോഗികൾ തങ്ങളുടെയുള്ളിൽ സ്ഥിതിചെയ്യുന്ന ഈ ജീവനെ കാണുന്നു. എന്നാൽ അനധി കാരികളായ മൂഢന്മാർ പ്രയത്നിച്ചാലും ഈ ജീവനെ കാണു ന്നില്ല.

**യദാദിത്യഗതം തേജോ ജഗദ്ഭാസയതേ$f$ഖിലം**
**യച്ചന്ദ്രമസി യച്ചാഗ്നൗ തത്തേജോ വിദ്ധി മാമകം (12)**

ഈ ലോകത്തെയാകമാനം പ്രകാശിപ്പിക്കുന്ന സൂര്യന്റെ തേജസ്സും, ചന്ദ്രനിലും അഗ്നിയിലുമുള്ള തേജസ്സും എന്റേതു തന്നെ എന്നറിയൂ.

**ഗാമാവിശ്യ ച ഭൂതാനി ധാരയാമ്യഹമോജസാ**
**പുഷ്ണാമി ചൗഷധീഃ സർവാഃ സോമോ ഭൂത്വാ രസാത്മകഃ (13)**

ഞാൻ ഓജസ്സായി ഭൂമിയിൽ പ്രവേശിച്ച് ജീവജാലങ്ങളെ നിലനിർത്തുകയും, രസാത്മകനായ ചന്ദ്രനായി എല്ലാവിധ സസ്യങ്ങളെയും പോഷിപ്പിക്കുകയും ചെയ്യുന്നു.

**അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ**
**പ്രാണാപാനസമായുക്തഃ പചാമ്യന്നം ചതുർവി ധം (14)**

ഞാൻ പ്രാണികളുടെ ശരീരങ്ങളിൽ അഗ്നിയുടെ രൂപത്തിലിരുന്ന് പ്രാണൻ, അപാനൻ എന്നിവയോടു ചേർന്ന് നാലുതരത്തിലുള്ള ഭക്ഷണത്തെയും ദഹിപ്പിക്കുന്നു.

**സർവസ്യ ചാഹം ഹൃദി സന്നിവിഷ്ടോ**
**മത്തഃ സ്മൃതിർജ്ഞാനമപോഹനഞ്ച**
**വേദൈശ്ച സർവൈരഹമേവ വേദ്യോ**
**വേദാന്തകൃദ്വേദവിദേവ ചാഹം (15)**

ഞാൻ സർവരുടെയും ഹൃദയത്തിൽ സന്നിഹിതനാണ്. ഓർമ്മ, അറിവ്, മറവി എന്നിവയുണ്ടാകുന്നതും എന്നിൽ നിന്നാണ്. എല്ലാ വേദങ്ങളിലൂടെ അറിയപ്പെടേണ്ടവൻ ഞാനാണ്. വേദാന്തത്തിന്റെ കർത്താവും വേദജ്ഞനും ഞാൻ തന്നെയാണ്.

**ദ്വാവിമൗ പുരുഷൗ ലോകേ ക്ഷരശ്ചാക്ഷര ഏവ ച**
**ക്ഷരഃ സർവാണി ഭൂതാനി കൂടസ്ഥോഽക്ഷര ഉച്യതേ (16)**

ക്ഷരൻ (നാശമുള്ളവൻ), അക്ഷരൻ (നശിക്കാത്തവൻ) എന്നീ രണ്ടു പുരുഷന്മാരാണ് ഈ ലോകത്തിലുള്ളത്. എല്ലാ ജീവജാല

ങ്ങളും ക്ഷരപുരുഷനാണ്. നാശരഹിതനും കൂടസ്ഥനുമായ ആത്മാവാണ് അക്ഷരപുരുഷൻ.

**ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ**
**യോ ലോകത്രയമാവിശ്യ ബിഭർത്യവ്യയ ഈശ്വരഃ (17)**

മൂന്നു ലോകങ്ങളെയും വ്യാപിച്ച് അവയെ ഭരിക്കുന്ന നാശരഹിതനും പരമാത്മാവെന്നു വിളിക്കപ്പെടുന്നവനുമായ ഈശ്വരൻ മേൽപറഞ്ഞ രണ്ടു പുരുഷന്മാരിൽ നിന്നും ഭിന്നനായ ഉത്തമ പുരുഷൻ.

**യസ്മാത്ക്ഷരമതീതോƒഹമക്ഷരാദപി ചോത്തമഃ**
**അതോƒസ്മി ലോകേ വേദേ ച പ്രഥിതഃ പുരുഷോത്തമഃ (18)**

ക്ഷരത്തിനതീതനും, അക്ഷരത്തിനേക്കാൾ ഉത്തമനുമായതിനാൽ ഞാൻ ഈ ലോകത്തിലും വേദത്തിലും പുരുഷോത്തമനെന്നറിയപ്പെടുന്നു.

**യോ മാമേവമസമ്മൂഢോ ജാനാതി പുരുഷോത്തമം**
**സ സർവവിദ് ഭജതി മാം സർവഭാവേന ഭാരത (19)**

ഹേ ഭാരത, പുരുഷോത്തമനായ എന്നെ ഇപ്രകാരം മോഹരഹിതനായ യാതൊരുവനാണോ അറിയുന്നത്, എല്ലാം അറിഞ്ഞവനായ അവൻ എല്ലാ ഭാവത്തിലും എന്നെ ഭജിക്കുന്നു.

**ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ**
**ഏതദ്ബുദ്ധ്വാ ബുദ്ധിമാൻ സ്യാത് കൃതകൃത്യശ്ച ഭാരത (20)**

ഹേ ഭാരത, ഇപ്രകാരം ഞാനുപദേശിച്ച തികച്ചും രഹസ്യമായ ഈ ശാസ്ത്രത്തെ അറിയുന്നവൻ ബുദ്ധിമാനായും കൃതകൃത്യനായും (ചെയ്യേണ്ടതെല്ലാം ചെയ്തു തീർത്തവൻ) ഭവിക്കുന്നു.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ
പുരുഷോത്തമയോഗോ നാമ പഞ്ചദശോƒധ്യായഃ

**അഥ ഷോഡശോ*ƒ*ധ്യായഃ**

# 16. ദൈവാസുരസമ്പദ്വിഭാഗയോഗഃ

**ശ്രീഭഗവാനുവാച**

**അഭയം സത്ത്വസംശുദ്ധിർജ്ഞാനയോഗവ്യവസ്ഥിതിഃ**
**ദാനം ദമശ്ച യജ്ഞശ്ച സ്വാധ്യായസ്തപ ആർജവം (1)**
**അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം**
**ദയാ ഭൂതേഷ്വലോലുപ്ത്വം മാർദവം ഹ്രീരചാപലം (2)**
**തേജഃ ക്ഷമാ ധൃതിഃ ശൗചമദ്രോഹോ നാതിമാനിതാ**
**ഭവന്തി സമ്പദം ദൈവീമഭിജാതസ്യ ഭാരത (3)**

ഭയമില്ലായ്മ, ഹൃദയശുദ്ധി, ജ്ഞാനത്തിലും യോഗത്തിലുമുള്ള നിഷ്ഠ, ദാനം, ഇന്ദ്രിയസംയമനം, യജ്ഞം, ശാസ്ത്രപാരായണം, തപസ്സ്, ആർജ്ജവം, അഹിംസാ, സത്യം, ക്രോധമില്ലായ്മ, ത്യാഗം, ശാന്തി, പരദൂഷണം ചെയ്യാതിരിക്കുക, ഭൂതദയാ, ആഗ്രഹമില്ലായ്മ, സൗമ്യത, ലജ്ജ, ചാപല്യമില്ലായ്മ, തേജസ്സ്, ക്ഷമാ, ശുചിത്വം, ദ്രോഹിക്കാതിരിക്കൽ, അഹങ്കാരമില്ലായ്മ എന്നിവ ദൈവീസമ്പത്തോടെ ജനിച്ചവനുണ്ടാകുന്ന ഗുണങ്ങ ളാണ്.

**ദംഭോ ദർപോ*ƒ*ഭിമാനശ്ച ക്രോധഃ പാരുഷ്യമേവ ച**
**അജ്ഞാനം ചാഭിജാതസ്യ പാർഥ സമ്പദമാസുരീം (4)**

ഡംഭ്, അഹങ്കാരം, അഭിമാനം, ക്രോധം, പാരുഷ്യം, അജ്ഞാനം എന്നിവ ആസുരീസമ്പത്തോടെ ജനിച്ചവനുണ്ടാകുന്ന ഗുണങ്ങ ളാണ്.

**ദൈവീ സമ്പദ്വിമോക്ഷായ നിബന്ധായാസുരീ മതാ**
**മാ ശുചഃ സമ്പദം ദൈവീമഭിജാതോ*ƒ*സി പാണ്ഡവ (5)**

ദൈവീസമ്പത്ത് മോക്ഷത്തിലേയ്ക്കും, ആസുരീസമ്പത്ത് ബന്ധനത്തിലേയ്ക്കും നയിക്കുന്നു. നീ ദൈവീ സമ്പത്തോടെ ജനിച്ചവനാണ്. അതുകൊണ്ട് ദുഃഖിക്കേണ്ട.

**ദ്വൗ ഭൂതസർഗ്ഗൗ ലോകേƒസ്മിൻ ദൈവ ആസുര ഏവ ച**
**ദൈവോ വിസ്തരശഃ പ്രോക്ത ആസുരം പാർഥ മേ ശൃണു (6)**

ഈ ലോകത്തിൽ പ്രാണിസൃഷ്ടി ദൈവം, ആസുരം എന്നീ രണ്ടു വിധത്തിലാണ്. ദൈവീസൃഷ്ടിയെക്കുറിച്ച് ആദ്യം വിശദമായി പറഞ്ഞുകഴിഞ്ഞു. ഇനി ആസുരീസൃഷ്ടിയെക്കുറിച്ച് കേട്ടാലും.

**പ്രവൃത്തിം ച നിവൃത്തിം ച ജനാ ന വിദുരാസുരാഃ**
**ന ശൗചം നാപി ചാചാരോ ന സത്യം തേഷു വിദ്യതേ (7)**

ആസുരരായ ജനങ്ങൾക്ക് എന്തു പ്രവർത്തിക്കണം ഏതിൽനിന്ന് നിവർത്തിക്കണം എന്നറിയില്ല. അവരിൽ ശൗചമോ, ആചാരമോ, സത്യമോ കാണപ്പെടുന്നില്ല.

**അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം**
**അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം (8)**

അവർ ഈ ജഗത്തിനെ ഈശ്വരനില്ലാത്തതും, മിഥ്യയായതും, അടിസ്ഥാനമില്ലാത്തതുമാണെന്നു പറയുന്നു. ഈ ലോകം ഭൂതങ്ങളുടെ പരസ്പരസംയോഗത്താലുണ്ടായതാണെന്നും കാമത്തിൽ നിന്നും ഉദ്ഭവിച്ചതല്ലാതെ മറ്റൊരു കാരണവുമതിനില്ലെന്നും അവർ പറയുന്നു.

**ഏതാം ദൃഷ്ടിമവഷ്ടഭ്യ നഷ്ടാത്മാനോƒല്പബുദ്ധയഃ**
**പ്രഭവന്ത്യുഗ്രകർമാണഃ ക്ഷയായ ജഗതോƒഹിതാഃ (9)**

ഈ ചിന്താഗതിയെ സ്വീകരിച്ച് സ്വയം നശിച്ചവരും അല്പബുദ്ധികളും ലോകത്തിന്റെ ശത്രുക്കളുമായ അവർ ക്രൂരകർമ്മങ്ങളെ ചെയ്ത് ലോകത്തിന് നാശം വരുത്തുന്നു.

**കാമമാശ്രിത്യ ദുഷ്പൂരം ദംഭമാനമദാന്വിതാഃ**
**മോഹാദ്ഗൃഹീത്വാസദ്ഗ്രാഹാൻ പ്രവർതന്തേƒശുചിവ്രതാഃ(10)**

ഡംഭവും മാനവുമുള്ള ഇവർ തൃപ്തിപ്പെടുത്തുവാൻ വിഷമമായ കാമത്തിന് അധീനരായി മോഹവശാൽ ദുരാഗ്രഹങ്ങളെ നിറ വേറ്റുവാൻ അശുദ്ധവ്രതരായി പ്രവർത്തിക്കുന്നു.

**ചിന്താമപരിമേയാം ച പ്രലയാന്താമുപാശ്രിതാഃ**
**കാമോപഭോഗപരമാ ഏതാവദിതി നിശ്ചിതാഃ (11)**
**ആശാപാശശതൈർബദ്ധാഃ കാമക്രോധപരായണാഃ**
**ഈഹന്തേ കാമഭോഗാർഥതമന്യായേനാർഥസഞ്ചയാൻ (12)**

മരണം വരെ ഒടുക്കമില്ലാത്ത ചിന്തകൾക്കനധീനരായി വിഷയ ഭോഗങ്ങളെ പരമലക്ഷ്യമായിക്കണ്ട്, അതിനപ്പുറം നേടാനൊന്നു മില്ലെന്നുള്ള നിശ്ചയത്തോടെ, നൂറുകണക്കിനു ആഗ്രഹപാശങ്ങ ളാൽ ബദ്ധരായി, കാമക്രോധങ്ങളിൽ മുഴുകി ഇന്ദ്രിയഭോഗത്തി നായി തെറ്റായ വഴിയിലൂടെ സമ്പത്ത് വാരിക്കൂട്ടുവാൻ ശ്രമി ക്കുന്നു.

**ഇദമദ്യ മയാ ലബ്ധമിമം പ്രാപ്സ്യേ മനോരഥം**
**ഇദമസ്തീദമപി മേ ഭവിഷ്യതി പുനർധനം (13)**
**അസൗ മയാ ഹതഃ ശത്രുർഹനിഷ്യേ ചാപരാനപി**
**ഈശ്വരോƒഹമഹം ഭോഗീ സിദ്ധോƒഹം ബലവാൻ സുഖീ (14)**
**ആഢ്യോƒഭിജനവാനസ്മി കോƒന്യോƒസ്തി സദൃശോ മയാ**
**യക്ഷ്യേ ദാസ്യാമി മോദിഷ്യ ഇത്യജ്ഞാനവിമോഹിതാഃ (15)**
**അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ**
**പ്രസക്താഃ കാമഭോഗേഷു പതന്തി നരകേƒശുചൗ (16)**

'ഇന്ന് ഞാൻ ഇതു നേടി. ഈ ആഗ്രഹം ഞാൻ സാധിക്കും. ഇത് എന്റെയാണ്. ഈ സമ്പത്തും ഭാവിയിൽ എന്റെയാകും. ഈ ശത്രുവിനെ ഞാൻ വധിച്ചു. മറ്റു ശത്രുക്കളെയും ഞാൻ വധി ക്കുകതന്നെ ചെയ്യും. ഞാൻ പ്രഭുവും, ഭോഗമനുഭവിക്കുന്നവനും,

എല്ലാം നേടിയവനും, ബലവാനും, സുഖിയുമാണ്. ഞാൻ ധനികനും, ഉന്നതകുലജാതനുമാണ്. എന്നെപ്പോലെ വേറെയാരുണ്ട്? ഞാൻ യജ്ഞം നടത്തും, ദാനം നൽകുകയും, ആനന്ദിക്കുകയും ചെയ്യും' എന്നിങ്ങനെ അജ്ഞാനത്താൽ മോഹിതരായി അനേകചിന്തകളാൽ വിഭ്രാന്തരായി മോഹജാലത്താൽ വലയപ്പെട്ട്, വിഷയഭോഗാസക്തരായി അശുദ്ധമായ നരകത്തിൽ പതിക്കുന്നു.

**ആത്മസംഭാവിതാഃ സ്തബ്ധാ ധനമാനമദാന്വിതാഃ**
**യജന്തേ നാമയജ്ഞൈസ്തേ ദംഭേനാവിധിപൂർവകം (17)**

സ്വയം പുകഴ്ത്തുന്നവരും, പിടിവാശിക്കാരും, ധനം, മാനം എന്നിവയിൽ അഹങ്കരിക്കുന്നവരുമായ അവർ നാമമാത്രമായി ഡംഭോടെ വിധികളെ പാലിക്കാതെ യജ്ഞങ്ങളിലൂടെ എന്നെ യജിക്കുന്നു.

**അഹംകാരം ബലം ദർപം കാമം ക്രോധം ച സംശ്രിതാഃ**
**മാമാത്മപരദേഹേഷു പ്രദ്വിഷന്തോƒഭ്യസൂയകാഃ (18)**

അഹങ്കാരം, ബലം, അഭിമാനം, കാമം, ക്രോധം എന്നിവയ്ക്കു വശപ്പെട്ട ഈ അസൂയാലുക്കൾ അവരുടെയും അന്യരുടെയും ശരീരങ്ങളിലും കുടികൊള്ളുന്ന എന്നെ വെറുക്കുന്നു.

**താനഹം ദ്വിഷതഃ ക്രൂരാൻ സംസാരേഷു നരാധമാൻ**
**ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവ യോനിഷു (19)**

ദ്വേഷിക്കുന്നവരും ക്രൂരന്മാരുമായ ഈ നരാധമന്മാരെ ഞാൻ എന്നെന്നും അശുഭങ്ങളായ ആസുരയോനികളിൽ എറിയുന്നു (ജനിക്കുവാനിടയാക്കുന്നു).

**ആസുരീം യോനിമാപന്നാ മൂഢാ ജന്മനി ജന്മനി**
**മാമപ്രാപ്യൈവ കൗന്തേയ തതോ യാന്ത്യധമാം ഗതിം (20)**

ഹേ കൗന്തേയ, ആസുരയോനികളിൽ ജനിക്കുന്ന ഈ മൂഢന്മാർ ഓരോ ജന്മങ്ങളിലും എന്നെ പ്രാപിക്കാതെ അധമഗതിയെ പ്രാപിക്കുന്നു.

**ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ**
**കാമഃ ക്രോധസ്തഥാ ലോഭസ്തസ്മാദേതത്ത്രയം ത്യജേത് (21)**

കാമം, ക്രോധം, ലോഭം എന്നിവ നരകത്തിലേയ്ക്കുള്ള മൂന്നു കവാടങ്ങളാണ്. ഇവ ആത്മനാശത്തിന് കാരണവുമാണ്. അതിനാൽ ഇവയെ മൂന്നിനെയും ത്യജിക്കേണ്ടതാണ്.

**ഏതൈർവിമുക്തഃ കൗന്തേയ തമോദ്വാരൈസ്ത്രിഭിർനരഃ**
**ആചരത്യാത്മനഃ ശ്രേയസ്തതോ യാതി പരാം ഗതിം (22)**

തമോദ്വാരങ്ങളായ ഈ മൂന്നിൽ നിന്നും മുക്തരായ മനുഷ്യർ ആത്മശ്രേയസ്സിനാവശ്യമായ കാര്യങ്ങളനുഷ്ഠിച്ച് പരമമായ ഗതിയെ (മോക്ഷത്തെ) പ്രാപിക്കുന്നു.

**യഃ ശാസ്ത്രവിധിമുത്സൃജ്യ വർതതേ കാമകാരതഃ**
**ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം (23)**

യാതൊരുവൻ ശാസ്ത്രവിധിയെ ലംഘിച്ച് ആഗ്രഹങ്ങൾക്കു വശംവദനായി വർത്തിക്കുന്നുവോ, അവൻ സിദ്ധിയോ സുഖമോ, പരമമായ ഗതിയോ പ്രാപിക്കുന്നില്ല.

**തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൗ**
**ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കർമ കർതുമിഹാർഹസി (24)**

അതുകൊണ്ട്, എന്തു ചെയ്യണം എന്തു ചെയ്യരുത് എന്നറിയുന്നതിന് നിനക്ക് ശാസ്ത്രം പ്രമാണമായിരിക്കട്ടെ. നീ ശാസ്ത്രവിധികളെ അറിഞ്ഞ് അതനുസരിച്ച് കർമ്മം ചെയ്യേണ്ടതാണ്.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ കൃഷ്ണാർജുനസംവാദേ
ദൈവാസുരസമ്പദ്വിഭാഗയോഗോ നാമ ഷോഡശോƒധ്യായഃ

**അഥ സപ്തദശോƒധ്യായഃ**

# 17. ശ്രദ്ധാത്രയവിഭാഗയോഗഃ

**അർജുന ഉവാച**

**യേ ശാസ്ത്രവിധിമുത്സൃജ്യ യജന്തേ ശ്രദ്ധയാന്വിതാഃ**
**തേഷാം നിഷ്ഠാ തു കാ കൃഷ്ണ സത്ത്വമാഹോ രജസ്തമഃ (1)**

അർജ്ജുനൻ പറഞ്ഞു: ഹേ കൃഷ്ണ, ശാസ്ത്രവിധി പാലിക്കാതെയാണെങ്കിലും ശ്രദ്ധയോടെ യജിക്കുന്നവരുടെ സ്ഥിതിയെന്താകും? അതു സാത്വികമോ, രാജസികമോ താമസികമോ ഏതാണ്?

**ശ്രീഭഗവാനുവാച**

**ത്രിവിധാ ഭവതി ശ്രദ്ധാ ദേഹിനാം സാ സ്വഭാവജാ**
**സാത്ത്വികീ രാജസീ ചൈവ താമസീ ചേതി താം ശൃണു (2)**

ഭഗവാൻ പറഞ്ഞു: മനുഷ്യരുടെ സ്വഭാവത്തിൽ നിന്നുദ്ഭവിക്കുന്ന ശ്രദ്ധ സാത്വികം, രാജസികം, താകസികം എന്നിങ്ങനെ മൂന്നു വിധത്തിലാണ്.

**സത്ത്വാനുരൂപാ സർവസ്യ ശ്രദ്ധാ ഭവതി ഭാരത**
**ശ്രദ്ധാമയോ$f$യം പുരുഷോ യോ യച്ഛ്രദ്ധഃ സ ഏവ സഃ (3)**

ഹേ ഭാരത, എല്ലാവരുടെയും ശ്രദ്ധ അവരവരുടെ ശ്രദ്ധയെ ആശ്രയിച്ചിരിക്കുന്നു. ഈ മനുഷ്യൻ ശ്രദ്ധാമയനാണ്. ഒരുവന്റെ ശ്രദ്ധ ഏതാണോ അവൻ ആ തരത്തിലുള്ളവനായിരിക്കും.

**യജന്തേ സാത്ത്വികാ ദേവാൻ യക്ഷരക്ഷാംസി രാജസാഃ**
**പ്രേതാൻ ഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ (4)**

സാത്വികന്മാർ ദേവന്മാരെയും, രാജസന്മാർ യക്ഷരാക്ഷസന്മാരെയും, മറ്റുള്ള താമസികരായ മനുഷ്യർ പ്രേതങ്ങളെയും, ഭൂതഗണങ്ങളെയും യജിക്കുന്നു.

**അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ**
**ദംഭാഹംകാരസംയുക്താഃ കാമരാഗബലാന്വിതാഃ (5)**

**കർഷയന്തഃ ശരീരസ്ഥം ഭൂതഗ്രാമമചേതസഃ**
**മാം ചൈവാന്തഃശരീരസ്ഥം താൻ വിദ്ധ്യാസുരനിശ്ചയാൻ (6)**

ആരാണോ ഡംഭ്, അഹങ്കാരം എന്നിവയോടുകൂടി, കാമം, രാഗം എന്നിവയ്ക്കധീനരായി ശാസ്ത്രത്തിൽ വിധിച്ചിട്ടില്ലാത്ത തരത്തിൽ ഘോരമായ തപസ്സനുഷ്ഠിക്കുന്നത്, തങ്ങളുടെ ഇന്ദ്രിയങ്ങളെയും, ശരീരത്തിൽ വർത്തിക്കുന്ന എന്നെയും പീഡിപ്പിക്കുന്ന അവിവേകികളായ അവർ ആസുരനിശ്ചയം ചെയ്തവരാണെന്നറിഞ്ഞാലും.

**ആഹാരസ്ത്വപി സർവസ്യ ത്രിവിധോ ഭവതി പ്രിയഃ**
**യജ്ഞസ്തപസ്തഥാ ദാനം തേഷാം ഭേദമിമം ശൃണു (7)**

എല്ലാവർക്കും പ്രിയപ്പെട്ട ആഹാരവും മൂന്നു വിധത്തിലുണ്ട്. യജ്ഞം, തപസ്സ്, ദാനം എന്നിവയുടെയും ഭേദം നീ കേട്ടാലും.

**ആയുഃസത്ത്വബലാരോഗ്യസുഖപ്രീതിവിവർധനാഃ**
**രസ്യാഃ സ്നിഗ്ധാഃ സ്ഥിരാ ഹൃദ്യാ ആഹാരാഃ സാത്ത്വികപ്രിയാഃ (8)**

ആയുസ്സ്, മനഃശക്തി, ബലം, ആരോഗ്യം, സുഖം, പ്രീതി എന്നിവ വർദ്ധിപ്പിക്കുന്നതും രുചികരവും, എണ്ണമയമുള്ളതും, പോഷകപ്രദവും സുഖകരവുമായ ആഹാരങ്ങളാണ് സാത്വികന്മാർക്ക് പ്രിയമായിട്ടുള്ളത്.

**കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ**
**ആഹാരാ രാജസസ്യേഷ്ടാ ദുഃഖശോകാമയപ്രദാഃ (9)**

എരിവും, പുളിയും, ഉപ്പും, അതിയായ ചൂടും, വരൾച്ചയും, ദാഹവുള്ള ആഹാരങ്ങളാണ് രാജസികന്മാർക്ക് പ്രിയമായിട്ടുള്ളത്. ഇവ ദുഃഖം, ശോകം, രോഗം എന്നിവയെ ഉണ്ടാക്കുന്നു.

**യാതയാമം ഗതരസം പൂതി പര്യുഷിതം ച യത്**
**ഉച്ഛിഷ്ടമപി ചാമേധ്യം ഭോജനം താമസപ്രിയം (10)**

ഉണ്ടാക്കിയിട്ട് ഒരു യാമം (മൂന്നു മണിക്കൂർ) കഴിഞ്ഞതും, സ്വാദു പോയതും, ദുർഗന്ധമുള്ളതും, ഒരു രാത്രി കഴിഞ്ഞതും, ഉച്ഛിഷ്ട വും, അശുദ്ധവുമായ ആഹാരമാണ് അതാമസികന്മാർക്ക് പ്രിയ മായിട്ടുള്ളത്.

**അഫലാകാംക്ഷിഭിർയജ്ഞോ വിധിദൃഷ്ടോ യ ഇജ്യതേ**
**യഷ്ടവ്യമേവേതി മനഃ സമാധായ സ സാത്ത്വികഃ (11)**

ഫലാകാംക്ഷയില്ലാതെ, ശാസ്ത്രവിധിപ്രകാരം യജ്ഞം ചെയ്യപ്പെ ടേണ്ടതാണ് എന്ന ഭാവത്തോടെ മനസ്സിനെ യജ്ഞത്തിൽ സമാ ഹിതമാക്കി യജിക്കപ്പെടുന്ന ആ യജ്ഞം സാത്വികമാണ്.

**അഭിസന്ധായ തു ഫലം ദംഭാർഥമപി ചൈവ യത്**
**ഇജ്യതേ ഭരതശ്രേഷ്ഠ തം യജ്ഞം വിദ്ധി രാജസം (12)**

ഹേ ഭരതശ്രേഷ്ഠ, ഫലാകാംക്ഷയോടെ ഡംഭോടെ യജിക്കപ്പെടു ന്ന യജ്ഞം രാജസമാണ് എന്നറിഞ്ഞാലും.

**വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം**
**ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ (13)**

ശാസ്ത്രവിധിയനുസരിക്കാതെയും, അന്നവും ദക്ഷിണയും കൊടു ക്കാതെയും, മന്ത്രഹീനമായും, ശ്രദ്ധയില്ലാതെയും ചെയ്യപ്പെടുന്ന യജ്ഞം താമസികമാണ്.

**ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൗചമാർജവം**
**ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ (14)**

ദേവന്മാർ, ബ്രാഹ്മണന്മാർ, ഗുരുക്കന്മാർ, ജ്ഞാനികൾ എന്നി വരെ പൂജിക്കുക, ശൗചം, ആർജ്ജവം, ബ്രഹ്മചര്യം, അഹിംസാ എന്നിവയാണ് ശാരീരികമായ തപസ്സ് എന്ന് പറയപ്പെടുന്നത്.

**അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യത്**
**സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ (15)**

ക്ലേശം ജനിപ്പിക്കാത്തതും എന്നാൽ സത്യവും, പ്രിയവും, ഹിതവുമായ വാക്കും, ശാസ്ത്രപാരായണവുമാണ് വാചികമായ തപസ്സെന്നു പറയപ്പെടുന്നു.

**മനഃ പ്രസാദഃ സൗമ്യത്വം മൗനമാത്മവിനിഗ്രഹഃ**
**ഭാവസംശുദ്ധിരിത്യേതത്തപോ മാനസമുച്യതേ (16)**

മനസ്സിന്റെ പ്രസന്നത, സൗമ്യത, മൗനം, ആത്മസംയമനം, സ്വഭാവശുദ്ധി എന്നിവയാണ് മാനസികമായ തപസ്സെന്ന് പറയപ്പെടുന്നത്.

**ശ്രദ്ധയാ പരയാ തപ്തം തപസ്തത്ത്രിവിധം നരൈഃ**
**അഫലാകാംക്ഷിഭിർയുക്തൈഃ സാത്ത്വികം പരിചക്ഷതേ (17)**

പരമമായ ശ്രദ്ധയോടെയും ഫലകാംക്ഷയില്ലാതെയും നിഷ്ഠയോടെയും ചെയ്യപ്പെടുന്ന മൂന്നു വിധത്തിലുമുള്ള തപസ്സ് സാത്വികമെന്നു പറയപ്പെടുന്നു.

**സത്കാരമാനപൂജാർഥം തപോ ദംഭേന ചൈവ യത്**
**ക്രിയതേ തദിഹ പ്രോക്തം രാജസം ചലമധ്രുവം (18)**

സത്കാരം, അന്തസ്സ്, ബഹുമതി എന്നിവയ്ക്കുവേണ്ടി ഡംഭോടുകൂടി ചെയ്യപ്പെടുന്നതും, ചഞ്ചലവും, അസ്ഥിരവുമായ തപസ്സ് രാജസികമെന്നു പറയപ്പെടുന്നു.

**മൂഢഗ്രാഹേണാത്മനോ യത് പീഡയാ ക്രിയതേ തപഃ**
**പരസ്യോത്സാദനാർഥം വാ തത്താമസമുദാഹൃതം (19)**

അബദ്ധധാരണകളോടുകൂടി ചെയ്യപ്പെടുന്നതും സ്വയം പീഡ അനുഭവിച്ചോ, അന്യനെ നശിപ്പിക്കുവാനുദ്ദേശിച്ചോ ഉള്ള തപസ്സ് താമസികമെന്നു പറയപ്പെടുന്നു.

**ദാതവ്യമിതി യദ്ദാനം ദീയതേƒനുപകാരിണേ**
**ദേശേ കാലേ ച പാത്രേ ച തദ്ദാനം സാത്ത്വികം സ്മൃതം (20)**

നൽകേണ്ടതാണെന്നുള്ള ബോദ്ധ്യത്തോടെ പ്രത്യുപകാരം ചെയ്യാൻ ശക്തിയില്ലാത്തവന് യോഗ്യതയും ഉചിതമായ സ്ഥലവും സമയവും നോക്കി ചെയ്യപ്പെടുന്ന ദാനം സാത്വികമെന്നു പറയപ്പെടുന്നു.

**യത്തു പ്രത്യുപകാരാർഥം ഫലമുദ്ദിശ്യ വാ പുനഃ**
**ദീയതേ ച പരിക്ലിഷ്ടം തദ്ദാനം രാജസം സ്മൃതം (21)**

പ്രത്യുപകാരം പ്രതീക്ഷിച്ചുകൊണ്ടോ ഫലമുദ്ദേശിച്ചോ വൈമനസ്യത്തോടെ ചെയ്യപ്പെടുന്ന ദാനം രാജസികമെന്നു പറയപ്പെടുന്നു.

**അദേശകാലേ യദ്ദാനമപാത്രേഭ്യശ്ച ദീയതേ**
**അസത്കൃതമവജ്ഞാതം തത്താമസമുദാഹൃതം (22)**

യോഗ്യതയില്ലാത്തവന് അനുചിതമായ ദേശകാലങ്ങളിൽ ബഹുമാനം കൂടാതെ അവജ്ഞയോടെ ചെയ്യപ്പെടുന്ന ദാനം താമസികമെന്നു പറയപ്പെടുന്നു.

**ഓം തത്സദിതി നിർദേശോ ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ**
**ബ്രാഹ്മണാസ്തേന വേദാശ്ച യജ്ഞാശ്ച വിഹിതാഃ പുരാ (23)**

ഓം, തത്, സത് എന്നിങ്ങനെയുള്ള ബ്രഹ്മത്തിന്റെ മൂന്നു വിധത്തിലുള്ള നിർദ്ദേശങ്ങളാൽ ബ്രാഹ്മണരും, വേദവും, യജ്ഞങ്ങളും ആദിയിൽ കല്പിക്കപ്പെട്ടു.

**തസ്മാദോമിത്യുദാഹൃത്യ യജ്ഞദാനതപഃക്രിയാഃ**
**പ്രവർതന്തേ വിധാനോക്താഃ സതതം ബ്രഹ്മവാദിനാം (24)**

അതിനാൽ ബ്രഹ്മവാദികൾ (വേദജ്ഞന്മാർ) ഓം (ബ്രഹ്മത്തിന്റെ മുഖ്യനാമം) എന്നുച്ചരിച്ച് ശാസ്ത്രവിധിപ്രകാരം യജ്ഞം, ദാനം, തപസ്സ് എന്നീ ക്രിയകൾ നടത്തുന്നു.

**തദിത്യനഭിസന്ധായ ഫലം യജ്ഞതപഃക്രിയാഃ**
**ദാനക്രിയാശ്ച വിവിധാഃ ക്രിയന്തേ മോക്ഷകാംക്ഷിഭിഃ (25)**

മോക്ഷാർഥികൾ തത് (അത്) എന്നുച്ചരിച്ച് ഫലാകാംക്ഷയി ല്ലാതെ യജ്ഞം, ദാനം, തപസ്സ് എന്നീ ക്രിയകൾ ചെയ്യുന്നു.

**സദ്ഭാവേ സാധുഭാവേ ച സദിത്യേതത് പ്രയുജ്യതേ**
**പ്രശസ്തേ കർമണി തഥാ സച്ഛബ്ദഃ പാർഥ യുജ്യതേ (26)**

ഹേ പാർഥ, ഉള്ളത് എന്ന അർഥത്തിലും, നല്ലത് എന്ന അർഥ ത്തിലും സത് എന്ന പദം പ്രയോഗിക്കപ്പെടുന്നു. അതുപോലെ, ശ്രേഷ്ഠമായ കർമ്മത്തെ ഉദ്ദേശിച്ചും സത് എന്ന് ശബ്ദം ഉപ യോഗിക്കപ്പെടുന്നു.

**യജ്ഞേ തപസി ദാനേ ച സ്ഥിതിഃ സദിതി ചോച്യതേ**
**കർമ്മ ചൈവ തദർഥീയം സദിത്യേവാഭിധീയതേ (27)**

യജ്ഞം, ദാനം, തപസ്സ് എന്നിവയിലുള്ള നിഷ്ഠയും സത് എന്ന് അറിയപ്പെടുന്നു. ബ്രഹ്മത്തെ ഉദ്ദേശിച്ചുള്ള കർമ്മവും സത് എന്ന് പറയപ്പെടുന്നു.

**അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതം ച യത്**
**അസദിത്യുച്യതേ പാർഥ ന ച തത്പ്രേത്യ നോ ഇഹ (28)**

ഹേ പാർഥ, അശ്രദ്ധയോടെ ചെയ്യപ്പെടുന്ന യജ്ഞവും, ദാനവും, തപസ്സും അസത് എന്ന് പറയപ്പെടുന്നു. ഇതുകൂടാതെ അശ്രദ്ധ യോടെ ചെയ്യപ്പെടുന്ന സകലകർമ്മങ്ങളും അസത് തന്നെയാണ്. അത് ഈ ലോകത്തിലോ പരലോകത്തിലോ പ്രയോജനപ്പെടു ന്നില്ല.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
ശ്രദ്ധാത്രയവിഭാഗയോഗോ നാമ സപ്തദശോഽധ്യായഃ

**അഥാഷ്ടാദശോ$f$ധ്യായഃ**

# 18. മോക്ഷസംന്യാസയോഗഃ

**അർജുന ഉവാച**

**സംന്യാസസ്യ മഹാബാഹോ തത്ത്വമിച്ഛാമി വേദിതും**
**ത്യാഗസ്യ ച ഹൃഷീകേശ പൃഥക് കേശിനിഷൂദന (1)**

അർജ്ജുനൻ ചോദിച്ചു: ഹേ ഹൃഷീകേശ, ഞാൻ സന്യാസത്തിന്റെയും ത്യാഗത്തിന്റെയും തത്വം പ്രത്യേകമായി അറിയാൻ ആഗ്രഹിക്കുന്നു.

**ശ്രീഭഗവാനുവാച**

**കാമ്യാനാം കർമണാം ന്യാസം സംന്യാസം കവയോ വിദുഃ**
**സർവകർമഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ (2)**

ഭഗവാൻ പറഞ്ഞു
ഫലമുദ്ദേശിച്ചുള്ള കർമ്മങ്ങളെ വെടിയലാണ് സന്യാസമെന്നാണ് ജ്ഞാനികൾ പറഞ്ഞിരിക്കുന്നുത്. സകലകർമ്മങ്ങളുടെയും ഫലങ്ങളെ ത്യജിക്കുന്നതാണ് ത്യാഗം എന്നു ജ്ഞാനികൾ പറയുന്നു.

**ത്യാജ്യം ദോഷവദിത്യേകേ കർമ പ്രാഹുർമനീഷിണഃ**
**യജ്ഞദാനതപഃകർമ ന ത്യാജ്യമിതി ചാപരേ (3)**

കർമ്മങ്ങളെയെല്ലാം ദോഷമായികണ്ട് ത്യജിക്കണമെന്ന് ചില വിദ്വാന്മാർ പറയുന്നു. യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങളെ ത്യജിക്കരുതെന്ന് വേറെ ചിലർ പറയുന്നു.

**നിശ്ചയം ശൃണു മേ തത്ര ത്യാഗേ ഭരതസത്തമ**
**ത്യാഗോ ഹി പുരുഷവ്യാഘ്ര ത്രിവിധഃ സംപ്രകീർതിതഃ (4)**

ഹേ അർജ്ജുന, ത്യാഗത്തെക്കുറിച്ചുള്ള എന്റെ അഭിപ്രായം കേൾക്കൂ. ത്യാഗം മൂന്നു വിധത്തിലുള്ളതാണെന്ന് പറയപ്പെടുന്നു.

**യജ്ഞദാനതപഃകർമ ന ത്യാജ്യം കാര്യമേവ തത്**
**യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം (5)**

യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങളെ ത്യജിക്കരുത്. അവ നിശ്ചയമായും ചെയ്യപ്പെടേണ്ടതാണ്. യജ്ഞം, ദാനം, തപസ്സ് എന്നിവ ബുദ്ധിമാന്മാർക്ക് മനഃശുദ്ധിയുണ്ടാക്കുന്നവയാണ്.

**ഏതാന്യപി തു കർമാണി സംഗം ത്യക്ത്വാ ഫലാനി ച**
**കർത്തവ്യാനീതി മേ പാർഥ നിശ്ചിതം മതമുത്തമം (6)**

ഈ കർമ്മങ്ങളെ (യജ്ഞം, ദാനം, തപസ്സ്) ആസക്തിയും ഫലവുമുപേക്ഷിച്ച് ചെയ്യേണ്ടതാണ് എന്നാണ് എന്റെ നിശ്ചിതമായ അഭിപ്രായം.

**നിയതസ്യ തു സംന്യാസഃ കർമണോ നോപപദ്യതേ**
**മോഹാത്തസ്യ പരിത്യാഗസ്താമസഃ പരികീർത്തിതഃ (7)**

നിയതകർമ്മങ്ങളെ (ശാസ്ത്രവിഹിതമായ കർമ്മങ്ങളെ) ത്യജിക്കുവാൻ പാടുള്ളതല്ല. മോഹത്താൽ അവയെ ത്യജിക്കുന്നത് താമസികമായ ത്യാഗമാണെന്ന് പറയപ്പെടുന്നു.

**ദുഃഖമിത്യേവ യത്കർമ കായക്ലേശഭയാത്ത്യജേത്**
**സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത് (8)**

ദുഃഖകരമാണെന്നു കരുതി ശരീരക്ലേശത്തെ ഒഴിവാക്കാനായി ത്യജിക്കുകയാണെങ്കിൽ അത് രാജസിക ത്യാഗമാണ്. അതിലൂടെ ശരിയായ ത്യാഗത്തിന്റെ ഫലം ലഭിക്കുകയില്ല.

**കാര്യമിത്യേവ യത്കർമ നിയതം ക്രിയതേƒർജുന**
**സംഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്വികോ മതഃ (9)**

ചെയ്യേണ്ടതാണെന്നുള്ള ബോധ്യത്തോടെ ശാസ്ത്രവിഹിതമായ കർമ്മം ആസക്തിയെയും ഫലത്തെയും ത്യജിച്ച് ചെയ്യുകയാണെങ്കിൽ അതിനെ സാത്വികത്യാഗമെന്നു പറയുന്നു.

**ന ദ്വേഷ്ട്യകുശലം കർമ കുശലേ നാനുഷജ്ജതേ**
**ത്യാഗീ സത്ത്വസമാവിഷ്ടോ മേധാവീ ഛിന്നസംശയഃ (10)**

സത്വഗുണത്തെ പ്രാപിച്ചവനും, ബുദ്ധിമാനും, സംശയമില്ലാത്ത വനുമായ ത്യാഗി അസുഖകരമായ കർമ്മത്തെ വെറുക്കുകയോ സുഖകരമായ കർമ്മത്തോട് ആസക്തി കാണിക്കുകയോ ചെയ്യു ന്നില്ല.

**ന ഹി ദേഹഭൃതാ ശക്യം ത്യക്തും കർമാണ്യശേഷതഃ**
**യസ്തു കർമ ഫലത്യാഗീ സ ത്യാഗീത്യഭിധീയതേ (11)**

ദേഹിയ്ക്ക് കർമ്മങ്ങളെ തികച്ചും പരിത്യജിക്കുവാൻ സാദ്ധ്യമല്ല. കർമ്മഫലത്തെ ത്യജിക്കുന്നവൻ തന്നെയാണ് ശരിയായ ത്യാഗി എന്നു പറയപ്പെടുന്നു.

**അനിഷ്ടമിഷ്ടം മിശ്രം ച ത്രിവിധം കർമണഃ ഫലം**
**ഭവത്യത്യാഗിനാം പ്രേത്യ ന തു സംന്യാസിനാം ക്വചിത് (12)**

അനിഷ്ടം, ഇഷ്ടം, മിശ്രം എന്നിങ്ങനെ മൂന്നു വിധം കർമ്മഫല ങ്ങൾ ത്യാഗികളല്ലാത്തവർക്ക് മരണാനന്തരം അനുഭവപ്പെടുന്നു. എന്നാൽ സന്യാസികൾക്ക് ഒരിക്കലുമില്ല.

**പഞ്ചൈതാനി മഹാബാഹോ കാരണാനി നിബോധ മേ**
**സാംഖ്യേ കൃതാന്തേ പ്രോക്താനി സിദ്ധയേ സർവകർമണാം (13)**

ഹേ മഹാബാഹോ, എല്ലാ കർമ്മങ്ങളുടെ സിദ്ധിയ്ക്കായി സാംഖ്യത്തിൽ പറഞ്ഞിരിക്കുന്ന അഞ്ചു ഘടകങ്ങൾ കേട്ടാലും.

**അധിഷ്ഠാനം തഥാ കർതാ കരണം ച പൃഥഗ്വിധം**
**വിവിധാശ്ച പൃഥക് ചേഷ്ടാ ദൈവം ചൈവാത്ര പഞ്ചമം (14)**

അധിഷ്ഠാനമായ ശരീരം, കർത്താവ്, വിവിധ കരണങ്ങൾ (ഇന്ദ്രിയങ്ങൾ), വിവിധ ചേഷ്ടകൾ, ദൈവം (വിധി അഥവാ പ്രാരബ്ധകർമ്മം) എന്നിവയാണ് ഈ അഞ്ചു ഘടകങ്ങൾ.

**ശരീരവാങ്മനോഭിർയത്കർമ പ്രാരഭതേ നരഃ**
**ന്യായ്യം വാ വിപരീതം വാ പഞ്ചൈതേ തസ്യ ഹേതവഃ (15)**

ശരീരം, മനസ്സ്, വാക്ക് എന്നിവയാൽ മനുഷ്യൻ ചെയ്യുന്ന ശരിയോ തെറ്റോ ആയ എല്ലാ കർമ്മങ്ങളുടെയും കാരണങ്ങൾ ഇവയഞ്ചുമാകുന്നു.

**തത്രൈവം സതി കർതാരമാത്മാനം കേവലം തു യഃ**
**പശ്യത്യകൃതബുദ്ധിത്വാന്ന സ പശ്യതി ദുർമതിഃ (16)**

അങ്ങനെയിരിക്കെ, അവിവേകംമൂലം കേവലനായ ആത്മാവിനെ കർത്താവായി കാണുന്ന ദുർമതി യാഥാർഥ്യം അറിയുന്നില്ല.

**യസ്യ നാഹംകൃതോ ഭാവോ ബുദ്ധിർയസ്യ ന ലിപ്യതേ**
**ഹത്വാƒപി സ ഇമാംല്ലോകാന്ന ഹന്തി ന നിബധ്യതേ (17)**

കർതൃത്വഭാവമില്ലാത്തവനും, ശുഭാശുഭങ്ങളായ യാതൊന്നിലും ആസക്തമല്ലാത്ത ബുദ്ധിയുള്ളവനുമായ ഒരുവൻ (യുദ്ധം ചെയ്യാനായി വന്നു ചേർന്ന്) ഈ ജനങ്ങളെയെല്ലാം കൊന്നാലും കൊല്ലുന്നില്ല. അവനെ ആ കർമ്മം ബന്ധിക്കുന്നുമില്ല.

**ജ്ഞാനം ജ്ഞേയം പരിജ്ഞാതാ ത്രിവിധാ കർമചോദനാ**
**കരണം കർമ കർതേതി ത്രിവിധഃ കർമസംഗ്രഹഃ (18)**

അറിവ്, അറിയപ്പെടുന്നത്, അറിയുന്നവൻ എന്നിങ്ങനെ കർമ്മ ത്തെ പ്രേരിപ്പിക്കുന്ന മൂന്നു ഘടകങ്ങൾ ഉണ്ട്. കർമ്മത്തിന് കർത്താവ്, കർമ്മം, കരണം (ഇന്ദ്രിയങ്ങൾ) എന്നീ മൂന്നു ഘടക ങ്ങൾ ഉണ്ട്.

**ജ്ഞാനം കർമ ച കർതാ ച ത്രിധൈവ ഗുണഭേദതഃ**
**പ്രോച്യതേ ഗുണസംഖ്യാനേ യഥാവച്ഛൃണു താന്യപി (19)**

ജ്ഞാനവും, കർമ്മവും, കർത്താവും ഗുണഭേദമനുസരിച്ച് സാംഖ്യത്തിൽ മൂന്നു തരത്തിലാണെന്നു പറയപ്പെടുന്നു. അവ യെ കേട്ടാലും.

**സർവഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ**
**അവിഭക്തം വിഭക്തേഷു തജ്ജ്ഞാനം വിദ്ധി സാത്ത്വികം (20)**

വിഭക്തങ്ങളായ സകലഭൂതങ്ങളിലും അവിഭക്തമായി വർത്തി ക്കുന്ന അവിനാശിയായ ബ്രഹ്മത്തെ കാണുന്നത് എന്തുകൊണ്ടാ ണോ, അതാണ് സാത്വികമായ ജ്ഞാനം.

**പൃഥക്ത്വേന തു യജ്ജ്ഞാനം നാനാഭാവാൻ പൃഥഗ്വിധാൻ**
**വേത്തി സർവേഷു ഭൂതേഷു തജ്ജ്ഞാനം വിദ്ധി രാജസം (21)**

യാതൊരു ജ്ഞാനമാണോ സർവജീവജാലങ്ങളിലും നാനാതര ത്തിലുള്ള ഭാവങ്ങളെ ദർശിക്കുന്നത് അത് രാജസമാണ്.

**യത്തു കൃത്സ്നവദേകസ്മിൻ കാര്യേ സക്തമഹൈതുകം**
**അതത്ത്വാർഥവദല്പം ച തത്താമസമുദാഹൃതം (22)**

യാതൊരു ജ്ഞാനം ഒരു കാര്യത്തിൽ (ശരീരത്തിൽ) തന്നെ പൂർണ്ണമാണെന്നുള്ള ധാരണയിൽ ആസക്തിയോടെയും, കാരണ മില്ലാതെയും, സത്യത്തെ അറിയാതെയും, അല്പമായുമിരിക്കുന്നു വോ അത് താമസികജ്ഞാനമാണ്.

**നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം**
**അഫലപ്രേപ്സുനാ കർമ യത്തത്സാത്ത്വികമുച്യതേ (23)**

ശാസ്ത്രവിഹിതവും, ആസക്തിയില്ലാത്തതും, രാഗദ്വേഷരഹിതവും ഫലാകാംക്ഷയില്ലാത്ത വ്യക്തിയാൽ ചെയ്യപ്പെട്ടതുമായ കർമ്മം സാത്വികമാണ്.

**യത്തു കാമേപ്സുനാ കർമ സാഹംകാരേണ വാ പുനഃ**
**ക്രിയതേ ബഹുലായാസം തദ്രാജസമുദാഹൃതം (24)**

ഫലാകാംക്ഷയുള്ള വ്യക്തിയാൽ അഹങ്കാരത്തോടെയും വളരെ കഷ്ടപ്പെട്ടും ചെയ്യപ്പെടുന്ന കർമ്മം രാജസമാണ്.

**അനുബന്ധം ക്ഷയം ഹിംസാമനപേക്ഷ്യ ച പൗരുഷം**
**മോഹാദാരഭ്യതേ കർമ യത്തത്താമസമുച്യതേ (25)**

മോഹത്തോടെ ആരംഭിക്കപ്പെട്ടതും, കർമ്മത്തിന്റെ ഫലമോ, അതുകൊണ്ടുള്ള നഷ്ടമോ, അപകടമോ, സ്വന്തം കഴിവോ കണക്കിലെടുക്കാതെ ചെയ്യപ്പെടുന്നതുമായ കർമ്മം താമസികമാണ്.

**മുക്തസംഗോ ƒനഹംവാദീ ധൃത്യുത്സാഹസമന്വിതഃ**
**സിദ്ധ്യസിദ്ധ്യോർനിർവികാരഃ കർതാ സാത്ത്വിക ഉച്യതേ (26)**

ആസക്തിയും അഹന്തയും ഇല്ലാത്തവനും, ധൈര്യം, ഉത്സാഹം എന്നിവയുള്ളവനും, ജയപരാജയങ്ങളിൽ ഇളകാത്തവനുമായ കർത്താവ് സാത്വികനാണെന്നു പറയപ്പെടുന്നു.

**രാഗീ കർമഫലപ്രേപ്സുർ ലുബ്ധോ ഹിംസാത്മകോ ƒശുചിഃ**
**ഹർഷശോകാന്വിതഃ കർതാ രാജസഃ പരികീർതിതഃ (27)**

ആസക്തിയുള്ളവനും, കർമ്മഫലത്തെ ആഗ്രഹിക്കുന്നവനും, പിശുക്കനും, അശുചിയും, ഹിംസാത്മകനും, (ജയപരാജയങ്ങളിൽ) സന്തോഷിക്കുകയും ദുഃഖിക്കുകയും ചെയ്യുന്നവനുമായ കർത്താവ് രാജസികനെന്നു പറയപ്പെടുന്നു.

**അയുക്തഃ പ്രാകൃതഃ സ്തബ്ധഃ ശഠോ നൈഷ്കൃതികോ ƒലസഃ**
**വിഷാദീ ദീർഘസൂത്രീ ച കർതാ താമസ ഉച്യതേ (28)**

സ്ഥിരതയില്ലാത്തവനും, പ്രാകൃതനും, അഹങ്കാരവും ദർപ്പവുമുള്ളവനും, നീചനും അലസനും, ദുഃഖിതനും, ദീർഘപസൂത്രിയുമായ (ചെയ്യാനുള്ള കാര്യങ്ങൾ നീട്ടിവെയ്ക്കുന്ന സ്വഭാവമുള്ളയാൾ) കർത്താവ് താമസികനാണ് എന്നു പറയപ്പെടുന്നു.

**ബുദ്ധേർഭേദം ധൃതേശ്ചൈവ ഗുണതസ്ത്രിവിധം ശൃണു**
**പ്രോച്യമാനമശേഷേണ പൃഥക്ത്വേന ധനഞ്ജയ (29)**

ഗുണങ്ങളുടെ അടിസ്ഥാനത്തിൽ മൂന്നു വിധത്തിലുള്ള ബുദ്ധി യെയും, ധൈര്യത്തെയും കുറിച്ച് ഞാൻ ഓരോന്നായി വിശദീ കരിക്കുന്നതു കേട്ടാലും.

**പ്രവൃത്തിം ച നിവൃത്തിം ച കാര്യാകാര്യേ ഭയാഭയേ**
**ബന്ധം മോക്ഷം ച യാ വേത്തി ബുദ്ധിഃ സാ പാർഥ സാത്വികീ (30)**

പ്രവൃത്തിമാർഗ്ഗവും, നിവൃത്തിമാർഗ്ഗവും, ചെയ്യേണ്ടതും, ചെയ്യേ ണ്ടാത്തതും, ഭയവും, അഭയവും, ബന്ധവും, മോക്ഷവും അറി യുന്ന ബുദ്ധി സാത്വികബുദ്ധിയാകുന്നു.

**യയാ ധർമമധർമം ച കാര്യം ചാകാര്യമേവ ച**
**അയഥാവത് പ്രജാനാതി ബുദ്ധിഃ സാ പാർഥ രാജസീ (31)**

ധർമ്മം, അധർമ്മം, ചെയ്യേണ്ടത്, ചെയ്യേണ്ടാത്തത് എന്നിവയെ തെറ്റായി അറിയുന്ന ബുദ്ധി രാജസികബുദ്ധിയാകുന്നു.

**അധർമം ധർമമിതി യാ മന്യതേ തമസാവൃതാ**
**സർവാർഥാൻ വിപരീതാംശ്ച ബുദ്ധിഃ സാ പാർഥ താമസീ (32)**

അജ്ഞാനത്താൽ ആവരണം ചെയ്യപ്പെട്ടതുകൊണ്ട് അധർമ്മ ത്തെ ധർമ്മമായി തെറ്റിദ്ധരിക്കുകയും, സകലതിനെയും നേരെ വിപരീതമായ വിധത്തിൽ അറിയുകയും ചെയ്യുന്ന ബുദ്ധി താമസിക ബുദ്ധിയാകുന്നു.

**ധൃത്യാ യയാ ധാരയതേ മനഃപ്രാണേന്ദ്രിയക്രിയാഃ**
**യോഗേനാവ്യഭിചാരിണ്യാ ധൃതിഃ സാ പാർഥ സാത്വികീ (33)**

മനസ്സിന്റെയും, പ്രാണന്റെയും, ഇന്ദ്രിയങ്ങളുടെയും വ്യാപാര ങ്ങളെ ഒട്ടും വ്യതിചലിക്കാത്ത യോഗത്താൽ അടക്കിനിർത്തുന്ന ധൈര്യം (ധൃതി) സാത്വികമാണ്.

**യയാ തു ധർമകാമാർഥാൻ ധൃത്യാ ധാരയതേƒർജുന**
**പ്രസംഗേന ഫലാകാംക്ഷീ ധൃതിഃ സാ പാർഥി രാജസീ (34)**

ധർമ്മം, അർഥം, കാമം എന്നിവയെ ആസക്തിയോടെയും ഫലാ കാംക്ഷയോടെയും അടക്കിനിർത്തുന്ന ധൈര്യം രാജസികമാണ്.

**യയാ സ്വപ്നം ഭയം ശോകം വിഷാദം മദമേവ ച**
**ന വിമുഞ്ചതി ദുർമേധാ ധൃതിഃ സാ പാർഥാ താമസീ (35)**

ദുർബുദ്ധിയായ ഒരുവൻ യാതൊരു ധൈര്യത്താൽ സ്വപ്നം, ഭയം, ദുഃഖം, വ്യസനം, അഹങ്കാരം എന്നിവയെ പരിത്യജിക്കാ തിരിക്കുന്നുവോ അത് താമസികമാണ്.

**സുഖം ത്വിദാനീം ത്രിവിധം ശൃണു മേ ഭരതർഷഭ**
**അഭ്യാസാദ്രമതേ യത്ര ദുഃഖാന്തം ച നിഗച്ഛതി (36)**
**യത്തദഗ്രേ വിഷമിവ പരിണാമേƒമൃതോപമം**
**തത്സുഖം സാത്ത്വികം പ്രോക്തമാത്മബുദ്ധിപ്രസാദജം (37)**

ഹേ അർജ്ജുന, ഇനി മൂന്നു വിധത്തിലുള്ള സുഖത്തെ കേട്ടുകൊള്ളുക. അഭ്യാസം കൊണ്ട് യാതൊരു സുഖത്തിൽ സന്തോഷിച്ചു തുടങ്ങുകയും, ദുഃഖത്തിനറുതി വരുകയും ചെയ്യുന്നുവോ, ആദ്യം വിഷം പോലെയും ഒടുവിൽ അമൃത സമാനമായും അനുഭവപ്പെടുന്നുവോ, ആത്മജ്ഞാനത്തിൽ നിന്നുണ്ടാകുന്ന ആ സുഖം സാത്വികമാണ്.

**വിഷയേന്ദ്രിയസംയോഗാദ്യത്തദഗ്രേƒമൃതോപമം**
**പരിണാമേ വിഷമിവ തത്സുഖം രാജസം സ്മൃതം (38)**

വിഷയങ്ങളുടെയും ഇന്ദ്രിയങ്ങളുടെയും സമ്പർക്കം കൊണ്ടുണ്ടാ കുന്നതും ആദ്യം അമൃതു പോലെയും ഒടുവിൽ വിഷസമാന മായുമിരിക്കുന്ന സുഖം രാജസികമാണ്.

**യദഗ്രേ ചാനുബന്ധേ ച സുഖം മോഹനമാത്മനഃ**
**നിദ്രാലസ്യപ്രമാദോത്ഥം തത്താമസമുദാഹൃതം (39)**

ഉറക്കം, ആലസ്യം, അശ്രദ്ധ എന്നിവയിൽ നിന്നുണ്ടാകുന്നതും തുടക്കത്തിലും ഒടുവിലും ഒരുവനെ മോഹിപ്പിക്കുകയും ചെയ്യുന്ന സുഖം താമസികമാണ്.

**ന തദസ്തി പൃഥിവ്യാം വാ ദിവി ദേവേഷു വാ പുനഃ**
**സത്ത്വം പ്രകൃതിജൈർമുക്തം യദേഭിഃ സ്യാത്ത്രിഭിർഗുണൈഃ (40)**

പ്രകൃതിജന്യങ്ങളായ ഈ ഗുണങ്ങളില്ലാത്ത യാതൊരു വസ്തുവോ, വ്യക്തിയോ തന്നെ ഈ ഭൂമിയിലോ, ആകാശത്തിലോ, ദേവന്മാരുടെയിടയിലോ ഇല്ല.

**ബ്രാഹ്മണക്ഷത്രിയവിശാം ശൂദ്രാണാം ച പരന്തപ**
**കർമാണി പ്രവിഭക്താനി സ്വഭാവപ്രഭവൈർഗുണൈഃ (41)**

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിവരുടെ കർമ്മങ്ങൾ സ്വഭാവജന്യമായ ഈ ഗുണങ്ങളുടെ അടിസ്ഥാനത്തിൽ വിഭജിക്കപ്പെട്ടിരിക്കുന്നു.

**ശമോ ദമസ്തപഃ ശൗചം ക്ഷാന്തിരാർജവമേവ ച**
**ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമ സ്വഭാവജം (42)**

ശമം (മനഃസംയമനം), ദമം (ഇന്ദ്രിയസംയമനം), തപസ്സ്, ശൗചം, ക്ഷമ, കാപട്യമില്ലായ്മ, ലൗകികവും ആധ്യാത്മികവുമായ അറിവ്, ഈശ്വരവിശ്വാസം എന്നിവയാണ് ബ്രാഹ്മണന് സ്വാഭാവികമായുള്ള കർമ്മങ്ങൾ.

**ശൗര്യം തേജോ ധൃതിർദാക്ഷ്യം യുദ്ധേ ചാപ്യപലായനം**
**ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ സ്വഭാവജം (43)**

ശൂരത്വം, തേജസ്സ്, ധൈര്യം, സാമർഥ്യം, യുദ്ധത്തിൽ നിന്ന് പിന്തിരിയാതിരിക്കൽ, ദാനം, പ്രഭുത്വം എന്നിവയാണ് ക്ഷത്രിയന് സ്വാഭാവികമായുള്ള കർമ്മങ്ങൾ.

**കൃഷിഗൗരക്ഷ്യവാണിജ്യം വൈശ്യകർമ സ്വഭാവജം**
**പരിചര്യാത്മകം കർമ ശൂദ്രസ്യാപി സ്വഭാവജം (44)**

കൃഷി, പശുവിനെ വളർത്തൽ, കച്ചവടം എന്നിവ വൈശ്യന്റെ സ്വാഭാവികകർമ്മങ്ങളും, പരിചാരകവൃത്തി ശൂദ്രന്റെ സ്വാഭാവിക കർമ്മവുമാകുന്നു.

**സ്വേ സ്വേ കർമണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ**
**സ്വകർമിനിരതഃ സിദ്ധിം യഥാ വിന്ദതി തച്ഛൃണു (45)**

അവനവന്റെ കർമ്മത്തിൽ നിഷ്ഠയുള്ള മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നു. സ്വകർമ്മത്തിൽ നിരതനായവൻ സിദ്ധിയെ പ്രാപിക്കുന്നതെങ്ങനെയെന്നു കേട്ടാലും.

**യതഃ പ്രവൃത്തിർഭൂതാനാം യേന സർവമിദം തതം**
**സ്വകർമണാ തമഭ്യർച്യ സിദ്ധിം വിന്ദതി മാനവഃ (46)**

യാതൊന്നിൽനിന്ന് സകലപ്രാണികളുടെയും പ്രവൃത്തിയുണ്ടാകുന്നുവോ, യാതൊന്നിനാൽ ഈ വിശ്വമഖിലം വ്യാപ്തമായിരിക്കുന്നുവോ, ആ ഈശ്വരനെ അവനവന്റെ കർമ്മം കൊണ്ട് ആരാധിച്ച് മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നു.

**ശ്രേയാൻ സ്വധർമോ വിഗുണഃ പരധർമാത്സ്വനുഷ്ഠിതാത്**
**സ്വഭാവനിയതം കർമ കുർവന്നാപ്നോതി കില്ബിഷം (47)**

അന്യരുടെ ധർമ്മം നല്ല പോലെ അനുഷ്ഠിക്കുന്നതിലും ശ്രേഷ്ഠം ഗുണങ്ങളില്ലാതെയാണെങ്കിലും ചെയ്യപ്പെടുന്ന സ്വധർമ്മമാകുന്നു. സ്വഭാവാനുസൃതമായ കർമ്മംം ചെയ്യുന്നവൻ പാപം അടയുന്നില്ല.

**സഹജം കർമ കൗന്തേയ സദോഷമപി ന ത്യജേത്**
**സർവാരംഭാഃ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ (48)**

ഹേ കൗന്തേയ, ദോഷമുള്ളതാണെങ്കിലും സ്വധർമ്മത്തെ ഉപേക്ഷിക്കരുത്. തീ പുക കൊണ്ടെന്ന പോലെ എല്ലാ കർമ്മങ്ങളും ദോഷങ്ങളാൽ ആവൃതമാണ്.

**അസക്തബുദ്ധിഃ സർവത്ര ജിതാത്മാ വിഗതസ്പൃഹഃ**
**നൈഷ്കർമ്യസിദ്ധിം പരമാം സംന്യാസേനാധിഗച്ഛതി (49)**

എല്ലാ വിഷയങ്ങളിലും അനാസക്തനും, മനസ്സിനെ ജയിച്ചവനും, ആഗ്രഹങ്ങളില്ലാത്തവനുമായ മനുഷ്യൻ ത്യാഗത്തിന്റെ ഫലമായി നൈഷ്കർമ്യത്തെ (താൻ കർമ്മം ചെയ്യുന്നു എന്ന ഭാവമില്ലായ്മ) പ്രാപിക്കുന്നു.

**സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ തഥാപ്നോതി നിബോധ മേ**
**സമാസേനൈവ കൗന്തേയ നിഷ്ഠാ ജ്ഞാനസ്യ യാ പരാ (50)**

ഈ നൈഷ്കർമ്യത്തെ പ്രാപിച്ചവൻ ജ്ഞാനത്തിന്റെ പരമാവസ്ഥയായ ബ്രഹ്മത്തെ പ്രാപിക്കുന്നതെങ്ങനെയെന്നു സംക്ഷിപ്തമായി കേട്ടാലും.

**ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച**
**ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൗ വ്യുദസ്യ ച (51)**
**വിവിക്തസേവീ ലഘ്വാശീ യതവാക്കായമാനസഃ**
**ധ്യാനയോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ (52)**
**അഹംകാരം ബലം ദർപം കാമം ക്രോധം പരിഗ്രഹം**
**വിമുച്യ നിർമമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ (53)**

പരിശുദ്ധമായ ബുദ്ധിയാൽ മനസ്സിനെ ധൈര്യപൂർവം നിയന്ത്രിച്ച്, ശബ്ദം, സ്പർശം തുടങ്ങിയ വിഷയങ്ങളെ ത്യജിച്ച്, രാഗദ്വേഷങ്ങളെ അകറ്റി, വിജനപ്രദേശത്തു വസിച്ച്, മിതമായാഹരിച്ച്, ശരീരം, മനസ്സ്, വാക്ക് എന്നിവയെ സംയമിച്ച്, സദാ വൈരാഗ്യത്തോടെ, ധ്യാനയോഗതത്പരനായി, അഹങ്കാരം, ബലം, അഭിമാനം, കാമം, ക്രോധം, പരിഗ്രഹം എന്നിവയെ വെടിഞ്ഞ്,

നിർമമനായി, ശാന്തനായിരിക്കുന്നവൻ ബ്രഹ്മപദത്തെ പ്രാപിക്കുന്നു.

**ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി**
**സമഃ സർവേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം (54)**

ബ്രഹ്മഭാവത്തെ പ്രാപിച്ചവൻ പ്രസന്നമായ മനസ്സോടെ, ഒന്നും ആഗ്രഹിക്കുകയോ ഒന്നിലും ദുഃഖിക്കുകയോ ചെയ്യാതെ, സർവഭൂതങ്ങളിലും സമനായി എന്നിൽ പരമമായ ഭക്തിയെ നേടുന്നു.

**ഭക്ത്യാ മാമഭിജാനാതി യാവാന്യശ്ചാസ്മി തത്ത്വതഃ**
**തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം (55)**

ഭക്തികൊണ്ട് ഞാൻ തത്വത്തിൽ എങ്ങനെയുള്ളവനാണ് എന്ന് അറിയുന്നവൻ അതിന്റെ ഫലമായി എന്നെ പ്രാപിക്കുന്നു.

**സർവകർമാണ്യപി സദാ കുർവാണോ മദ്വ്യപാശ്രയഃ**
**മത്പ്രസാദാദവാപ്നോതി ശാശ്വതം പദമവ്യയം (56)**

എല്ലായ്പോഴും എന്നെ ശരണം പ്രാപിച്ചുകൊണ്ട് എല്ലാ കർമ്മങ്ങളും ചെയ്യുന്നവൻ എന്റെ പ്രസാദത്താൽ ശാശ്വതമായ സ്ഥിതിയെ പ്രാപിക്കുന്നു.

**ചേതസാ സർവകർമാണി മയി സംന്യസ്യ മത്പരഃ**
**ബുദ്ധിയോഗമുപാശ്രിത്യ മച്ചിത്തഃ സതതം ഭവ (57)**

എല്ലാ കർമ്മങ്ങളും മനസാ എന്നിൽ സമർപ്പിച്ച്, ബുദ്ധിയോഗത്തെ ആശ്രയിച്ച്, മനസ്സിനെ സദാ എന്നിൽ തന്നെ ഉറപ്പിക്കുക.

**മച്ചിത്തഃ സർവദുർഗാണി മത്പ്രസാദാത്തരിഷ്യസി**
**അഥ ചേത്ത്വമഹംകാരാന്ന ശ്രോഷ്യസി വിനങ്ക്ഷ്യസി (58)**

എന്നിൽ മനസ്സുറപ്പിച്ചു നിർത്തിയാൽ എന്റെ പ്രസാദത്താൽ നീ എല്ലാ തടസ്സങ്ങളെയും മറികടക്കും. അഥവാ, അഹങ്കാരത്താൽ എന്റെ ഉപദേശത്തെ തിരസ്കരിച്ചാൽ നീ നശിക്കുന്നതാണ്.

**യദഹംകാരമാശ്രിത്യ ന യോത്സ്യ ഇതി മന്യസേ**
**മിഥ്യൈഷ വ്യവസായസ്തേ പ്രകൃതിസ്ത്വാം നിയോക്ഷ്യതി (59)**

അഹങ്കാരം കാരണം 'ഞാൻ യുദ്ധം ചെയ്യുകയില്ല' എന്നു നീ കരുതുകയാണെങ്കിൽ നിന്റെ ആ നിശ്ചയം വെറുതെയാണ്. പ്രകൃതി (നിന്റെ സ്വഭാവം) നിന്നെക്കൊണ്ട് യുദ്ധം ചെയ്യിപ്പിക്കും.

**സ്വഭാവജേന കൗന്തേയ നിബദ്ധഃ സ്വേന കർമണാ**
**കർതും നേച്ഛസി യന്മോഹാത് കരിഷ്യസ്യവശോപി തത് (60)**

ഹേ കൗന്തേയ, നിന്റെ സ്വഭാവജന്യമായ കർമ്മത്താൽ ബദ്ധ നായ നീ യുദ്ധം ചെയ്യാൻ ഇഷ്ടപ്പെടുന്നില്ലെങ്കിലും നിനക്ക് ആ കർമ്മം നിസ്സഹായനായി ചെയ്യേണ്ടതായി വരും.

**ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേƒർജുന തിഷ്ഠതി**
**ഭ്രാമയൻ സർവഭൂതാനി യന്ത്രാരൂഢാനി മായയാ (61)**

ഹേ അർജ്ജുന, ഈശ്വരൻ മായയാൽ യന്ത്രത്തിൽ വെച്ചിരി ക്കുന്ന വസ്തുക്കളെയെന്നപോലെ സർവജീവികളെയും പ്രവർത്തി പ്പിച്ചു കൊണ്ട് അവരുടെയെല്ലാം ഹൃദയത്തിൽ വസിക്കുന്നു.

**തമേവ ശരണം ഗച്ഛ സർവഭാവേന ഭാരത**
**തത്പ്രസാദാത്പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം (62)**

ഹേ ഭാരത, നീ ഈശ്വരനെത്തന്നെ സർവഭാവത്തിലും ശരണമട ഞ്ഞാലും. ഈശ്വരന്റെ പ്രസാദത്താൽ നീ പരമമായ ശാന്തി യെയും ശാശ്വതമായ പദത്തെയും പ്രാപിക്കും.

**ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാദ്ഗുഹ്യതരം മയാ**
**വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു (63)**

ഇപ്രകാരം രഹസ്യങ്ങളിൽവെച്ച് ഏറ്റവും രഹസ്യമായ ജ്ഞാനം ഞാൻ നിനക്കുപദേശിച്ചു കഴിഞ്ഞു. അതിനെക്കുറിച്ച് പൂർണ്ണ മായി വിചിന്തനം ചെയ്ത് നീ ഇച്ഛിക്കുന്നതുപോലെ ചെയ്യൂ.

**സർവഗുഹ്യതമം ഭൂയഃ ശൃണു മേ പരമം വചഃ**
**ഇഷ്ടോ$f$സി മേ ദൃഢമിതി തതോ വക്ഷ്യാമി തേ ഹിതം (64)**

എല്ലാറ്റിലും രഹസ്യവും ശ്രേഷ്ഠവുമായ വാക്കുകൾ വീണ്ടും കേൾക്കൂ. നി എനിക്കു പ്രിയപ്പെട്ടവനാകയാൽ നിനക്കു ഹിതമായതു ഞാൻ പറയാം.

**മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു**
**മാമേവൈഷ്യസി സത്യം തേ പ്രതിജാനേ പ്രിയോ$f$സി മേ (65)**

എന്നിൽ മനസ്സുറപ്പിച്ച് എന്നെ ഭജിക്കൂ. എന്നെ ഉദ്ദേശിച്ച് യാഗം ചെയ്യുകയും, നമസ്കരിക്കുകയും ചെയ്യൂ. നീ എന്നെ പ്രാപിക്കുമെന്നു ഞാൻ സത്യമായി പ്രതിജ്ഞ ചെയ്യുന്നു. നീ എനിയ്ക്ക് പ്രിയനാണ്.

**സർവധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ**
**അഹം ത്വാ സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ (66)**

സർവധർമ്മങ്ങളെയും പരിത്യജിച്ച് എന്നെമാത്രം ശരണം പ്രാപിച്ചാലും. ഞാൻ നിന്നെ സകലപാപങ്ങളിൽ നിന്നും മോചിപ്പിക്കാം. നീ ദുഃഖിക്കരുത്.

**ഇദം തേ നാതപസ്കായ നാഭക്തായ കദാചന**
**ന ചാശുശ്രൂഷവേ വാച്യം ന ച മാം യോ$f$ഭ്യസൂയതി (67)**

ഈ ജ്ഞാനം തപസ്സില്ലാത്തവനും, ഭക്തനല്ലാത്തവനും നീ ഒരിക്കലും ഉപദേശിക്കരുത്. കേൾക്കുവാനിച്ഛയില്ലാത്തവനും, എന്നെ നിന്ദിക്കുന്നവനും ഇത് പറഞ്ഞുകൊടുക്കരുത്.

**യ ഇദം പരമം ഗുഹ്യം മദ്ഭക്തേഷ്വഭിധാസ്യതി**
**ഭക്തിം മയി പരാം കൃത്വാ മാമേവൈഷ്യത്യസംശയഃ (68)**

എന്നിൽ പരമമായ ഭക്തിയോടെ എന്റെ ഭക്തന്മാർക്ക് ഇത് യാതൊരുവൻ പറഞ്ഞുകൊടുക്കുന്നുവോ, അവൻ എന്നെ പ്രാപിക്കുമെന്നതിനു സംശയമില്ല.

**ന ച തസ്മാന്മനുഷ്യേഷു കശ്ചിന്മേ പ്രിയകൃത്തമഃ**
**ഭവിതാ ന ച മേ തസ്മാദന്യഃ പ്രിയതരോ ഭുവി (69)**

മനുഷ്യരിൽ അവനേക്കാൾ എനിക്കു പ്രിയം ചെയ്തവനായി ആരുമില്ല. ഈ ഭൂമിയിൽ അവനെക്കാൾ പ്രിയതരനായി വേറെയാരും ഉണ്ടായിരിക്കുകയില്ല.

**അധ്യേഷ്യതേ ച യ ഇമം ധർമ്യം സംവാദമാവയോഃ**
**ജ്ഞാനയജ്ഞേന തേനാഹമിഷ്ടഃ സ്യാമിതി മേ മതിഃ (70)**

ധർമ്മാമൃതമായ നമ്മുടെ ഈ സംവാദത്തെ പഠിക്കുന്നവനാൽ ജ്ഞാനയജ്ഞത്താൽ ഞാൻ യജിക്കപ്പെടുന്നു എന്നാണ് എന്റെ അഭിപ്രായം.

**ശ്രദ്ധാവാനനസൂയശ്ച ശൃണുയാദപി യോ നരഃ**
**സോഽപി മുക്തഃ ശുഭാംല്ലോകാൻ പ്രാപ്നുയാത്പുണ്യകർമണാം(71)**

ശ്രദ്ധയോടെയും, അസൂയയില്ലാതെയും യാതൊരുവനാണോ ഇതു കേൾക്കുന്നത്, അവൻ മുക്തനാകുകയും പുണ്യകർമ്മം ചെയ്തവർ പ്രാപിക്കുന്ന ശുഭലോകങ്ങളെ പ്രാപിക്കുകയും ചെയ്യും.

**കച്ചിദേതച്ഛ്രുതം പാർഥ ത്വയൈകാഗ്രേണ ചേതസാ**
**കച്ചിദജ്ഞാനസമ്മോഹഃ പ്രനഷ്ടസ്തേ ധനഞ്ജയ (72)**

ഹേ പാർഥഃ, നീ ഏകാഗ്രചിത്തനായി ഇതെല്ലാം കേട്ടുവോ? നിന്റെ അജ്ഞാനവും മോഹവും നഷ്ടമായോ?

**അർജുന ഉവാച**
**നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വത്പ്രസാദാന്മയാച്യുത**
**സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ (73)**

അർജ്ജുനൻ പറഞ്ഞു: ഹേ അച്യുത, അവിടുത്തെ പ്രസാദം കൊണ്ട് എന്റെ മോഹം നഷ്ടമായി. എനിക്ക് ബോധമുണ്ടാകുകയും ചെയ്തു. ഞാൻ സംശയങ്ങളില്ലാത്തവനായി അവിടുത്തെ വാക്കു പാലിക്കുവാൻ തയ്യാറായി നില്ക്കുകയാണ്.

**സഞ്ജയ ഉവാച**

**ഇത്യഹം വാസുദേവസ്യ പാർഥസ്യ ച മഹാത്മനഃ**
**സംവാദമിമമശ്രൗഷമദ്ഭുതം രോമഹർഷണം (74)**

സഞ്ജയൻ പറഞ്ഞു: ഇപ്രകാരം വാസുദേവനായ ശ്രീകൃഷ്ണന്റെയും മഹാനായ അർജ്ജുനന്റെയും അത്ഭുതകരവും രോമാഞ്ചജനകവുമായ സംവാദം ഞാൻ കേട്ടു.

**വ്യാസപ്രസാദാച്ഛ്രുതവാനേതദ് ഗുഹ്യമഹം പരം**
**യോഗം യോഗേശ്വരാത്കൃഷ്ണാത്സാക്ഷാത്കഥയതഃ സ്വയം (75)**

വ്യാസന്റെ പ്രസാദത്താൽ അതീവരഹസ്യവും ഉത്കൃഷ്ടവുമായ ഈ യോഗം, ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ പറയുന്നത് കേൾക്കുവാൻ എനിക്കു സാധിച്ചു.

**രാജൻ സംസ്മൃത്യ സംസ്മൃത്യ സംവാദമിമമദ്ഭുതം**
**കേശവാർജുനയോഃ പുണ്യം ഹൃഷ്യാമി ച മുഹുർമുഹുഃ (76)**

ഹേ രാജൻ, ശ്രീകൃഷ്ണന്റെയും അർജ്ജുനന്റെയും അത്ഭുതകരമായ ഈ സംവാദം ഓർക്കുന്തോറും ഞാൻ വീണ്ടും വീണ്ടും സന്തോഷിക്കുന്നു.

**തച്ച സംസ്മൃത്യ സംസ്മൃത്യ രൂപമത്യദ്ഭുതം ഹരേഃ**
**വിസ്മയോ മേ മഹാൻ രാജൻ ഹൃഷ്യാമി ച പുനഃ പുനഃ (77)**

ഹേ രാജൻ, വിഷ്ണുവിന്റെ ആ അത്ഭുതകരമായ രൂപത്തെ (വിശ്വരൂപത്തെ) ഓർക്കുന്തോറും എനിക്ക് പിന്നെയും പിന്നെയും മഹത്തായ വിസ്മയവും ആനന്ദവുമുണ്ടാകുന്നു.

**യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർഥോ ധനുർധരഃ**
**തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമമ (78)**

എവിടെയാണോ യോഗേശ്വരനായ കൃഷ്ണനും വില്ലാളിയായ അർജ്ജുനനുമുള്ളത്, അവിടെ ഐശ്വര്യവും, വിജയവും, അഭിവൃദ്ധിയും, നിശ്ചിതമായ നീതിയും ഉണ്ടായിരിക്കുമെന്നാണ് എന്റെ അഭിപ്രായം.

ഓം തത്സദിതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുനസംവാദേ
മോക്ഷസംന്യാസയോഗോ നാമ അഷ്ടാദശോƒധ്യായഃ